# ജ്യോതിർ ഗമയ

(സ്കൗട്ട് / ഗൈഡ് പ്രതിജ്ഞയും
നിയമവും നിത്യജീവിതത്തിൽ)



ഉത്തമ പൗരത്വ പരിശീലനത്തിനുള്ള പുസ്തകം

കെ. ബി .സി

ദി കേരളാ സ്റ്റേറ്റ് ഭാരത് സ്കൗട്ട്സ് & ഗൈഡ്സ്
തിരുവനന്തപുരം - 695033

Jyothir Gamaya
( Scout / Guide Promise & Law in daily life)
(Malayalam)

Prepared by
K.B. CHANDRASEKHARAN NAIR
LT (s) & ALT (C & R)
State Secretary, K.S.B.S. & G.
Phone : 437480, (R) 451520

Printed at :
B.R.N. Offset Press
Anayara, Thiruvananthapuram - 29
Phone : 552434 .

First Print : November 1997
Copies : 8000
Price Rs .20

Published by :
The Kerala State Bharat Scouts & Guides
Thiruvananthapuram -33
Phone : 437480



# ജ്യോതിർ ഗമയ

## *സമർപ്പണം*

സ്കൗട്ടിങ്ങ്/ഗൈഡിങ്ങ് ഒരു ജീവിത രീതിയാണ്. ഈ ജീവിതരീതി ഫലപ്രദമായി പ്രാവർത്തികമാക്കുന്നതിനുതകുന്ന പരിശീലനം (സ്കൗട്ട്/ഗൈഡ് പ്രതിജ്ഞയിലും നിയമത്തിലും) നല്കുന്നതിന് സഹായകമായ ഒരു പുസ്തകം പ്രസിദ്ധീകരിക്കണമെന്നത് എന്റെ ഒരു ചിരകാല അഭിലാഷമായിരുന്നു. ഈ വിഷയത്തിൽ ഇത്രയും ബൃഹത്തായ ഒരു പുസ്തകം മറ്റൊരു ഭാഷയിലും ഇല്ലെന്നു തന്നെ പറയാം.

ഈ പ്രസ്ഥാനത്തിൽ പ്രവർത്തിക്കുന്ന പരിണിതപ്രജ്ഞരായ, പ്രത്യേകിച്ച് ഗഹനമായ ഈ വിഷയത്തിൽ, മുതിർന്ന ചില സഹോദരീ സഹോദരന്മാരുടെ അറിവും കഴിവും ഈ പുസ്തകത്തിനു വേണ്ടി പ്രയോജനപ്പെടുത്തിയിട്ടുണ്ട്. അങ്ങനെ ഈ പുസ്തകരചന ഒരു കൂട്ടായ യജ്ഞമാക്കി.

ഈ പ്രസ്ഥാനത്തിലെ ഓരോ അംഗവും ഏതു മതവിഭാഗത്തിൽപ്പെടുന്നുവോ ആ മതത്തിലെ തത്ത്വങ്ങൾ വ്യക്തിയുടേയും സമൂഹത്തിന്റേയും നന്മക്കായി പ്രാവർത്തികമാക്കുക എന്നതാണ് ഭാരത് സ്കൗട്ട്സ് ആൻഡ് ഗൈഡ്സിന്റെ മതപരമായ നയം. അതിന് ഉപകരിക്കത്തക്കവിധത്തിൽ ഓരോ മതത്തിന്റേയും അടിസ്ഥാന തത്ത്വങ്ങൾ നിത്യജീവിതത്തിൽ പ്രാവർത്തികമാക്കുന്നതെങ്ങനെയെന്ന് മതപണ്ഡിതന്മാരുൾപ്പെടെ ഈ വിഷയത്തിൽ പാണ്ഡിത്ത്യമുള്ളവരുടെ ലേഖനങ്ങൾ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

ഈ പുസ്തക രചനയ്ക്ക് സഹായിച്ച എല്ലാ പേരോടും കേരള സ്റ്റേറ്റ് ഭാരത് സ്കൗട്ട്സ് ആൻഡ് ഗൈഡ്സിന്റെ പേരിലും എന്റെ സ്വന്തം പേരിലും കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു. സ്കൗട്ടുകളുടേയും ഗൈഡുകളുടേയും മറ്റംഗങ്ങളുടെയും ജീവിതയാത്ര ശരിയായ പന്ഥാവിൽകൂടെ സ്വയം നയിക്കുന്നതിന് മാർഗ്ഗദർശനം നൽകട്ടെ എന്ന് ആശംസിച്ചുകൊണ്ട് ഈ പുസ്തകം കേരളാ സ്റ്റേറ്റ് ഭാരത് സ്കൗട്ട്സ് ആൻഡ് ഗൈഡ്സിനു സമർപ്പിക്കുന്നു.

കെ.ബി.സി.

## ഗ്രന്ഥകാരന്റെ കൃതികൾ

1. പൗരൻ
2. പബ്ളിക് ഹെൽത്ത്മാനും സേഫ്റ്റിനോളഡ്ജും
3. ഡ്രില്ലും മാർച്ച് പാസ്റ്റും
4. Drill & March Past ( English)
5. Citizen (English)
6. Citizen (Hindi)
7. Pioneer (English)
8. പയനിയർ
9. പയനിയർ (ഹിന്ദി)
10. ക്രമാനുഗത ട്രൂപ്പ് മീറ്റിംഗുകൾ - വാല്യം - I
11. ക്രമനുഗത ട്രൂപ്പ് മീറ്റിംഗുകൾ - വാല്യം - II
13. ജ്യോതിർ ഗമയ
14. സിഗ്നലിങ്
15. പട്രോൾ പയനിയറിങ്ങ് (അച്ചടിയിൽ)

# അവതാരിക

സ്കൗട്ടിങ്ങിന്റെ ലക്ഷ്യം എന്താണെന്ന് ബി.പി. പറഞ്ഞത് ഇപ്രകാരമാണ് "സഹപൗരന്മാരെ സേവിക്കുന്നതിനുവേണ്ടി ഉപയോഗിക്കുക എന്ന ലക്ഷ്യത്തോടുകൂടി സ്വാർത്ഥതയുടെ സ്ഥാനത്ത് സേവനത്തെ പ്രതിഷ്ഠിക്കുകയും കുട്ടികളെ വ്യക്തിപരമായി സാന്മാർഗികവും, കായികവുമായി കഴിവുറ്റവരാക്കുകയും ചെയ്ത് ഭാവി പൗരന്മാരുടെ നിലവാരം, പ്രത്യേകിച്ച് സ്വഭാവത്തിലും ആരോഗ്യത്തിലും വികസിപ്പിച്ചെടുക്കുക എന്നതാണ് സ്കൗട്ട് പരിശീലനത്തിന്റെ ലക്ഷ്യം". സൽസ്വഭാവത്തിനും ആരോഗ്യത്തിനും നൈപുണ്യ ങ്ങൾക്കും സേവനത്തിനും വേണ്ടുവോളം പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ഒരു പരിശീലന പദ്ധതിയാണ് സ്കൗട്ടിങ്ങ്.

ഒരു രാഷ്ട്രത്തിന്റെ വിജയത്തിന് ആയുധശക്തിയേക്കാൾ കൂടുതൽ ആവശ്യം അവിടെയുള്ള ജനതയുടെ സൽസ്വഭാവമാണ്. ഒരു വ്യക്തിയുടെ ജീവിത വിജയത്തിന് പാണ്ഡിത്ത്യത്തെക്കാൾ കൂടുതൽ ആവശ്യം സൽസ്വഭാ വമാണ്. കുറച്ച് പണം നഷ്ടപ്പെട്ടാൽ ഒന്നും നഷ്ടപ്പെടുന്നില്ല; ആരോഗ്യം നഷ്ട പ്പെട്ടാൽ കുറച്ച് നഷ്ടം സംഭവിക്കുന്നു; പക്ഷേ സ്വഭാവം നഷ്ടപ്പെട്ടാൽ എല്ലാം നഷ്ടപ്പെടുന്നു എന്ന ചൊല്ല് ഓർക്കുമല്ലൊ. മുഴുവൻ സ്കൗട്ട് /ഗൈഡ് പരിശീ ലനത്തിന്റേയും അടിത്തറ സ്കൗട്ട് / ഗൈഡ് പ്രതിജ്ഞയും നിയമവുമാണ്.

സമൂഹത്തിൽ ഒരു മൂല്യച്യുതി സംഭവിച്ചുകൊണ്ടിരിക്കുകയാണെന്ന് പലരും പരിതപിക്കുന്നു. ഇവിടെ സ്കൗട്ട് / ഗൈഡ് സംഘടന ഒരു ചെറിയ പ്രത്യാ ശയ്ക്കു വക നൽകുന്നു. സമൂഹത്തിലുണ്ടായിക്കൊണ്ടിരിക്കുന്ന മൂല്യച്യുതി സ്കൗട്ട് ഗൈഡ് സംഘടനയിൽ ക്രമേണ ബാധിക്കാതെ നോക്കേണ്ട ചുമതല ഇതിലെ എല്ലാ അംഗങ്ങൾക്കുമുള്ളതാണ്. തെറ്റായതോ നേരല്ലാത്തതോ ആയ മാർഗ്ഗങ്ങളിൽകൂടെ നേട്ടം ഉണ്ടാക്കാനുള്ള ശ്രമവും പ്രവർത്തനങ്ങളും നമ്മുടെ ഭാഗത്തുനിന്നുണ്ടാകാൻ പാടില്ലാത്തതാണ്. മറ്റുള്ളവരോട് സഹോദരഭാവേന പെരുമാറുന്നതിനും അവരെ സഹായിക്കുന്നതിനും വളർത്തുന്നതിനും നമുക്ക് കഴിയണം. ഇതിന് മുതിർന്നവരുടേയും ദളനായകന്മാരുടേയും വ്യക്തിപരമായ മാതൃക അത്യന്താപേക്ഷിതമാണ്.

സ്കൗട്ട്/ ഗൈഡ് പ്രതിജ്ഞയും നിയമവും ടെസ്റ്റ് പാസാകുന്നതിനു വേണ്ടി കാണാതെ പഠിച്ച് "തത്തമ്മേ പൂച്ച പൂച്ച" എന്നതുപോലെ പറയാൻ മാത്രമുള്ള തല്ല. സ്കൗട്ടുകൾക്കും ഗൈഡുകൾക്കും പ്രത്ഇജ്ഞയിലും നിയമത്തിലും അധി ഷ്ഠിതമായ നല്ല ഉറപ്പുള്ള ഒരു അടിത്തറയിടേണ്ടത് ഒഴിച്ചുകൂടാൻ പാടില്ലാത്ത കാര്യമാണ്. അതില്ലാതെയുള്ള സ്കൗട്ടിംഗ് /ഗൈഡിംഗ് വെറും പൊള്ളയാണ്. ആത്മ വഞ്ചനയുമാണ്.

സ്കൗട്ട് ഗൈഡ് പരിശീലന സമ്പ്രദായങ്ങളായ നാലു കാര്യങ്ങളിൽ ആദ്യത്തേതും ഏറ്റവും പ്രധാനവുമായതാണ് പ്രതിജ്ഞയും നിയമവും. അവയുടെ അർത്ഥം മനസ്സിലാക്കുകയും അവ ഉൾക്കൊള്ളുകയും നിത്യ ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിന് ആത്മാർത്ഥതയോടും ആത്മാർപ്പണത്തോടും കഴിവിന്റെ പരമാവധി പ്രവർത്തിക്കുകയും വേണം. ഇതാണ് സ്കൗട്ട് സ്പിരിട്ട് (Scout spirit). അതുകൊണ്ടാണ് സ്കൗട്ടിംഗ് ഒരു ജീവിത രീതിയാണെന്ന് പറയുന്നത്. അതിന് സഹായകരമായാണ് ഈ പുസ്തകം തയ്യാറാക്കിയിരിക്കുന്നത് . മൂല്യത്തിൽ ഊന്നൽ കൊടുത്തുകൊണ്ടുള്ള സ്കൗട്ടിംഗ്-ഗൈഡിംഗ് വിജയിക്കട്ടെ!

ഈ പുസ്തകം തയ്യാറാക്കുക എന്നത് എന്റെ ഒരഭിലാഷമായിരുന്നു. ഒരു കൂട്ടായ ശ്രമത്തിൽ കൂടെയാണ് ഇത് പൂർത്തീകരിച്ചിരിക്കുന്നത്. വഖഫ്ബോർഡ് ചെയർമാൻ P.H. അബ്ദുൾ ഗഫാർ മൗലവി, തിരുവനന്തപുരം ബിഷപ്പ് റൈറ്റ്. റവ.ഡോ. സൂസപാക്യം, ഡോ. മുരളീധരൻ, സ്റ്റേറ്റ് കമ്മീഷണർ (സ്കൗട്ട്സ്) ശ്രീ.പി.വി. കുര്യൻ L.T.(S), സ്റ്റേറ്റ് ട്രെയിനിങ്ങ് കമ്മീഷണർ (ഗൈഡ്സ്) ശ്രീമതി. എ. കോമളവല്ലിഅമ്മ L.T.(G), മുൻ സ്റ്റേറ്റ് സെക്രട്ടറി.ശ്രീ. എസ്സ്. ശങ്കരനാരായണഅയ്യർ, എൻ. കൃഷ്ണൻകുട്ടി LT (S), സിസ്റ്റർ മേരി ദേവസ്യ ALT (G), ശ്രീ. പി. പി. കുഞ്ഞഹമ്മദ് ALT (S) എന്നിവരുടെ ലേഖനങ്ങൾ ഇതിലുണ്ട്. 1997 ജൂലൈ 19 മുതൽ 23 വരെ പാലോട് സ്റ്റേറ്റ് ട്രെയിനിങ്ങ് സെന്ററിൽ വച്ച് നടന്ന 'നിയമവും പ്രതിജ്ഞയും' കോഴ്സിൽ പങ്കെടുത്ത പരിശീലകരുടെ ഗ്രൂപ്പ് പ്രവർത്തനത്തിൽ കൂടെയാണ് പരിശീലന കളികൾ രൂപപ്പെടുത്തിയിട്ടുള്ളത്. സിസ്റ്റർ പരിമളയും ALT (G) ശ്രീ. വൈ.പി. രാമചന്ദ്രഅയ്യരുമാണ് ALT (S) പരിശീലനത്തിനുപകരിക്കുന്ന പുരാണ കഥകൾ എഴുതിയത്. ഈ പുസ്തകത്തിന്റെ പുറം ചട്ട, കലാജോലികൾ, മറ്റുപലവകജോലികൾ എന്നിവക്കു ശ്രീ. വി. അശോക് കുമാർ ALT (R) സഹായിച്ചു.ഈ പുസ്തകത്തിന് സംഭാവന നൽകിയ ഈ പ്രസ്ഥാനത്തിലെ നേതാക്കളോടും മതപണ്ഡിതന്മാരോടുമുള്ള അകൈതവമായ കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു. ലേഖനങ്ങളും കഥകളും കളികളും തയ്യാറാക്കിതന്ന എല്ലാവർക്കും ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

കെ.ബി.സി.

# ജ്യോതിർ ഗമയ

## ഉള്ളടക്കം

പുറം

# 1

# ഭാരത് സ്കൗട്ട്സ് & ഗൈഡ്സ് അടിസ്ഥാന തത്വങ്ങൾ

1 **a. നിർവ്വചനം** (Definition). സ്ഥാപകനായ ബേഡൻ പവ്വൽ പ്രഭു 1907 ൽ വിഭാവനം ചെയ്ത ഉദ്ദേശ്യം, തത്വങ്ങൾ, രീതി എന്നിവക്കനുസൃതമായി ജന്മ, വർഗ, വിശ്വാസഭേദങ്ങളുടെ(Origin,race or creed) പരിഗണനയില്ലാതെ ആർക്കും പ്രവേശനമനുവദിക്കുന്ന,യുവജനങ്ങൾക്കുവേണ്ടിയുള്ള സ്വേച്ഛാനുസാരവും കക്ഷി രാഷ്ട്രീയ രഹിതവുമായ ഒരു വിദ്യാഭ്യാസ പ്രസ്ഥാനമാണ് ഭാരത് സ്കൗട്ട്സ് ആന്റ് ഗൈഡ്സ്

**b. ഉദ്ദേശ്യം** (Purpose). യുവജനങ്ങളുടെ കായികവും ബുദ്ധിപരവും സാമൂഹികവും ആത്മീയവുമായ അന്തഃശക്തികളെ പൂർണ്ണമായും വികസിപ്പിച്ച് അവരെ വ്യക്തികളെന്ന നിലയ്ക്കും ഉത്തരവാദിത്വമുള്ള പൗരൻമാർ എന്ന നിലയ്ക്കും പ്രാദേശികവും ദേശീയവും അന്തർദ്ദേശീയവുമായ സമൂഹങ്ങളിലെ അംഗങ്ങളെന്ന നിലയ്ക്കും വളർത്തിയെടുക്കുന്നതിൽ സംഭാവന (contribute) നല്കുകയാണ് ഈപ്രസ്ഥാനത്തിന്റെ ഉദ്ദേശ്യം.

**C.തത്വങ്ങൾ** (Principles). സ്കൗട്ട്-ഗൈഡ് പ്രസ്ഥാനം താഴെ പറയുന്ന തത്വങ്ങളിൽ അധിഷ്ഠിതമാണ്.

* **ഈശ്വരനോടുള്ള കടമ** . ആദ്ധ്യാത്മിക തത്വങ്ങളെ മുറുകെ പിടിക്കുകയും അവയുടെ പ്രകാശനമായ മതത്തോട് കൂറുണ്ടായിരിക്കുകയും അതിൽ നിന്നുളവാകുന്ന കടമകളെ സ്വീകരിക്കുകയും ചെയ്യുക.

* **മറ്റുള്ളവരോടുള്ള കടമ** . പ്രാദേശികവും ദേശീയവും അന്തർദ്ദേശീയവുമായ സമാധാനം, പരസ്പരധാരണ, സഹകരണം എന്നിവയുടെ അഭിവൃദ്ധിപ്പെടുത്തലുമായി പൊരുത്തപ്പെടുത്തികൊണ്ട് സ്വരാജ്യത്തോട് കൂറുപുലർത്തുക.

തന്റെസഹപൗരൻമാരുടെ (fellow men) അന്തസ്സിനേയും (dignity) സ്വാഭാവിക ലോകത്തിന്റെ സുസ്ഥിരതയേയും (Integrity of the natural world) അംഗീകരിക്കുകയും മാനിക്കുകയും ചെയ്തുകൊണ്ട് സാമൂഹിക വികസനത്തിൽ പങ്കാളിത്തം വഹിക്കുക.

* **തന്നോടുള്ള കടമ**. സ്വന്തം വ്യക്തിത്വ വികസനത്തിനുള്ള ഉത്തരവാദിത്വം.



**2. രീതി** (Methods). താഴെപറയുന്നവയിലൂടെ ക്രമപ്രവൃദ്ധമായ (Progressive) ഒരു സ്വയം വിദ്യാഭ്യാസ (self education) പദ്ധതിയാണ് സ്കൗട്ട്-ഗൈഡ് രീതി.

✱ ഒരു പ്രതിജ്ഞയും നിയമവും

✱ പ്രവൃത്തിയിലൂടെയുള്ള പഠനം

✱ മുതിർന്നവരുടെ നേതൃത്വത്തിൽ ചെറുസംഘങ്ങളിൽ അംഗങ്ങളായി പ്രവർത്തിച്ച് സ്വഭാവസംസ്കരണം, വൈദഗ്ധ്യ സമാർജ്ജനം, സ്വാശ്രയത്വം, വിശ്വാസ്യത,സഹകരിച്ചു പ്രവൃത്തിക്കുന്നതിനും നയിക്കുന്നതിനുമുള്ള യോഗ്യത എന്നിവയെ ലാക്കാക്കി ക്രമപ്രവൃദ്ധമായ കണ്ടെത്തലുകൾ നടത്തുകയും ഉത്തരവാദിത്വങ്ങൾ സ്വീകരിക്കുകയും സ്വയം ഭരണത്തിനുള്ള പരിശീലനം നേടുകയും ചെയ്യുക.

✱ കൂടുതലും വാതിൽപുറങ്ങളിൽ പ്രകൃതിയുമായി ബന്ധപ്പെട്ടുകൊണ്ട് കളികളും ഉപയോഗപ്രദങ്ങളായ നൈപുണ്യങ്ങളും സാമൂഹ്യ സേവനങ്ങളുമുൾപ്പെടെ പങ്കെടുക്കുന്നവരുടെ താല്പര്യത്തെ അടിസ്ഥാനപ്പെടുത്തി ക്രമപ്രവൃദ്ധവും ഉത്തേജകവുമായ വിവിധ പ്രവർത്തനപരിപാടികൾ.

✲ ✲ ✲ ✲

## 2

# സ്കൗട്ട് പ്രതിജ്ഞയും നിയമവും- ലോകസംഘടന അംഗീകരിച്ചത്.

1977 ജൂലായ് മാസത്തിൽ മോൺട്രീലിൽ (കാനഡ) വച്ച് നടന്ന 26ാമതു ലോക സ്കൗട്ട് സമ്മേളനത്തിൽ (World Scout Conference) അംഗീകരിച്ച സ്കൗട്ട് പ്രതിജ്ഞയും നിയമവും.

## The Scout Promise

On my honour I promise that I will do my best-

To do my duty to God and the King(or to God and my country);

To help other people at all times;
To obey the scout Law.

## The Scout Law

1. A Scout's honour is to be trusted
2. A Scout is loyal
3. A Scout`s duty is to be useful and to help others
4. A Scout is a friend to all and a brother to every other scout
5. A Scout is courteous
6. A Scout is friend to animals
7. A Scout obeys orders of his parents, patrol leader,or Scout master without question
8. A Scout smiles and whistles under all difficulties
9. A Scout is thrifty
10. A Scout is clean in thought, word and deed.

*കുറിപ്പ്*. അടിസ്ഥാന തത്വങ്ങൾക്കു (fundamentals) വ്യത്യാസം വരാതെ സ്കൗട്ട് പ്രതിജ്ഞയിലും നിയമത്തിലും ഓരോ അംഗ രാഷ്ട്രത്തിനും വേണ്ട മാറ്റങ്ങൾ വരുത്താവുന്നതാണ്.

✲ ✲ ✲ ✲

## 3

# സ്കൗട്ട് പ്രതിജ്ഞയും നിയമവും
# ഭാരത് സ്കൗട്ട്സ് & ഗൈഡ്സിൽ

### സ്കൗട്ട് പ്രതിജ്ഞ.

ദൈവത്തോടും എന്റെ രാജ്യത്തോടുമുള്ള എന്റെ കടമ നിർവ്വഹിക്കുന്നതിനും മറ്റുള്ളവരെ സഹായിക്കുന്നതിനും സ്കൗട്ട് നിയമം അനുസരിക്കുന്നതിനും എന്റെ കഴിവിന്റെപരമാവധി ചെയ്യുമെന്ന് എന്റെ മാന്യതയെമുൻനിർത്തി ഞാൻ പ്രതിജ്ഞ ചെയ്യുന്നു.



## സ്കൗട്ട് നിയമം

1. ഒരു സ്കൗട്ട് വിശ്വസ്തനാണ്.
2. ഒരു സ്കൗട്ട് കൂറുള്ളവനാണ്.
3. ഒരു സ്കൗട്ട് എല്ലാവരുടെയും സ്നേഹിതനും മറ്റ് ഓരോ സ്കൗട്ടിന്റേയും സഹോദരനുമാണ്.
4. ഒരു സ്കൗട്ട് മര്യാദയുള്ളവനാണ്.
5. ഒരു സ്കൗട്ട് ജന്തുക്കളുടെ സ്നേഹിതനും പ്രകൃതിയെ സ്നേഹിക്കുന്നവനുമാണ്.
6. ഒരു സ്കൗട്ട് അച്ചടക്കമുള്ളവനും പൊതുമുതൽ സംരക്ഷിക്കുന്നതിന് സഹായിക്കുന്നവനുമാണ്.
7. ഒരു സ്കൗട്ട് ധൈര്യമുള്ളവനാണ്.
8. ഒരു സ്കൗട്ട് മിതവ്യയ ശീലമുള്ളവനാണ്.
9. ഒരു സ്കൗട്ട് മനസാ വാചാ കർമ്മണാ ശുദ്ധിയുള്ളവനാണ്.

## ഗൈഡ് പ്രതിജ്ഞ

ദൈവത്തോടും എന്റെ രാജ്യത്തോടുമുള്ള എന്റെ കടമ നിർവ്വഹിക്കുന്നതിനും മറ്റുള്ളവരെ സഹായിക്കുന്നതിനും ഗൈഡ് നിയമം അനുസരിക്കുന്നതിനും എന്റെ കഴിവിന്റെ പരമാവധി ചെയ്യുമെന്ന് എന്റെ മാന്യതയെ മുൻനിർത്തി ഞാൻ പ്രതിജ്ഞ ചെയ്യുന്നു.

## ഗൈഡ് നിയമം

1. ഒരു ഗൈഡ് വിശ്വസ്തയാണ്.
2. ഒരു ഗൈഡ് കൂറുള്ളവളാണ്.
3. ഒരു ഗൈഡ് എല്ലാവരുടെയും സ്നേഹിതയും മറ്റ് ഓരോ ഗൈഡിന്റേയും സഹോദരിയുമാണ്.
4. ഒരു ഗൈഡ് മര്യാദയുള്ളവളാണ്.
5. ഒരു ഗൈഡ് ജന്തുക്കളുടെ സ്നേഹിതയും പ്രകൃതിയെ സ്നേഹിക്കുന്നവളുമാണ്.
6. ഒരു ഗൈഡ് അച്ചടക്കമുള്ളവളും പൊതുമുതൽ സംരക്ഷിക്കുന്നതിന് സഹായിക്കുന്നവളുമാണ്.
7. ഒരു ഗൈഡ് ധൈര്യമുള്ളവളാണ്.
8. ഒരു ഗൈഡ് മിതവ്യയശീലമുള്ളവളാണ്.
9. ഒരു ഗൈഡ് മനസാ വാചാ കർമ്മണാ ശുദ്ധിയുള്ളവളാണ്.

## Scout/ Guide Promise

On my honour I promise that I will do my best
to do my duty to God and my country,

to help other people and
to obey the Scout/Guide Law.

Scout/ Guide Law

1. A Scout/Guide is trustworthy
2. A Scout/ Guide is loyal.
3. A Scout/ Guide is a friend to all and a brother/sister to every other Scout/ Guide.
4. A Scout/Guide is courteous.
5. A Scout/Guide is friend to animals and loves nature.
6. A Scout/Guide is disciplined and helps protect public property.
7. A Scout/Guide is courageous
8. A Scout/Guide is thrifty.
9. A Scout/Guide is pure in thought word and deed.



## 4

# സ്കൗട്ട് പ്രതിജ്ഞയും സ്കൗട്ട് നിയമവും താത്വികമായ ചില കാര്യങ്ങൾ.

സ്കൗട്ട് പ്രതിജ്ഞയും സ്കൗട്ട് നിയമവുമാണ് സ്കൗട്ടിങ്ങിന്റെ അടിസ്ഥാനം. ഒരു സ്കൗട്ടിന്റെ നിത്യ ജീവിതത്തിൽ അനുപേക്ഷണീയമാം വിധം അലിഞ്ഞു ചേർന്നിരിക്കേണ്ട ഒരു ഘടകമാണ് ഇത്. വൈവിദ്ധ്യമാർന്ന പദ്ധതികളും പരിപാടികളും കണ്ട് ആകൃഷ്ടരായി നമ്മുടെ പ്രസ്ഥാനത്തിലേയ്ക്ക് കടന്നുവരുന്ന കുട്ടികൾക്ക് ബുദ്ധിപരവും ആത്മീയവും ധാർമ്മികവും സാമൂഹികവുമായ വികാസത്തിന് വഴികാട്ടി കൊടുക്കേണ്ടതാണ്.

സ്കൗട്ട് നിയമത്തെക്കുറിച്ച് പ്രായാനുക്രമമായി വേണ്ടവിധം അറിയുകയും ജീവിതത്തിൽ പ്രാവർത്തികമാക്കുകയും ചെയ്യുന്ന കാര്യത്തിലാണ് ഊന്നൽ നൽകേണ്ടത്.അതുകൊണ്ട് മറ്റു സ്കൗട്ട് ക്രാഫ്റ്റ് വിഷയങ്ങളിലെന്നപോലെ ഇതിനും ക്രമാനുഗതമായും പ്രായാനുക്രമമായും വേണം പരിശീലനം നൽകേണ്ടത്.

കുട്ടികളുമായി കൂടുതൽ അടുക്കുകയും അവരുടെ നിത്യജീവിതത്തിൽ പ്രായോഗികമാക്കത്തക്കവിധം സ്കൗട്ട്പ്രതിജ്ഞയും സ്കൗട്ട്നിയമവും



പരിശീലിപ്പിക്കുകയും പരിശോധിക്കുകയും ചെയ്യേണ്ടത് സ്കൗട്ട് മാസ്റ്ററുടെ പ്രത്യേകമായ കടമയും അവകാശവുമാണ്.

ജീവിതമാകുന്ന മഹത്തായ കളി നല്ല രീതിയിൽ കളിക്കുന്നതിന് ഓരോ വ്യക്തിയെയും പ്രാപ്തരാക്കുന്ന ഒരു രീതിയാണ് സ്കൗട്ടിംഗ്. അതിനു പാലിക്കേണ്ട ചട്ടങ്ങളാണ് സ്കൗട്ട് പ്രതിജ്ഞയും നിയമവും.

APRO Part I, Rule- 3 ലും 4ലും ഇവയെകുറിച്ച് വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്. സ്കൗട്ട് പ്രതിജ്ഞയുടെയും സ്കൗട്ട് നിയമത്തിന്റെയും അന്തസ്സത്തയാണ് ഭാരത് സ്കൗട്ട്സ് ആന്റ് ഗൈഡ്സിന്റെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ. സ്കൗട്ട് പ്രതിജ്ഞയും നിയമവും അടിസ്ഥാനമാക്കി ജീവിക്കുകയും പരിശീലിക്കുകയും ചെയ്യുകയാണ് ലക്ഷ്യപ്രാപ്തിക്കുള്ള വഴി. നമ്മുടെ സംഘടനയുടെ സ്വഭാവവും അതിലെ പരിശീലനത്തിന്റെ അടിസ്ഥാനവും ഇതിൽ നിന്ന് രൂപം കൊണ്ടതാണ്.

സ്കൗട്ട് പ്രതിജ്ഞയും നിയമവും ഉൾക്കൊണ്ട ആശയം സംപുഷ്ടമാക്കേണ്ടത് സംഘടനയിലെ ഓരോ അംഗത്തിന്റെയും കർത്തവ്യമാണ്.

**സ്കൗട്ട് പ്രതിജ്ഞ-** സംഘടനയിലെ അംഗത്വത്തിനു വേണ്ടിയുള്ള ഏക ഉപാധി- സ്കൗട്ടിങ്ങിന്റെ സർവ്വസ്വവും രൂപം കൊള്ളുന്നതിന്റെ പ്രഭവ കേന്ദ്രം.

1. **ദൈവത്തോടുള്ള കടമ-** മറ്റു യുവ സംഘടനകളിൽ നിന്നുള്ള വ്യതിരിക്തത സൃഷ്ടികളുടെ മഹിമകൾ മനസ്സിലാക്കുകയും അവരുടെ നന്മക്കായി പ്രവർത്തിക്കുകയും ചെയ്യുന്നു. സൃഷ്ടികളിലൂടെ സ്രഷ്ടാവിനെ കണ്ടെത്തുന്നു.

2. **രാജ്യത്തോടുള്ള കടമ-** രാജ്യ സ്നേഹം-മാതൃശിശുബന്ധം-പൗരത്വ പരിശീലനത്തിനുള്ള വഴി- ഭരണഘടനയോടുള്ള വിധേയത്വം- നിയമാനുസൃതമായി രൂപീകരിക്കപ്പെട്ട ഗവൺമെന്റിനോടുള്ള പ്രതിബദ്ധത രാജ്യത്തോടുള്ള കടമയുടെ ഭാഗം.

3. മറ്റുള്ളവരെ **സഹായി**ക്കുക- ദിവസേനയുള്ള സൽപ്രവൃത്തി (Good turn) യിലൂടെ ആരംഭിക്കുന്നു. നിസ്വാർത്ഥതയുടെ പരിശീലനം. ഒരു കുട്ടിയുടെ ജന്മവാസനയാണ് നന്മയോടുള്ള താല്പര്യം. ഇതു കണ്ടെത്തി വളർത്തിയെടുക്കുക സ്കൗട്ടദ്ധ്യാപകന്റെ കർത്തവ്യമാണ്. മറ്റുള്ളവരെ സഹായിക്കുക എന്നുള്ളത് ഈലോകത്തിൽ നാം ജീവിക്കുന്നതിനുള്ള പ്രതിഫലം നൽകുകയാണ്.

4. **എന്റെ കഴിവിന്റെ പരമാവധി-** കേവല പ്രസ്താവനയല്ല- ഓരോ വ്യക്തിയെ സംബന്ധിച്ചിടത്തോളവും പ്രാപ്യമായ സ്ഥിതി കൂടുതൽ നല്ലതിൽ നിന്ന് ഏറ്റവും നല്ലതിലേക്ക് കടന്നുവരാനുള്ള പ്രേരണ- ഇതിന്റെ പ്രാപ്യാവസ്ഥ വ്യക്തികൾ തമ്മിൽ വിഭിന്നമായിരിക്കും. There is no best that cannot be bettered.

5. മാന്യത-വ്യക്തിയുടെ സത്യസന്ധതയുടെയും വിശ്വസ്തതയുടെയും അടിസ്ഥാനത്തിൽ മറ്റുള്ളവർ നൽകുന്ന മൂല്യം.

–സ്വമേധയാ ഉള്ള തീരുമാന പ്രകാരം അവരോധന (Investiture) കർമ്മത്തിൽ പങ്കെടുക്കുന്നു.

താനെടുത്ത പ്രതിജ്ഞ പാലിക്കുന്നതിൽ ഊന്നൽ നൽകണം. അതാണ് സംഘടന പ്രതീക്ഷിക്കുന്നത്.

പ്രതിജ്ഞയെടുക്കുന്നതോടെയാണ് ഒരു കുട്ടി സ്കൗട്ടാവുന്നത്. പ്രതിജ്ഞയാണ് അവനെ സ്കൗട്ടാക്കുന്നത്. പിന്നീട് അവനെ സ്കൗട്ട് എന്ന വിശേഷണവും കൂടിചേർത്താണ് അഭിസംബോധന ചെയ്യുന്നത്.

**സ്കൗട്ട് നിയമം**-സ്കൗട്ട്പ്രതിജ്ഞയിലെ ഒരുഭാഗം. പ്രസ്ഥാനത്തിലെ മുതിർന്ന അംഗമെന്ന നിലയിൽ സ്കൗട്ട് മാസ്ററെക്കൂടി ഇതു വ്യക്തിപരമായി ബാധിക്കുന്നു. അതിനാൽ സ്വയം മാതൃകയായിരിക്കണം.

– നിയമം നേരിട്ടുള്ള ഉദ്ബോധനമാണ്.ഓരോ ഭാഗവും നിത്യ ജീവിതത്തിൽ തികച്ചും പരിചയമുള്ള കാര്യങ്ങളും പ്രാവർത്തികമാക്കാവുന്നതുമാണ്. സ്വാഭാവികവും ലഘുവുമായ ഉദാഹരണങ്ങളിലൂടെ നിത്യ ജീവിതത്തിൽ എങ്ങനെ പ്രാവർത്തികമാക്കാമെന്ന് ബോദ്ധ്യപ്പെടുത്തികൊടുക്കണം. ഒരച്ഛൻ തന്റെ മകനോട് ഉപദേശിക്കുന്ന വിധത്തിലായിരിക്കണം ഇത് പഠിപ്പിക്കേണ്ടത്.

നിഷേധ (negative)രൂപത്തിലല്ല, വിധി (positive)രൂപത്തിലാണ് ഇതിന്റെ വാക്യഘടന. അരുത് എന്ന പ്രയോഗം ഇതിലില്ല.

– കളികൾ, മറ്റു പട്രോൾ ട്രൂപ്പ് പ്രവർത്തനങ്ങൾ എന്നിവയിലൂടെയെല്ലാം പരിശീലിക്കാനുള്ള അവസരങ്ങൾ നൽകണം. കുട്ടികൾ അനുകൂലമായി പ്രതികരിക്കുകയും അതിലുള്ള മൂല്യത്തെ വിലമതിക്കുകയും ചെയ്യുന്നു. എന്തൊക്കെയായാലുംനിയമം ഒരു സ്കൗട്ടിന്റെ ഗുണങ്ങളെ വെളിപ്പെടുത്തുന്നു.

### പട്രോൾ, ട്രൂപ്പ് പ്രവർത്തനങ്ങൾ- ചില സൂചനകൾ

സ്കൗട്ട് പ്രതിജ്ഞ,സ്കൗട്ട് നിയമം ഇവയിലെ ഭാഗങ്ങളെക്കുറിച്ച് ചർച്ചകൾ സംഘടിപ്പിക്കുക.

പ്രതിജ്ഞ, നിയമം ഇവയുമായി ബന്ധപ്പെട്ട കളികൾ കളിപ്പിക്കുക.

പെട്രോൾ സൽപ്രവർത്തികളെക്കുറിച്ച് COH ൽ ചർച്ച ചെയ്യുകയും പിന്നീട് അവ പ്രാവർത്തികമാക്കുകയും ചെയ്യുക.

ഉചിതമായ പ്രത്യേക സന്ദർഭങ്ങളിൽ സ്കൗട്ട് പ്രതിജ്ഞ പുതുക്കുക.



പ്രതിജ്ഞ ,നിയമം ഇവയുമായി ബന്ധപ്പെട്ട കഥകൾ പറയുന്നതിൽ മത്സരങ്ങൾ സംഘടിപ്പിക്കുക.

ഈ വിഷയവുമായി ബന്ധപ്പെട്ട വാർത്തകൾ,ചിത്രങ്ങൾ ഇവ ശേഖരിച്ച് ട്രൂപ്പ് ആൽബമൊരുക്കുക.

ക്യാമ്പ് ഫയറുകളിൽ ഈ വിഷയവുമായി ബന്ധപ്പെട്ട കാര്യങ്ങൾ ഉൾക്കൊള്ളിച്ചു കൊണ്ട് നാടകാവിഷ്കാരം.

പ്രതിജ്ഞ, നിയമം ഇവയുടെ മനോഹരമായ ചാർട്ടുകൾ തയ്യാറാക്കി ട്രൂപ്പ് പട്രോൾ കോർണറുകളിലും വീട്ടിലും പ്രദർശിപ്പിക്കുക.

ഇടക്കിടയ്ക്ക് സർവ്വമത പ്രാർത്ഥനകൾ നടത്തുക.

ദൈവ സൃഷ്ടിയുടെ സൗകുമാര്യവും അത്ഭുതങ്ങളും അറിയുന്നതിന് പ്രകൃതി നിരീക്ഷണം, പ്രകൃതിപര്യവേക്ഷണം,സാഹസിക പ്രവർത്തനങ്ങൾ, സാഹസിക യാത്രകൾ ഇവ നടത്തുക.

ട്രൂപ്പ് മീറ്റിംഗ്, പട്രോൾ മീറ്റിംഗ്, ക്യാമ്പ്, ഹൈക്ക് ഇവ പ്രാർത്ഥനയോടെ ആരംഭിക്കുകയും അവസാനിപ്പിക്കുകയും ചെയ്യുക.

ക്യാമ്പ്ഫയർ, മറ്റു സെറിമണികൾ തുടങ്ങിയ സന്ദർഭങ്ങളിൽ ഈ വിഷയത്തെക്കുറിച്ച് പ്രഭാഷണങ്ങൾ നടത്തുക.

സേവനാവസരങ്ങൾക്ക് മുൻതൂക്കം നൽകുന്ന Ambulance man തുടങ്ങിയ പ്രാവീണ്യമുദ്രകൾ (Proficiancy badges) നേടാൻ പ്രേരിപ്പിക്കുക

വ്യക്തിപരവും പട്രോൾ മുഖാന്തരവുമുള്ള സൽപ്രവൃത്തികൾക്ക് അവസരങ്ങൾ ഉണ്ടാക്കി സഹായം നൽകുക.

ട്രൂപ്പ്മീറ്റിംഗിൽ കൂടെക്കൂടെ സ്കൗട്ട്പ്രതിജ്ഞയും നിയമവും നിത്യജീവിതത്തിൽ പ്രാവർത്തികമാക്കാൻ ഓരോ സ്കൗട്ടിനും കിട്ടിയ സന്ദർഭങ്ങൾ ഏവ എന്നും അവ എങ്ങനെ പ്രയോജനപ്പെടുത്തി എന്നും പരസ്യമായി ചോദിച്ചറിയുക.

സൽപ്രവൃത്തി രേഖപ്പെടുത്തുന്ന രീതി (Good turn diary) സൂക്ഷിക്കുന്നതിന് പ്രേരിപ്പിക്കുകയും അവ കാലാകാലങ്ങളിൽ പരിശോധിക്കുകയും ചെയ്യുക.



# 5

# പ്രതിജ്ഞയുടെ വിവിധ ഭാഗങ്ങളും അർത്ഥവും വ്യാപ്തിയും

**സ്കൗട്ട് പ്രതിജ്ഞ**

'ദൈവത്തോടും എന്റെ രാജ്യത്തോടുമുള്ള എന്റെ കടമ നിർവ്വഹിക്കുന്നതിനും മറ്റുള്ളവരെ സഹായിക്കുന്നതിനും സ്കൗട്ട് നിയമം അനുസരിക്കുന്നതിനും എന്റെ കഴിവിന്റെ പരമാവധി ചെയ്യുമെന്ന് എന്റെ മാന്യതയെ മുൻനിർത്തി ഞാൻ പ്രതിജ്ഞ ചെയ്യുന്നു'.

ഒരു കുട്ടി സ്കൗട്ടായി അവരോധിക്കപ്പെടുമ്പോൾ ട്രൂപ്പിലെ മറ്റ് അംഗങ്ങളുടെ സാന്നിദ്ധ്യത്തിൽ സ്കൗട്ട്മാസ്റ്ററുടെ മുൻപാകെ അയാൾ പരസ്യമായി ഈ പ്രതിജ്ഞയെ ടുക്കുന്നു. മിക്ക കുട്ടികളും പരസ്യമായി ഒരു പ്രതിജ്ഞയെടുക്കുന്ന ആദ്യ സന്ദർഭമായിരിക്കും അത്. തികഞ്ഞ ആത്മാർത്ഥതയോടുകൂടി സ്കൗട്ട് പ്രതിജ്ഞയെടുക്കേണ്ടത് അത്യാവശ്യമാണ്. കുട്ടിയുടെ പ്രായത്തിനും മാനസിക കഴിവിനും അനുസരിച്ച് ഇതിന്റെ പ്രസക്തിയും അർത്ഥവ്യാപ്തിയും നന്നായി മനസ്സിലാക്കിയ കുട്ടികളെ മാത്രമേ പ്രതിജ്ഞ ചെയ്യുന്നതിന് അനുവദിക്കാവൂ.

സ്കൗട്ട് നിയമവും പ്രതിജ്ഞയും സ്കൗട്ട് പ്രസ്ഥാനത്തിന്റെ അടിസ്ഥാനശിലകളാണ്. ഒരു കെട്ടിടത്തിന്റെ അടിസ്ഥാനം മറഞ്ഞിരുന്നാലും കെട്ടിടത്തിന്റെ ഭാരം മുഴുവൻ താങ്ങുന്നത് അടിസ്ഥാനശിലകളാണ്. അടിസ്ഥാനം ഉറപ്പുള്ളതല്ലെങ്കിൽ കെട്ടിടത്തിനു ബലക്ഷയം സംഭവിക്കും. ശരിയായ രീതിയിൽ സ്കൗട്ട് നിയമവും പ്രതിജ്ഞയും മനസ്സിലാക്കുകയും എല്ലാ പ്രവർത്തനങ്ങൾക്കും അവയെ ആധാരമായി സ്വീകരിക്കുകയും ചെയ്യുന്ന വ്യക്തിയുടെ സ്കൗട്ടിങ്ങ് ശ്രേഷ്ഠമായിരിക്കും. ഉറച്ച പാറയെ അടിസ്ഥാനമാക്കി പണിതിട്ടുള്ള വീടിനെപ്പോലെ അതിന് ശാശ്വത ഭാവം ഉണ്ടായിരിക്കും. നിയമത്തിനും പ്രതിജ്ഞയ്ക്കും വേണ്ടത്ര പ്രാധാന്യം നൽകാതെയുള്ള സ്കൗട്ട് പ്രവർത്തനം കുട്ടിയുടെ സർവ്വതോന്മുഖമായ വളർച്ചയ്ക്കു സഹായകമാവുകയില്ല.കുറേ വസ്തുതകൾ പഠിപ്പിക്കുന്നതിനും നൈപുണ്യങ്ങൾ നേടുന്നതിനും പരിശീലനം നൽകുന്നതിനും സാധിച്ചേക്കും. എന്നാൽ വ്യക്തിത്വത്തിൽ വരേണ്ട മാറ്റവും വളർച്ചയും ഉണ്ടാകുകയില്ല.

പ്രതിജ്ഞ, നിയമം ഇവ അഭ്യസിപ്പിക്കുന്നത് വളരെ ശ്രദ്ധയോടുകൂടി



സ്കൗട്ട് മാസ്റ്റർ ചെയ്യേണ്ട ഒരു കർത്തവ്യമാണ്. ഇവയുടെ പ്രാധാന്യത്തെക്കുറിച്ച് സ്കൗട്ട്മാസ്റ്റർക്ക് ശരിയായ ധാരണ ഉണ്ടായിരിക്കണം. ഓരോ കുട്ടിയുടെയും വ്യക്തിത്വത്തിന്റെ പ്രത്യേകത മനസ്സിലാക്കി പരിശീലനം നൽകുന്നതിന് സ്കൗട്ട്മാസ്റ്റർ ശ്രദ്ധിക്കണം.

പ്രതിജ്ഞയിലെ ഓരോ വാക്കും പ്രധാനപ്പെട്ടതാണ്. ഞാൻ എന്റെ ദൈവത്തോടുളള കടമ, സ്വന്തം രാജ്യത്തോടുളള കടമ, മറ്റുളളവർക്കു സഹായം നൽകുന്നത്, പരമാവധികഴിവ് എന്നീ പ്രയോഗങ്ങളെക്കുറിച്ച് വിശദമായി ചർച്ചചെയ്ത് മനസ്സിലാക്കുന്നതിന് കുട്ടികൾക്കു സന്ദർഭം നൽകണം.

ഒരു വ്യക്തിചെയ്യുന്ന പ്രതിജ്ഞ,ആ വ്യക്തിയെ ആജീവനാന്തം നിയന്ത്രിക്കുന്ന ഒന്നായിരിക്കണം. കാല,ദേശ വ്യത്യാസങ്ങൾ അതിന്റെ പരിപാലനത്തെ ബാധിക്കാൻ പാടില്ല. എതു സാഹചര്യത്തിലും പ്രതിജ്ഞാബദ്ധനായിരിക്കാൻ അയാൾക്കു ബാദ്ധ്യതയുണ്ട്. സ്കൗട്ട് എറ്റെടുക്കുന്ന പ്രതിജ്ഞ കൂടെക്കൂടെ അനുസ്മരിക്കുകയും വ്യക്തിത്വത്തിന്റെ വളർച്ചയ്ക്ക് അനുസരിച്ച് അർത്ഥവ്യാപ്തി വർദ്ധിപ്പിക്കുകയും ചെയ്യേണ്ടതാണ്. സമപ്രായക്കാരുടെ പ്രവർത്തന രീതികളോ സാഹചര്യത്തിന്റെ സമ്മർദ്ദമോ എതെങ്കിലും തരത്തിലുളള പ്രലോഭനങ്ങളോ ഒരു സ്കൗട്ടിനെ അയാളുടെ പ്രതിജ്ഞയിൽനിന്നു വ്യതിചലിപ്പിക്കാൻ ഇടയാകരുത്. വ്യക്തിത്വം അത്രമാത്രം സുദൃഢമായി സംരക്ഷിക്കപ്പെടേണ്ടതാണ്.

പ്രതിജ്ഞക്കനുസൃതമായി ജീവിക്കുന്നതിനും പ്രവർത്തിക്കുന്നതിനുമുളള തീരുമാനമാണ് എറ്റവും പ്രധാനമായിട്ടുളളത്. അപ്രകാരമുളള ഇച്ഛാശക്തിയുണ്ടാകുന്നതിന് ജീവിതത്തിനു വ്യക്തമായ ലക്ഷ്യ ബോധം ആവശ്യമാണ്. നമ്മുടെ ചിഹ്നത്തിലുളള ലില്ലിപുഷ്പത്തിന്റെ ആകൃതി,വടക്കുദിക്കിനെ കാണിക്കുന്നതിന് ഭൂപടങ്ങളിൽ കൊടുക്കാറുളള ചിഹ്നത്തിന്റെ അനുകരണം കൂടിയാണ്. വടക്കുനോക്കിയന്ത്രത്തിന്റെ കാന്തസൂചി വടക്കുദിക്കിലേക്കു തന്നെ തിരിഞ്ഞിരിക്കുന്നതുപോലെ സ്കൗട്ട് എപ്പോഴും തന്റെ ജീവിത ലക്ഷ്യമാകുന്ന ഉത്തമ പൗരത്വത്തെ ലാക്കാക്കി പ്രവർത്തിക്കുന്നവനായിരിക്കണം. കാന്തസൂചിയെ ശരിയായ രീതിയിൽ നിലനിർത്തുന്ന കാന്തശക്തിയെപ്പോലെ സ്കൗട്ടിനെ ശരിയായ ജീവിതദർശനത്തിൽ നിലനിർത്തുന്ന ശക്തിയായി സ്കൗട്ട്പ്രതിജ്ഞ പ്രവർത്തിക്കും.

വൈകാരികമണ്ഡലത്തിലുളള വർത്തനാ വ്യതിയാനത്തിന് സ്കൗട്ടിന്റെ പ്രതിജ്ഞയോടും നിയമത്തോടുമുളള പ്രതിബദ്ധത വളരെയധികം സഹായകമാണ്. **നിസ്സാര കാര്യങ്ങളിൽ പോലും സ്കൗട്ടു പ്രതിജ്ഞയും നിയമവും പാലിക്കുന്നതിനു ശ്രമിക്കുന്ന ഒരു സ്കൗട്ടിന്റെ സ്വഭാവത്തിൽ**

സാരമായ മാറ്റങ്ങൾ ഉണ്ടായിക്കൊണ്ടേയിരിക്കും. ഇത് യഥാർത്ഥ വിദ്യാഭ്യാസ മാണ്.

പ്രതിജ്ഞ എടുക്കണമോ വേണ്ടയോ എന്ന് കുട്ടിതന്നെ തീരുമാനിക്കുന്ന തിന് നാം സന്ദർഭം നൽകുന്നു. അയാൾ അതിന്റെ വിവിധ വശങ്ങളെക്കുറിച്ച് ചിന്തിച്ചതിനുശേഷം എല്ലാ പ്രലോഭനങ്ങളേയും വിപരീത ശക്തികളേയും അതിജീവിച്ച് സ്കൗട്ട് പ്രതിജ്ഞ പാലിച്ചു കൊള്ളാമെന്ന് തീരുമാനിക്കുന്നതു തന്നെ അയാളുടെ വ്യക്തിത്വത്തിനു കരുത്തേകുന്ന ഒരു ഘടകമാണ്. അയാളുടെ പ്രായത്തിന് അനുസരിച്ചു ചിന്തിക്കുന്നതിനും തീരുമാനമെടു ക്കുന്നതിനും കഴിവുള്ള ഒരാളായി കുട്ടിയെ നാം അംഗീകരിക്കുന്നു. അതു കുട്ടിയുടെ വളർച്ചയെ വളരെ സഹായിക്കും. കുട്ടിതന്നെ അയാളുടെ സ്കൗട്ടിങ്ങിന്റെ ശില്പിയായിമാറുകയാണ്.

**മാന്യത (Honour)**

ഒരു സ്കൗട്ട് തന്റെ മാന്യതയെ നിലനിർത്തിയാണ് പ്രതിജ്ഞയെടുക്കുന്നത്. Honour എന്ന വാക്കിന് ബഹുമതി, അഭിമാനം, ഖ്യാതി, മതിപ്പ്, മഹത്വം, ഉന്നത നിലവാരം എന്നിങ്ങനെ പല അർത്ഥങ്ങൾ കൊടുത്തിട്ടുണ്ട്. ഇവയെല്ലാം ഉൾകൊള്ളിച്ചുകൊണ്ടാണ് 'മാന്യത' എന്ന വാക്ക് നാം ഉപയോഗിക്കുന്നത്. പ്രതിജ്ഞചെയ്യുന്നതിന് ഒരു കുട്ടിയെ നാം അനുവദിക്കുമ്പോൾ അയാളെ മാന്യതയുള്ള ഒരു വ്യക്തിയായിട്ടാണ് നാം കരു തുന്നത്. ഉത്തരവാദിത്വബോധമുള്ളവനും സ്വാഭിമാനം കാത്തുസൂക്ഷിക്കുവാൻ താല്പര്യമുള്ളവനുമായ ഒരു വ്യക്തിയായി സ്കൗട്ടിനെ കരുതുകയും അതിനനുസൃതമായി അയാളോട് ഇടപെടുകയും ചെയ്യേണ്ടത് ആവശ്യമാണ്. സ്കൗട്ടിന്റെ മാന്യത വിലപ്പെട്ടതാണെന്ന് ഇടയ്ക്കിടെ അനുസ്മരിക്കുന്നതു നല്ലതാണ്. 'Keep the honour bright' എന്ന് പറയാറുണ്ട്. മാന്യതയുടെ തിളക്കം ചിലപ്പോൾ കുറഞ്ഞുപോയേക്കാമെന്ന് ഈ പ്രസ്താവനയിൽ സൂചനയുണ്ട്. നിരന്തരമായി ഉപയോഗിക്കപ്പെടുന്ന ഉപകരണങ്ങൾ തിളക്കമുള്ളവയായിരിക്കും. തന്റെ മാന്യതയെക്കുറിച്ച് എപ്പോഴും ബോധവാനായിരിക്കുകയും അതിന് മങ്ങലേൽക്കാതെ സൂക്ഷിക്കുകയും ചെയ്യുന്നതിന് സ്കൗട്ടിനെ ഉത്ബോധിപ്പി ക്കേണ്ടതാണ്.

**എന്റെ കഴിവിന്റെ പരമാവധി (My best)**

ഓരോ സ്കൗട്ടും തന്റെ കഴിവിന്റെ പരമാവധി പരിശ്രമിച്ച് പ്രതിജ്ഞ പാലിക്കുമെന്നാണ് പ്രഖ്യാപിക്കുന്നത്. ഓരോ വ്യക്തിക്കും അയാളുടെ "കഴിവിന്റെ പരമാവധി" പ്രാപ്യമായ ഒരു നിലവാരം തന്നെയാണ്. അത്രയും ചെയ്യുന്നതിന് (എന്റെ കഴിവിന്റെ പരമാവധി) പ്രയാസമാണെന്ന് ആത്മാർത്ഥതയോടുകൂടി ഒരു



കുട്ടിക്കും പറയാൻ സാധിക്കുകയില്ല. അതുകൊണ്ട് ഇത് ഏറ്റവും പ്രായോഗികമായ ഒരു പ്രസ്താവനയാണ്.

ഓരോ കുട്ടിയുടേയും ശാരീരികവും മാനസികവുമായ വളർച്ചയ്ക്കനുസരിച്ച് "കഴിവിന്റെ പരമാവധി"യും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കും എന്നുളള വസ്തുത സ്കൗട്ടുകൾ ധരിച്ചിരിക്കണം. അവരുടെ വളർച്ചയക്ക് അനുസ്യൂതമായി പ്രവർത്തനത്തിലുളള നിലവാരവും പുരോഗമിക്കേണ്ടതാണ്.

രണ്ട് സ്കൗട്ടുകൾ ഒരുപോലെയായിരിക്കുകയില്ലല്ലോ. ഓരോ സ്കൗട്ടും അയാളുടെ കഴിവിന്റെ പരമാവധിയാണ് പ്രവർത്തിക്കേണ്ടത്. അതുകൊണ്ട് പരിശീലനം, പ്രോത്സാഹനം, തർജ്ജനം എന്നിവയിൽ വ്യക്തി വ്യത്യാസത്തിന് പരിഗണന നൽകുന്നതിന് സ്കൗട്ട്മാസ്റ്റർ ശ്രദ്ധിക്കണം.

എപ്പോഴെങ്കിലും ഒരു സ്കൗട്ടിന് തന്റെ കഴിവിന്റെ പരമാവധി നന്നായി പ്രവർത്തിക്കുന്നതിന് സാധിച്ചില്ലെന്ന് ബോധ്യമായാൽ ആ ധാരണ തന്നെ അയാളുടെ വളർച്ചയ്ക്കു സഹായകമാകും. ഒരിക്കലും നിരാശപ്പെടുകയോ, പരാജയം സമ്മതിക്കുകയോ ചെയ്യാതെ കൂടുതൽ നന്നായി പ്രവർത്തിക്കുവാൻ ശ്രമിക്കുന്നതിന് സ്കൗട്ട് മാസ്റ്റർ അയാളെ പ്രോത്സാഹിപ്പിക്കേണ്ടതാണ്. പരാജയപ്പെട്ട സ്ഥാനത്ത് എത്രയും വേഗം വിജയം വരിക്കുന്നതിന് പരിശ്രമിക്കുന്നതാണ് ആശാസ്യമായിട്ടുളളത്. അങ്ങനെയുളള വിജയം ആത്മധൈര്യം പകരുന്നതിനും ആരംഗത്ത് കൂടുതൽ വിജയം കൈവരിക്കുന്നതിനും സഹായിക്കുന്നതാണ്. പരാജയം സംഭവിച്ച സ്ഥാനത്തെ അടിസ്ഥാനം മണൽപോലെ ബലഹീനമായ പശ്ചാത്തലത്തിലാണോ പണിയപ്പെട്ടത് എന്ന് സ്വയംപരിശോധന നടത്തുന്നതിനും അവിടുത്തെ അടിസ്ഥാനം ഉറപ്പിക്കുന്നതിനും പ്രത്യേകമായി ശ്രമിക്കേണ്ടതാണ്. അതിന് സ്കൗട്ട്മാസ്റ്ററുടേയും മറ്റ് മുതിർന്നവരുടെയും സഹായം ആവശ്യമായി വരും.

കടമ (Duty)

മറ്റാർക്കെങ്കിലുംകൊടുത്തുതീർക്കേണ്ടത്,ചെയ്തുതീർക്കുന്നതിനു നമുക്കു ബാദ്ധ്യതയുളളത്, സ്വഭാവികമായും നമ്മുടെ ചുമതലയിലുളളകാര്യം എന്നെല്ലാം 'Duty' എന്ന പദത്തിന് അർത്ഥമുണ്ട്. എന്നാൽ സ്വയം അംഗീകരിച്ച് ഏറ്റെടുക്കുമ്പോഴാണ് ഒരു കാര്യം വ്യക്തിയുടെ കടമയായിത്തീരുന്നത്. ചെയ്തു തീർക്കേണ്ട പലകടമകളും ഓരോ വ്യക്തിക്കുമുണ്ട്. അവയെക്കുറിച്ച് സ്കൗട്ട് ബോധവനാകണം. കടമകളെക്കുറിച്ചുളള ബോധം സ്വാർത്ഥചിന്തയെ ദുർബ്ബലമാക്കുന്നു. വ്യക്തികളോടും ആശയങ്ങളോടും ഉളള ബന്ധം ദൃഢപ്പെടുത്തുന്നതിനും കടമകളെക്കുറിച്ചുളള ധാരണ സഹായിക്കുന്നു. മറ്റുളളവരെ സഹായിക്കുകയെന്നത് സൗമനസ്യത്തിന്റെ പ്രകടനമാണ് എന്നുളള കാഴ്ചപ്പാടും കടമ നിർവ്വഹിക്കലാണ്

എന്ന കാഴ്ചപ്പാടും തമ്മിൽ വളരെയധികം വ്യത്യാസമുണ്ട്. രണ്ടാമതു പറഞ്ഞ മനോഭാവമാണ് കുട്ടികളിൽ വളർന്നുവരേണ്ടത്. എല്ലാപ്രവർത്തനങ്ങളിലും ശരിയായ അർപ്പണ മനോഭാവം ഉണ്ടാകുന്നതിന് ഈ ധാരണ സഹായിക്കുന്നു. ദൈവത്തോടുള്ള കടമ, സ്വന്തം രാജ്യത്തോടുള്ള കടമ, മറ്റുള്ളവരോടുള്ള കടമ, തന്നോടുതന്നെയുള്ള കടമ, എന്നീ നാലു കടമകളെക്കുറിച്ച് ഓരോ സ്കൗട്ടും ബോധവാനാകണം. ഇവയ്ക്കെല്ലാം ആധാരമായിരിക്കുന്നത് ഈശ്വരനോടുള്ള കടപ്പാടിന്റെ അംഗീകാരമാണ്.

ദൈവത്തോടുള്ള കടമ **(Duty to God)**

സ്കൗട്ട് പ്രതിജ്ഞയുടെ ഒന്നാമത്തെ ഭാഗം ഈശ്വരനോടുള്ള കടമ നിർവ്വഹിക്കുക എന്നുള്ളതാണ്. നമുക്കു ചുറ്റുമുള്ള സുന്ദരമായ പ്രകൃതി, നമ്മുടെ ആരോഗ്യം, നമുക്കു ലഭിച്ചിട്ടുള്ള ബുദ്ധിശക്തിയും കഴിവുകളും, നമ്മെ സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന മാതാപിതാക്കളും, സമൂഹത്തിലെ മറ്റ് അംഗങ്ങളും, ഇവ എല്ലാം ഈശ്വരന്റെ ദാനങ്ങളാണ്. നാം സുഖമായും സന്തോഷമായും ജീവിക്കുന്നതിന് ആവശ്യമായുള്ളതെല്ലാം ക്രമീകരിച്ചു നൽകിയിട്ടുള്ള ജഗന്നിയന്താവിനോട് നമുക്കു വിധേയത്വം ഉണ്ടായിരിക്കണം. ദൈവത്തിനു നമ്മോടുള്ള കരുണയെക്കുറിച്ചും സ്നേഹത്തെക്കുറിച്ചുമുള്ള വ്യക്തമായ ധാരണ സ്കൗട്ടിന്റെ മനസ്സിൽ ദൈവത്തോടുള്ള കടപ്പാടിനെക്കുറിച്ച് അവബോധം ഉണ്ടാക്കുന്നതിനു സഹായിക്കുന്നു.

"The promise that a scout makes on joining has as its first point 'to do my duty to God, Note that it does not say 'to be loyal to God'. Since this would merely be a state of mind, but to do something which is the positive, active, attitude." B.P in Aids to Scoutmastership.

"ഒരു സ്കൗട്ട് ഈ പ്രസ്ഥാനത്തിൽ അംഗമായി ചേരുമ്പോൾ ഏറ്റെടുക്കുന്ന പ്രതിജ്ഞയുടെ ഒന്നാമത്തെ ഭാഗം 'ഈശ്വരനോടുള്ള കടമ നിർവ്വഹിക്കും' എന്നാണ്.'ഈശ്വരനോടു വിധേയത്വം ഉള്ളവനായിരിക്കാം' എന്നല്ല എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. വിധേയത്വം ഒരു മാനസികാവസ്ഥ മാത്രം ആകാവുന്നതാണ്. എന്നാൽ ഒരു സ്കൗട്ട് 'കടമ നിർവ്വഹിക്കും' എന്നു പ്രതിജ്ഞചെയ്യുന്നത് ക്രിയാത്മകമായതും പ്രവർത്തനക്ഷമവുമായ മനോഭാവത്തോടുകൂടിയാണ്."

ഈശ്വരനോടുള്ള കടമ നിർവ്വഹിക്കത്തക്ക രീതിയിൽ ദൈനംദിന ജീവിതത്തിലെ എല്ലാപ്രവർത്തനങ്ങളും ക്രമീകരിക്കപ്പെടണം. അതിന് ശരിയായ രീതിയിലുള്ള മത തത്വങ്ങളും മതാനുഷ്ടാനങ്ങളും സ്കൗട്ടിനെ സഹായിക്കുന്നു.

"No man is much good unless he belives in God and obeys His laws. So



every scout should have a religion . Religion seems a very simple thing First: Love and serve God. Second: Love and serve your neighbour"-B.P in 'Scouting For Boys'.

"ഈശ്വരവിശ്വാസിയായിരിക്കുകയും ദൈവികനിയമങ്ങൾ അനുസരിക്കുകയും ചെയ്താൽ മാത്രമേ ഒരു വ്യക്തി നല്ലവനായിരിക്കുകയുള്ളു. അതുകൊണ്ട് ഒരു സ്കൗട്ടിന് മതവിശ്വാസം ഉണ്ടായിരിക്കേണ്ടത് ആവശ്യമാണ്. മതാനുഷ്ടാനം വളരെ ലഘുവായ ഒരു കാര്യമാണ്. അതിൽ രണ്ടു കാര്യങ്ങൾ അടങ്ങിയിരിക്കുന്നു. ഒന്നാമത്, ദൈവത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക. രണ്ടാമത് നിങ്ങളുടെ അയൽക്കാരനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക". മേല്പറഞ്ഞ രണ്ടു തത്വങ്ങളും ലോകത്തിലെ എല്ലാ മത വിശ്വാസങ്ങളുടെയും അടിസ്ഥാന പ്രമാണങ്ങളാണ്. സ്കൗട്ടിംഗ് കുട്ടികളെ പ്രായോഗികമായ ഈശ്വര വിശ്വാസത്തിലേക്കു നയിക്കുന്നു.

ഈശ്വരനോടുള്ള കടമ നിർവ്വഹിക്കുന്നതുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾ ഏതെല്ലാമാണെന്ന് സ്കൗട്ടുകൾ മനസ്സിലാക്കുകയും ആത്മാർത്ഥതയോടുകൂടി അവ പ്രായോഗികമാക്കുകയും വേണം. ദൈവം നൽകുന്ന അനുഗ്രഹങ്ങൾക്കും ദാനങ്ങൾക്കും കൃതജ്ഞതയുള്ളവരായിരിക്കുക എന്നതാണ് എറ്റവും പ്രധാനപ്പെട്ട കാര്യം. അഹംഭാവം വെടിയുമ്പോൾ ദൈവകൃപയെക്കുറിച്ചുള്ള ബോധം വർദ്ധിക്കും. നമ്മെ സഹായിക്കുന്നതിനും കരുതുന്നതിനും മറ്റുള്ളവരെ ക്രമീകരിക്കുന്നത് ദൈവമാണെന്നു മനസ്സിലാക്കുമ്പോൾ സമൂഹത്തോടുള്ള നമ്മുടെ കാഴ്ചപ്പാടു തന്നെ മാറും. നമ്മെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്നവർ ഈശ്വരന്റെ പ്രതിപുരുഷന്മാരായാണ് പ്രവർത്തിക്കുന്നതെന്നു ചിന്തിക്കുമ്പോൾ മറ്റുള്ളവരെ ബഹുമാനിക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യമാകും. പ്രകൃതിയുടെ സന്തുലിതാവസ്ഥ നിലനിർത്തേണ്ടത് നമ്മുടെ കടമയാണെന്നുള്ള വ്യക്തവും ശക്തവുമായ ധാരണ ലഭിക്കുന്നതിന് പ്രകൃതിയെ നമുക്കുവേണ്ടി ഒരുക്കിത്തരുന്ന ഈശ്വരനോടുള്ള കൃതജ്ഞതാഭാവം സഹായിക്കും.

"In doing your duty to God always be grateful to him. Whenever you enjoy a pleasure or a good game, or succeed in doing a good thing thank Him for it, if only with a word or two, just as you say grace at a meal" B.P in 'Scouting for Boys'.

"എപ്പോഴും ഈശ്വരനോടു നന്ദിയുള്ളവനായിരിക്കുന്നത് ദൈവത്തോടുള്ള കടമ നിർവ്വഹിക്കുന്നതിലെ ഒരു പ്രധാന ഭാഗമാണ്. സന്തോഷം നൽകുന്ന ഒരു അനുഭവം ഉണ്ടാകുക, നല്ല ഒരു കളിയിൽ പങ്കെടുക്കുക, ഒരു സൽപ്രവൃത്തി ചെയ്യുന്നതിനു സാധിക്കുക, എന്നിങ്ങനെയുള്ള സന്ദർഭങ്ങളുണ്ടാകുമ്പോൾ ദൈവത്തോടുള്ള കൃതജ്ഞത ചുരുക്കമായി ഒന്നോ രണ്ടോ വാക്കുകളി

ലായാലും (ഭക്ഷണ സമയത്തെ പ്രാർത്ഥന പോലെ) പ്രദർശിപ്പിക്കണം."

ഒരു സ്കൗട്ട് ഏതു മതവിഭാഗത്തിൽ ഉൾപ്പെട്ടു നില്ക്കുന്നുവോ അതിലെ മതാനുഷ്ഠാനങ്ങളിൽ നിഷ്ഠയോടുകൂടി പങ്കെടുക്കണം. ബാഹ്യാചാരങ്ങളിൽ തൃപ്തരാകരുത്. ഒരോ അനുഷ്ഠാനത്തിന്റേയും അർത്ഥവ്യാപ്തി മനസ്സിലാക്കി ആത്മാർത്ഥതയോടുകൂടി അതിൽ പങ്കെടുക്കണം. ആന്തരികമായ താല്പര്യത്തിന്റേയും മനോഭാവത്തിന്റേയും ബാഹ്യപ്രകടനം മാത്രമായിരിക്കണം അനുഷ്ഠാനങ്ങൾ.

സ്കൗട്ടു ക്യാമ്പുകളിലും ട്രൂപ്പ് മീറ്റിംഗുകളിലും മറ്റും നടത്തുന്ന സർവ്വമത പ്രാർത്ഥന സ്വന്തം മതാനുഷ്ഠാനത്തിന് പകരമായിട്ടുളള ഒരു ക്രമീകരണമല്ലെന്ന് കുട്ടികൾ മനസ്സിലാക്കിയിരിക്കണം.

വിദ്യാഭ്യാസവും ചുറുചുറുക്കുമുളള സ്കൗട്ട് ആത്മീയമായ കാര്യങ്ങളിൽ ആത്മാർത്ഥതയോടുകൂടി പങ്കെടുക്കുന്നതു കാണുമ്പോൾ മറ്റുളളവരും ആസ്തിക്യബോധത്തിലേക്ക് ആകർഷിക്കപ്പെടും. ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും എന്നപോലെ മതാനുഷ്ഠാനത്തിലും മറ്റുളളവർക്ക് മാതൃകയായിരിക്കുമ്പോൾ ഒരു സ്കൗട്ട് ഈശ്വരനോടുളള കടമയുടെ ഒരു ഭാഗം നിർവ്വഹിക്കുകയാണു ചെയ്യുന്നത്.

പ്രകൃതിയിൽ നാം ദർശിക്കുന്ന അത്ഭുതപ്രതിഭാസങ്ങളിൽ പ്രധാനപ്പെട്ടവയാണ് **ജീവൻ, സ്നേഹം, സന്തോഷം** എന്നിവ.ഇവയെ ഭൗതികമായ കാര്യകാരണ ബന്ധത്തിന്റെ പരിധിക്കുളളിൽ നിർത്തുന്നതിന് സാധിക്കുകയില്ല. ഇവയെ ദൈവത്തിന്റെ പ്രത്യേകമായ ദാനമായി കരുതാം ഇവയെ നിലനിർത്തുന്നതിനും വർദ്ധിപ്പിക്കുന്നതിനും നമുക്കു കടപ്പാടുണ്ട്. ഭൂമിയിൽ ജീവൻ, സ്നേഹം, സന്തോഷം ഇവ സമൃദ്ധമായ രീതിയിൽ കാണപ്പെടുന്നതിന് സഹായകമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്ന ഒരു സ്കൗട്ട് ദൈവത്തിന്റെ ടീമിലെ ഒരു അംഗമായി പ്രവർത്തിക്കുന്നു. സഹായം അർഹിക്കുന്ന സ്ഥാനങ്ങളിൽ സഹായം എത്തിക്കുക. സ്നേഹത്തോടും സഹകരണ മനോഭാവത്തോടുംകൂടി മറ്റുളളവരോട് ഇടപെടുക. സ്വന്തം ശരീരം, മനസ്സ്, ആത്മാവ്, നൈപുണ്യങ്ങൾ ഇവയുടെ ശരിയായ വളർച്ചയ്ക്ക് പരിശ്രമിക്കുക. ചെടികൾ, പക്ഷികൾ, മൃഗങ്ങൾ ഇവയെ സംരക്ഷിക്കുക. എന്നിവയെല്ലാം ദൈവത്തോടുളള കടമ നിർവ്വഹിക്കുന്നതിൽ ഉൾക്കൊള്ളുന്നു.

പ്രകൃതി നിരീക്ഷണം ഈരംഗത്ത് വളരെയധികം സ്വാധീനം ചെലുത്തുന്നു."God has given us as one step the great book of nature to read; and they cannot say that there is untruth there - the facts stand before them ........ I do not suggest Nature study as a form of workship or as a substitute for



religion, but I advocate the understanding of nature as a step, in certain cases, towards gaining religion" B. P. in 'Rovering to succes' ഈശ്വര വിശ്വാസം ഉണ്ടാകുന്നതിനുള്ള ഒരു പ്രധാന ഉപാധിയായി പ്രകൃതിയെന്ന ബൃഹത് ഗ്രന്ഥം നൽകപ്പെട്ടിട്ടുണ്ട്. ആ ഗ്രന്ഥം പഠിക്കുമ്പോൾ വസ്തുതകൾ വ്യക്തമായി നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ആ ഗ്രന്ഥം അസത്യം പറയുന്നില്ല. പ്രകൃതി പഠനം ഈശ്വരാരാധനയുടെ ഒരു രീതിയായിട്ടോ മതാനുഷ്ഠാനങ്ങൾക്കു പകരമായിട്ടോ അവതരിക്കപ്പെടുന്നില്ല;പ്രത്യുത, പ്രകൃതി നിരീക്ഷണം ചില സന്ദർഭങ്ങളിൽ മതബോധം വളർത്തുന്നതിനുള്ള ഒരു ഉപാധിയായി ശുപാർശ ചെയ്യപ്പെട്ടിരിക്കുന്നു.

**സ്വന്തം രാജ്യത്തോടുള്ള കടമ (Duty to my country)**

"ഒരു പക്ഷേ ഒരു ചെറിയ കുട്ടിക്ക് സ്വന്തരാജ്യത്തിനു വേണ്ടി എന്തുചെയ്യുവാൻ സാധിക്കുമെന്ന് നിങ്ങൾ സംശയിച്ചേക്കാം. എന്നാൽ ഒരു സ്കൗട്ടായി ചേർന്ന് സ്കൗട്ട് നിയമം അനുസരിച്ച് ജീവിക്കുന്നുവെങ്കിൽ ഏതൊരു കുട്ടിക്കും തന്റെ രാജ്യത്തിന് ഉപകാരിയായിത്തീരാം." (ബി.പി. ക്യാമ്പ് ഫയർബോധനം2)

"Loyalty to country is of the highest value for keeping men's views balanced and in the proper perspective. The external signs such as saluting the flag, standing for the National Anthem and so on help in promoting this, but the essential thing is the development of the true spirit which underlies such demostration". B.P. in Aids to Scoutmastership. ഒരു പൗരന്റെ ചിന്താസരണിയെ സന്തുലിതാവസ്ഥയിൽ നിലനിർത്തുകയും കാഴ്ചപ്പാടുകളെ ശരിയായ ദിശയിലേക്ക് തിരിക്കുകയും ചെയ്യുന്നതിന് ഏററവും കൂടുതൽ സഹായിക്കുന്നത് സ്വന്തം രാജ്യത്തോടുള്ള വിധേയത്വമാണ്. പതാകാവന്ദനം നടത്തുക, ദേശീയ ഗാനാലാപത്തിന് ബഹുമാനപുരസരം നില്കുക എന്നിവയെല്ലാം സ്വരാജ്യസ്നേഹം വർദ്ധിപ്പിക്കുന്നതിന് സഹായിക്കുമെങ്കിലും, ഈ ബാഹ്യപ്രകടനങ്ങളുടെയെല്ലാം ആന്തരികസത്തയായ ശരിയായ മനോഭാവം വളർത്തിയെടുക്കുന്നതാണ് പ്രധാന കാര്യം.

സ്കൗട്ടിങ്ങിൽ വിഭാവന ചെയ്യുന്ന സ്വരാജ്യ സ്നേഹം സങ്കുചിതമായ ഒന്നല്ല. 'Scouting and Youth Movements' എന്ന പുസ്തകത്തിൽ (1929 Edition Pages 72-73) ബേഡൻ പൗവ്വൽ താഴെപ്പറയുന്ന ആശയം രേഖപ്പെടുത്തിയിരിക്കുന്നു. 'സ്വന്തം രാജ്യത്തോടുള്ള സ്നേഹവും ഭക്തിയും മററ് രാജ്യങ്ങളോട് അസൂയയും ശത്രുതാ മനോഭാവവും വളർത്തത്തക്കവണ്ണമുള്ള സങ്കുചിതത്വത്തിൽ നിലകൊള്ളാതെ,കുറച്ചുകൂടി ഉന്നത നിലവാരത്തിലുള്ള ദേശ സ്നേഹമാണ് നമുക്ക് ആവശ്യമായിരിക്കുന്നത്. മറ്റുള്ളവരുടെ അവകാശങ്ങളെക്കുറിച്ച് ബോധ്യമുള്ളതും നീതിക്കും ന്യായത്തിനും സ്ഥാനം നൽകുന്നതും, മററ് രാജ്യ

ങ്ങളോട് മൈത്രീബന്ധം നിലനിർത്തുന്നതുമായ ഒരു നിലവാരമാണ് ആവശ്യമായിട്ടുള്ളത്. ഇതിന്റെ ആദ്യപടിയായി സ്വന്തം രാജ്യത്തിൽ സമാധാനവും സന്മനോഭാവവും വർദ്ധിക്കത്തക്കവണ്ണവും ഗ്രാമങ്ങൾ തമ്മിലും, പട്ടണങ്ങൾ തമ്മിലും, സംസ്ഥാനങ്ങൾ തമ്മിലും, വർഗ്ഗങ്ങൾ തമ്മിലും, മതങ്ങൾ തമ്മിലും, ഉള്ള അസൂയയും പിണക്കവും ഒഴിവാക്കി സ്നേഹത്തോടും സഹകരണമനോഭാവത്തോടും കൂടി വർത്തിക്കുന്നതിനുള്ള നിശ്ചയദാർഢ്യം വളർന്നു വരുന്ന തലമുറയിൽ വളർത്തിയെടുക്കുകയും ഈ സന്മനോഭാവം ക്രമേണ നമ്മുടെ രാജ്യത്തിന്റെ അതിരുകൾക്ക് പുറത്തേക്ക് കൂടി വ്യാപിപ്പിക്കുകയും ചെയ്യുകയെന്നതാണ് നമ്മുടെ ലക്ഷ്യം

രാജ്യത്തോടുള്ള കടമ നിർവ്വഹിക്കുന്നതിന് സ്വന്തം രാജ്യത്തേക്കുറിച്ച് അഭിമാനം, രാജ്യത്തോടുള്ള ബഹുമാനം, സമസൃഷ്ടങ്ങളോടു സ്നേഹം എന്നിവ ആവശ്യമാണ്. സമൂഹത്തിലെ താഴേക്കിടയിലുള്ള ജനങ്ങളുടെ ഉന്നമനത്തിന് സ്കൗട്ടുകൾ പ്രയത്നിക്കേണ്ടതാണ്. സാമൂഹ്യ സേവനപ്രവർത്തനങ്ങൾ, ബോധവൽക്കരണ പരിപാടികൾ സാക്ഷരതാപ്രവർത്തനം എന്നിവയെല്ലാം രാജ്യത്തോടുള്ള കടമയുടെ നിർവ്വഹണത്തിൽ ഉൾപ്പെടുന്നു.

ഭരണഘടനാനുസൃതമായി നമ്മെ ഭരിക്കുന്ന സർക്കാരിന്റെ നിയമങ്ങൾ അനുസരിക്കുക, പദ്ധതികളും പ്രവർത്തനങ്ങളും വിജയപ്രദമാക്കുന്നതിനു സഹകരിക്കുക, എന്നിവ നമ്മിൽ നിന്നും പ്രതീക്ഷിക്കപ്പെടുന്നു. നിയമ നിഷേധത്തിനും പൊതുമുതൽ നശിപ്പിക്കുന്നതിനും കൂട്ടു നിൽക്കുന്നത് രാജ്യസ്നേഹത്തിനു ചേർന്നതല്ല.

പ്രയത്ന ശീലനും അരോഗ ദൃഢഗാത്രനും സ്വഭാവ മഹിമയുള്ളവനുമായ ഒരു ഉത്തമ പൗരനായി ജീവിക്കുന്നത് സ്കൗട്ടിന്റെ കടമയാണ്. ആരോഗ്യമില്ലാത്ത വ്യക്തികൾ രാജ്യത്തിനു ഭാരമാണ്. ദുശ്ശീലങ്ങൾക്ക് അടിമയായവർ രാജ്യത്തിനു ശാപമാണ്. അനാവശ്യമായി പണവും വിഭവങ്ങളും നഷ്ടപ്പെടുത്തുന്നവർ രാജ്യത്തെ ദ്രോഹിക്കുകയാണ് ചെയ്യുന്നത്. ഉത്തമ പൗരന്മാരായി വളരുന്നത് ജീവിത ലക്ഷ്യമായി സ്കൗട്ടുകൾ കാണണം.

മറ്റുള്ളവരെ നല്ല പൗരന്മാരായിത്തീരാൻ പ്രേരിപ്പിക്കുന്നതും ദേശ സേവനമാണ്. ഉത്തമ പൗരത്വത്തിന്റെ പ്രാധാന്യം മനസ്സിലാക്കാത്തവർ ധാരാളമുണ്ട്. സമപ്രായക്കാരെ ബോധവൽക്കരിക്കുന്നതിനു സ്കൗട്ടുകൾക്കു സാധിക്കും. സ്കൗട്ടുകളുടെ മാതൃക മറ്റുള്ളവരെ ആകർഷിക്കുകയും ചെയ്യും.

ഛിദ്ര വാസനകൾ രാജ്യത്തിനു ദോഷംചെയ്യും. ചിലർ സ്വാർത്ഥ ലാഭത്തിനുവേണ്ടി ജനങ്ങളുടെയിടയിൽ ഭിന്നിപ്പുണ്ടാക്കുന്നത് എല്ലാ രാജ്യങ്ങളിലും കാണപ്പെടുന്ന ഒരു പ്രതിഭാസമാണ്. രാഷ്ട്രീയ ചിന്താഗതി, ജാതി, മതം, നിറം, വർഗ്ഗം,



ഗോത്രം, ഭാഷ എന്നീക്കാര്യങ്ങളിലുളള വ്യത്യാസം ഉപകരണമാക്കി അവർ ജന ങ്ങളെ ഭിന്നിപ്പിക്കുന്നു.പരസ്പരം വെറുക്കുന്നതിനും നശിപ്പിക്കുന്നതിനും ജന ങ്ങളെ പ്രേരിപ്പിക്കുന്നു. അവർ രാജ്യത്തെ സമാധാനം നശിപ്പിക്കുകയും പുരോ ഗതിയെ തടസ്സപ്പെടുത്തുകയും ചെയ്യുന്നു. വിഘടിച്ചു നിൽക്കുന്ന രാജ്യത്തിന്റെ ശക്തിയിൽ സാരമായ ശോഷണം സംഭവിക്കുന്നു. ഇങ്ങനെയുളള സാഹചര്യ ത്തിൽ സ്നേഹത്തിന്റേയും സമാധാനത്തിന്റേയും വക്താക്കളും ജീവിക്കുന്ന മാതൃകകളുമായി വിലപ്പെട്ട സേവനം അനുഷ്ടിക്കുന്നതിന് സ്കൗട്ടുകൾക്കു സാധിക്കുന്നു.

നമ്മുടെ രാജ്യത്തിന് മഹത്തായ ഒരു പാരമ്പര്യമുണ്ട്, പൈതൃകമുണ്ട്, അതു ശരിയായി മനസ്സിലാക്കി അതിൽ അഭിമാനം കൊള്ളുന്ന സ്കൗട്ടുകൾ രാജ്യ ത്തിന്റെ അഭിമാനം കാത്തുസൂക്ഷിക്കുന്നതിനു ശ്രമിക്കും. നമ്മുടെ പെരുമാറ്റവും മനോഭാവവും നമ്മുടെ സംസ്കാരത്തിന് അനുസൃതമായിരുന്നാൽ മറ്റുളളവർക്ക് നമ്മുടെ രാജ്യത്തോട് ബഹുമാനമുണ്ടാകും.

സ്വന്തം രാജ്യത്തെ താഴ്ത്തിക്കെട്ടി പുച്ഛമായി സംസാരിക്കുന്നത് ചിലരുടെ ഒരു ക്രൂര വിനോദമാണ്. പലപ്പോഴും വസ്തുതകൾക്കു നിരക്കാത്ത കാര്യങ്ങ ളായിരിക്കും അവർ പറയുന്നത്. അപ്രകാരമുളള സംഭാഷണങ്ങളെ നിരുത്സാ ഹപ്പെടുത്തണം. അങ്ങനെയുളള സംഭാഷണങ്ങൾ ശ്രവിക്കുമ്പോൾ നമ്മുടെ ദേശ സ്നേഹം കുറഞ്ഞുകൊണ്ടേയിരിക്കും എന്നു സ്കൗട്ടുകൾ മനസ്സിലാക്കുകയും അവയെ ഒഴിവാക്കുകയും വേണം.

ദേശീയഗാനം, രാഷ്ട്രപതാക എന്നിവയെ ബഹുമാനിക്കുന്നത് നിർബന്ധ പൂർവ്വമായ ശീലമാക്കണം. അതു ദേശീയബോധം വളർത്തുന്നതിനു സഹായ മാണ്.

ദേശീയ നേതാക്കളേയും രാഷ്ട്ര പുരോഗതിക്കു വിലയേറിയ സംഭാവന നൽകിയ മഹാൻമാരേയും സ്മരിക്കുകയും അവരുടെ ജീവചരിത്രം പഠിക്കു കയും ചെയ്യുന്നത് നമുക്കു പ്രചോദനം നൽകുന്നു. അവരുടെ നല്ല മാതൃകകൾ പിൻതുടരുന്നതിന് പ്രേരണയും ധൈര്യവും ലഭിക്കുന്നതിനു അതു സഹായിക്കും.

രാജ്യത്തിൽ അനൈക്യവും പരസ്പരവിദ്വേഷവും ദേശസ്നേഹം ഇല്ലാ യ്മയും വളർത്തത്തക്കവണ്ണം പ്രവർത്തിക്കുന്ന സ്വാർത്ഥമതികളും ദുർബുദ്ധിക ളുമായ വ്യക്തികളുടെ വലയിൽ വീണ് മാതൃഭൂമിക്കു ദോഷകരമായ നിലപാട് എടുക്കാൻ സാദ്ധ്യതയുളള എല്ലാ സാഹചര്യങ്ങളേയും ഒഴിവാക്കുന്നതിനു സ്കൗട്ടുകൾ ശ്രദ്ധിക്കണം.

**മറ്റുളളവരെ സഹായിക്കുക (Help other people).**

ഇത് പ്രതിജ്ഞയിലെ രണ്ടാമത്തെ ഭാഗമാണ്. 'മറ്റുളളവരെ സഹായിക്കും' എന്നു പ്രസ്താവിക്കുമ്പോൾ സമൂഹത്തോടുളള കടമ നിർവ്വഹിക്കും എന്നാണ്

അർത്ഥമാക്കുന്നത്. അതുകൊണ്ട് മറ്റുള്ളവരെ സഹായിക്കുകയെന്നത് ഒരു സ്കൗട്ടിന്റെ കടമയാണ്, സൗമനസ്യമല്ല. 'മറ്റുള്ളവർ' എന്ന പദം വളരെ വ്യാപകമായ അർത്ഥമുള്ളതാണ്. ഞാൻ ഒഴികെയുള്ള എല്ലാവരും 'മറ്റുള്ളവരുടെ' ഗണത്തിൽ ഉൾപ്പെടുന്നു. സഹായമാവശ്യമുള്ള എല്ലാവരേയും സഹായിക്കാൻ ഒരു സ്കൗട്ട് ബാദ്ധ്യസ്ഥനാണ്. ഈശ്വരനോടുള്ള കടമ നിർവ്വഹിക്കുന്നതിന്റെ ഒരു ഭാഗമായി ഇതിനെ കരുതാവുന്നതാണ്.

സ്കൗട്ടു പ്രതിജ്ഞയിൽ ഏറ്റവും പ്രയാസം കുറഞ്ഞ ഭാഗമായിട്ട് ഈ ഭാഗത്തെ പരിഗണിക്കാം. മറ്റുള്ളവരെ സഹായിക്കുന്നതിനുള്ള നൈസർഗ്ഗികമായ താല്പര്യം എല്ലാവരിലും, പ്രത്യേകിച്ച് കുട്ടികളിൽ ഉണ്ട്. മനസ്സിന്റെ താല്പര്യത്തിന് പ്രവർത്തന സന്ദർഭം നൽകിയാൽ മതിയാകും. സഹായം നൽകുന്നതിനുള്ള സന്ദർഭങ്ങൾ സുലഭവുമാണ്. അതുകൊണ്ട് 'മറ്റുള്ളവരെ സഹായിക്കുക' എന്ന പ്രതിജ്ഞയുടെ ഭാഗം പ്രായോഗികമാക്കുന്നതിനു പ്രയാസമില്ല.

സ്കൗട്ടുകളുടെ മുദ്രാവാക്യം 'തയ്യാർ' ആണെന്നുള്ള വസ്തുത ഇതിനോടു ചേർത്തു സ്മരിക്കുന്നത് നല്ലതാണ്. മറ്റുള്ളവരെ സഹായിക്കുന്നതിനു താല്പര്യവും സഹായം നൽകുന്നതിനുള്ള സാഹചര്യവും ഉണ്ടെങ്കിലും ശരിയായ രീതിയിൽ സഹായം നൽകുന്നതിനുള്ള അറിവും കഴിവും ആവശ്യമാണ്. ഏറ്റവും അനുയോജ്യമായ സഹായം വിദഗ്ദ്ധമായ രീതിയിൽ തക്കസമയത്തു നൽകേണ്ടതാണ്. അതിനു സ്കൗട്ടിനെ സജ്ജനാക്കുന്നതിനാണ് വിവിധ വിഷയങ്ങൾ പഠിപ്പിക്കുന്നത്. പുരോഗമന സ്വഭാവമുള്ള പരിശീലന പദ്ധതിയും സേവന പ്രവർത്തനങ്ങൾക്കു പ്രാധാന്യം നൽകുന്ന പ്രത്യേക പ്രാവീണ്യമുദ്രകൾ നേടുന്നതിനുള്ള പരിശീലനവും സ്കൗട്ടുകളെ ഇക്കാര്യത്തിൽ സഹായിക്കുന്നു.

മറ്റുള്ളവർക്കു സഹായകമായ സൽപ്രവൃത്തികൾ ചെയ്യുമ്പോൾ സമൂഹത്തിനും സ്കൗട്ട് പ്രസ്ഥാനത്തിനും സ്കൗട്ടിന്റെ വ്യക്തിത്വത്തിനും പ്രയോജനം ലഭിക്കുന്നു.

കൂട്ടുകാരനെ തന്നെപ്പോലെ തന്നെ സ്നേഹിക്കുകയും സന്ദർഭാനുസരണം സഹായിക്കുകയും ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ എല്ലാ മതഗ്രന്ഥങ്ങളിലുമുണ്ട്. മറ്റുള്ളവരെ സഹായിക്കുന്നതിനു മനസ്സില്ലാത്ത വ്യക്തിയുടെ മതവിശ്വാസം നിരർത്ഥകമാണ്. എല്ലാ മതങ്ങളും അനുശാസിക്കുന്ന സ്നേഹം പ്രാവർത്തികമാക്കുന്നവർക്ക് മറ്റുള്ളവരെ സഹായിക്കാതിരിക്കാൻ സാധ്യമല്ല. മറ്റുള്ളവരെ സഹായിക്കുക എന്നത് മതവിശ്വാസത്തിന്റെ ദൃശ്യവും പ്രായോഗികവുമായ പ്രകടനമാണെന്നു പറയാം. സഹായം യാഥാർത്ഥ്യമാകണമെങ്കിൽ അതിന്റെ പിന്നിലുള്ള പ്രേരകശക്തി സ്നേഹം ആയിരിക്കണം. സ്നേഹം ഈശ്വരാംശമാണ്. മറ്റുള്ളവരെ സഹായിക്കുന്നവർ ലോകത്തിൽ ദൈവത്തിന്റെ താല്പര്യം സംരക്ഷിക്കുന്നവർ ആണെന്നു പറയാം. ആത്മാർത്ഥമായി മറ്റുള്ളവരെ സഹായിക്കു



ന്നവരുടെ ഹൃദയത്തിൽ സ്നേഹവും കരുണയും വർദ്ധിച്ചുകൊണ്ടേയിരിക്കും. ഈശ്വര വിശ്വാസത്തിനും വർദ്ധനവുണ്ടാകും. സ്കൗട്ടിന്റെ മനസ്സിൽ സമാധാനവും സംതൃപ്തിയും ലഭിക്കുന്നതിനും വ്യക്തിത്വത്തിനു ഗുണകരമായ മാറ്റങ്ങൾ ഉണ്ടാകുന്നതിനും ഇതു സഹായിക്കും.

നിസ്വാർത്ഥ ചിന്താഗതിയോടുകൂടി മറ്റുള്ളവരെ സഹായിക്കുന്ന സ്കൗട്ടുകളുടെ മാതൃക പിൻതുടരുന്നതിന് സമൂഹത്തിലുള്ള മറ്റുള്ളവർക്ക് പ്രേരണ ലഭിക്കുന്നു. സ്വാർത്ഥലാഭവും ധനസമ്പാദനവും മാത്രം ജീവിത ലക്ഷ്യമായിക്കരുതുന്ന വലിയ ഒരു ജനസമൂഹം നമ്മുടെ ചുറ്റുമുണ്ട്. അവരുടെ ചിന്താഗതിയിൽ അല്പമെങ്കിലും മാറ്റമുണ്ടാക്കുന്നതിന് സ്കൗട്ടുകളുടെ പ്രവർത്തനം മൂലം സാധിച്ചാൽ അത് അഭികാമ്യമായ നേട്ടമായിരിക്കും.

സമൂഹം നമ്മിൽ നിന്നും സേവനപ്രവർത്തനങ്ങൾ പ്രതീക്ഷിക്കുന്നുണ്ട്. അവരുടെ പ്രതീക്ഷയെ നാം പ്രോത്സാഹിപ്പിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും വേണം. സമൂഹത്തിന്റെ വിശ്വാസം ആർജ്ജിക്കുകയും അതിന് അനുയോജ്യമായ രീതിയിൽ പ്രവർത്തിക്കുകയും ചെയ്യുന്നതിനു സ്കൗട്ടുകൾക്കു സാധിക്കണം.

സേവന പ്രവർത്തനങ്ങളിൽക്കൂടി സ്കൗട്ടിംഗിന്റെ മാഹാത്മ്യം മറ്റുള്ളവർ അറിയുന്നതിനു സാധിക്കും. ഈ പ്രസ്ഥാനത്തിന് ലോകത്തിൽ അംഗീകാരവും ബഹുമതിയും ലഭിച്ചിട്ടുള്ളതിന് പ്രധാന പങ്കുവഹിച്ചത് സ്കൗട്ടുകളുടെ സൽപ്രവൃത്തികളാണ്. അമേരിക്കയിൽ സ്കൗട്ടുപ്രസ്ഥാനം ആരംഭിക്കുന്നതിനു കാരണമായത് പതിമൂന്നു വയസ്സുകാരനായ ഒരു സ്കൗട്ടിന്റെ നിസ്വാർത്ഥ സേവനമാണ്. യാതൊരു വിധ പ്രതിഫലമോ അഭിനന്ദനമോ സ്വീകരിക്കുന്നതിനു തയ്യാറാകാതെ അജ്ഞാത സ്കൗട്ടായി (Unknown Scout) തുടരുന്നതിന് അയാൾ തയ്യാറായത് ആ സൽപ്രവൃത്തിയുടെ ശോഭ വർദ്ധിപ്പിക്കുന്നു. സ്കൗട്ടുകളുടെ സൽപ്രവൃത്തികൾ മനുഷ്യമനസ്സാക്ഷിയിൽ വെളിച്ചം വീശുകയും സ്കൗട്ടിംഗിന്റെ മാന്യത വർദ്ധിപ്പിക്കുകയും ചെയ്യുന്നു. മറ്റുള്ളവരെ സഹായിക്കുമ്പോൾ ഏറ്റവും ശരിയായ രീതിയിൽ വൈദഗ്ധ്യത്തോടുകൂടി പ്രവർത്തിക്കുന്നതിന് നല്ല പരിശീലനം ആവശ്യമാണ്.സേവന പ്രവർത്തനങ്ങൾക്കു സഹായകമായ നൈപുണ്യം നേടുകയും അവയ്ക്ക് ഇടയ്ക്കിടയ്ക്ക് അഭ്യസനം നൽകി പ്രയോഗക്ഷമമായി സൂക്ഷിക്കുകയും വേണം.' തയ്യാർ' എന്ന മുദ്രാവാക്യം ഏറ്റവും കൂടുതൽ പ്രസക്തമാകുന്നത് സൽപ്രവൃത്തികളുടെ മണ്ഡലത്തിലാണ്.

സ്കൗട്ടുകളുടെ സൽപ്രവൃത്തികൾ ആരംഭിക്കുന്നത് സ്വന്തംഭവനങ്ങളിലാകണം. മാതാപിതാക്കളേയും പ്രായമുള്ള മറ്റുള്ളവരേയും സഹായിക്കുന്നതിനു കുട്ടികൾ തയ്യാറാകണം. ആവശ്യമായ തിരുത്തലുകൾ വാത്സല്യപൂർവ്വം നൽകുന്നതിന് രക്ഷകർത്താക്കളുള്ളതിനാൽ ഭവനം ഒരു നല്ല പരിശീലനക്കളരി ആയി

ത്തീരും. ക്രമേണ അവരുടെ പ്രവർത്തന മണ്ഡലം സ്കൂളുകളിലേക്കും പരിസരപ്രദേശങ്ങളിലേക്കും വ്യാപിക്കട്ടെ. സ്കൂളിലും റോഡിലും ചുറ്റുപാടുകളിലും സൽപ്രവൃത്തികൾക്കുള്ള ധാരാളം സന്ദർഭങ്ങളുണ്ട്. അവയൊന്നും തന്നെ സ്കൗട്ടിന്റെ ശ്രദ്ധയിൽപ്പെടാതെ പോകാനിടവരരുത്. സൽപ്രവൃത്തികൾക്കുള്ള സന്ദർഭങ്ങൾ കണ്ടെത്താൻ ശ്രമിക്കുന്ന മാനസികാവസ്ഥ കുട്ടികളിൽ ഉണ്ടാകണം.നിരീക്ഷണ പാടവം പ്രായോഗികമാക്കേണ്ട ഒരു രംഗമാണ് സേവന പ്രവർത്തന മണ്ഡലം. എല്ലാ പ്രവർത്തനങ്ങളും സന്തോഷത്തോടുകൂടിയും മടികൂടാതെയും ചെയ്യുന്നതിനു ശ്രദ്ധിക്കണം. അത് ഒരു ശീലമാകുകയും വേണം.

സ്കൂളിൽ പഠിക്കുന്ന സ്കൗട്ടുകൾ അവരുടെ പാഠങ്ങൾ ക്രമമായി പഠിക്കുകയും ഉയർന്ന നിലയിൽ ജയിക്കുകയും ചെയ്യുന്നത് സ്വന്തം മാതാപിതാക്കളോടു ചെയ്യുന്ന സൽപ്രവൃത്തികളിൽ ഉൾപ്പെടുന്നു.

'സൽപ്രവൃത്തികൾ' എന്നുപറയുമ്പോൾ ശ്രദ്ധേയമായവയും പ്രയാസമുള്ളവയുമായ സേവനപ്രവർത്തനങ്ങളാണ് പലരുടേയും ചിന്തയിൽ വരുന്നത്. എന്നാൽ വളരെ നിസ്സാരമെന്നും ലഘുവെന്നും തോന്നുന്ന പല പ്രവർത്തനങ്ങളും മറ്റുള്ളവർക്ക് വളരെയധികം ആശ്വാസം നൽകുന്നവയായിരിക്കും. സഹതാപ പൂർവ്വമായ വാക്കുകൾ പടികൾ ഇറങ്ങുകയും കയറുകയും ചെയ്യുന്ന വൃദ്ധജനങ്ങൾക്കു നൽകുന്ന കൈത്താങ്ങൽ, റോഡിൽ കിടക്കുന്ന ഒരു പഴത്തൊലി എടുത്തു മാറ്റുന്നത്, ഇവ നിസ്സാരങ്ങളെന്നു കരുതാവുന്ന കാര്യങ്ങളാണെങ്കിലും പ്രാധാന്യമർഹിക്കുന്ന സൽപ്രവൃത്തികളാണ്. ലഘുവെന്നു തോന്നാവുന്ന സേവന പ്രവർത്തനങ്ങളെ അഗണ്യമാക്കി തള്ളിക്കളയാതിരിക്കുന്നതിന് സ്കൗട്ടുകൾ ശ്രദ്ധിക്കണം. പൊതു സ്ഥലങ്ങളിൽ ആയിരിക്കുന്ന സ്കൗട്ട് അവിടെ സംഭവിച്ചേക്കാനിടയുള്ള അപകടങ്ങളേക്കുറിച്ചും അപ്പോൾ ചെയ്യാവുന്ന സേവന പ്രവർത്തനങ്ങളെക്കുറിച്ചും ചിന്തിച്ചുകൊണ്ടിരിക്കുന്നത് നല്ലതാണ്. എന്തെങ്കിലും അനിഷ്ട സംഭവങ്ങളുണ്ടായാൽ പരിഭ്രമിക്കുകയോ സമയം നഷ്ടപ്പെടുത്തുകയോ ചെയ്യാതെ പ്രവർത്തന നിരതനാകുന്നതിന് അങ്ങനെയുള്ള മാനസികാവസ്ഥ സഹായിക്കും. അപ്രതീക്ഷിത സംഭവങ്ങൾ പലരേയും അല്പനേരത്തേയ്ക്ക് നിഷ്ക്രിയരാക്കിയേക്കും. സ്കൗട്ടുകൾക്ക് അങ്ങനെ സംഭവിക്കാതിരിക്കുന്നതിന് ആവശ്യമായ പരിശീലനം ലഭിക്കണം.

സ്കൗട്ടുകൾ വ്യക്തിപരമായ നിലയിൽ മറ്റുള്ളവരെ സഹായിക്കുന്നതു പോലെതന്നെ സംഘമായി സേവനപ്രവർത്തനങ്ങളിൽ ഏർപ്പെടാവുന്നതാണ്.ഈരണ്ടു തരത്തിലുള്ള പ്രവർത്തനങ്ങളും പ്രാധാന്യമർഹിക്കുന്നു.

മറ്റുള്ളവർക്ക് സഹായകമായ പ്രവർത്തനങ്ങൾ- അപ്രതീക്ഷിതമല്ലെങ്കിൽ- നന്നായി ആസൂത്രണം ചെയ്തു നടത്തുന്നത് അഭികാമ്യമായിരിക്കും.സംഘമായുള്ള സൽപ്രവൃത്തികൾക്ക് ആസൂത്രണം അത്യാവശ്യമാണ്. മാനസികവും



ഭൗതികവുമായ തയ്യാറെടുക്കൽ, പ്രവർത്തനം, എന്നിവയ്ക്കു വ്യക്തമായ രൂപ രേഖ മുൻകൂട്ടി തയ്യാറാക്കണം.

പ്രവർത്തനത്തിനുശേഷം വിലയിരുത്തൽ നടത്തേണ്ടതാണ്. വന്നുപോയ വീഴ്ചകൾ ആവർത്തിക്കപ്പെടാതിരിക്കുന്നതിനും പുരോഗമനോന്മുഖമായ പ്രവർത്തന രീതികൾ സ്വീകരിക്കുന്നതിനും വിലയിരുത്തൽ സഹായിക്കും.

പരിസരണ ശുചീകരണ വാരം പോലെയുള്ള പരിപാടികൾ സേവനപ്രവർത്തനത്തിൽ പരിശീലനം ലഭിക്കുന്നതിനു സഹായിക്കുന്നു. ബാഡ്ജുകൾ സമ്പാദിക്കുന്നതിനായി ചെയ്യുന്ന സേവനപ്രവർത്തനങ്ങൾ ശരിയായ സേവന മനോഭാവത്തോടുകൂടിതന്നെ ചെയ്യേണ്ടതാണ്. ദിവസംതോറുമുള്ള സൽപ്രവൃത്തികൾ ഒരെണ്ണത്തിൽ പരിമിതപ്പെടുത്തരുത്. മറ്റുള്ളവരെ സഹായിക്കുന്നതിൽ ലഭിക്കുന്ന എല്ലാ സന്ദർഭങ്ങളും പ്രയോജനപ്പെടുത്തണം.

മറ്റുള്ളവരെ സഹായിക്കുന്നതിന് കുട്ടികൾക്ക് പരിശീലനം നൽകുന്നതിന് സ്കൗട്ട് മാസ്റ്റർ വളരെ പ്രധാനപ്പെട്ട ഒരു പങ്ക് വഹിക്കേണ്ടതാണ്. മറ്റെല്ലാ മണ്ഡലങ്ങളിലും എന്നപോലെ സേവനപ്രവർത്തനരംഗത്തും സ്കൗട്ട് മാസ്റ്റർ മാതൃകയായിരിക്കണം. വളരെ പ്രധാന സ്ഥാനമാണത്. സഹായം നൽകേണ്ട സന്ദർഭങ്ങളിൽ വൈദഗ്ധ്യത്തോടെ സേവനമനുഷ്ഠിക്കുന്ന സ്കൗട്ട് മാസ്റ്ററെ കാണുന്ന കുട്ടികൾ സേവന സന്നദ്ധരായി വളർന്നു വരും.

കുട്ടികൾക്ക് പ്രായോഗികമായ പരിശീലനം സേവനപ്രവർത്തനരംഗങ്ങളിൽ ലഭിക്കണം. വ്യക്തികളാലും സംഘംമായും ചെയ്യാവുന്ന സേവന പ്രവർത്തനങ്ങൾ കണ്ടുപഠിക്കുകയും അവയുടെ പ്രവർത്തനം ആസൂത്രണം ചെയ്യുന്നതിന് കുട്ടികളെ പ്രേരിപ്പിക്കുകയും ചെയ്യുന്നതിന് സ്കൗട്ട് മാസ്റ്റർക്ക് സാധിക്കും. പ്രവർത്തനത്തിന്റെ വിലയിരുത്തൽ ഘട്ടം പ്രയോജനപ്രദമാക്കുന്നതിൽ സ്കൗട്ടുമാസ്റ്ററുടെ സേവനത്തിന് വളരെ പ്രാധാന്യമുണ്ട്.

ശരിയായ പരിശീലനവും ആസൂത്രണവും കൂടാതെ സാമൂഹ്യസേവനത്തിന് കുട്ടികളെ അയച്ചാൽ അവരുടെ പ്രവർത്തനം സമൂഹത്തിന് ഗുണത്തേക്കാൾ കൂടുതൽ ദോഷമായിരിക്കും ചെയ്യുന്നത്. അപ്രകാരമുള്ള പ്രവർത്തനം കുട്ടികളുടെ സേവന മനോഭാവത്തെ നഷ്ടപ്പെടുത്തുകയും പ്രസ്ഥാനത്തിന്റെ സൽപേരിന് കളങ്കം ചേർക്കുകയും ചെയ്യുന്നതാണ്. അതുകൊണ്ട് കുട്ടികളുടെ സേവനപ്രവർത്തനം-പ്രത്യേകിച്ച് സംഘമായുള്ള പ്രവർത്തനം-നടക്കുന്നതിന് മുമ്പുള്ള തയ്യാറെടുപ്പ് സ്കൗട്ട്മാസ്റ്റർ ശ്രദ്ധിക്കേണ്ടത് ആവശ്യമാണ്.

സ്കൗട്ടുകളുടെ സേവന മനോഭാവത്തെ ചൂഷണം ചെയ്യുന്നതിന് ആരേയും അനുവദിച്ചുകൂടാ. സ്കൂളിലേയോ, മറ്റ് പൊതുരംഗങ്ങളിലേയോ

ശാരീരികാദ്ധ്വാനം ആവശ്യമായുള്ള പണികൾ ചെയ്യേണ്ടി വരുമ്പോൾ അവയിൽ ബുദ്ധിപൂർവ്വം ഇടപെടുന്നതിന് സ്കൗട്ട് മാസ്റ്റർ ശ്രദ്ധിക്കുകയും പ്രസ്ഥാനത്തിനും കുട്ടികൾക്കും അഭിമാനകരമാകത്തക്കവണ്ണമുള്ള പങ്ക് വഹിക്കുന്നതിനുള്ള സാഹചര്യം സ്കൗട്ടുകൾക്ക് സൃഷ്ടിച്ച് കൊടുക്കുകയും ചെയ്യണം.

## സ്കൗട്ട് നിയമം (Scout Law)

ഒരു സ്കൗട്ട് സ്വീകരിക്കുന്ന മൂന്ന് കടമകളിൽ ഒന്നായ 'തന്നോടുള്ള കടമ' നിർവ്വഹിക്കുന്നതിന് പല മാർഗ്ഗങ്ങളുമുണ്ട്. അവയിൽ ഏറ്റവും പ്രധാനമായത് സ്കൗട്ട് പ്രതിജ്ഞയും നിയമവും നിത്യജീവിതത്തിൽ പ്രാവർത്തികമാക്കുകയാണ്.

സ്കൗട്ട് നിയമം അനുസരിക്കുന്നതിന് ഒരു സ്കൗട്ട് പ്രതിജ്ഞ ചെയ്യുന്നു. കുട്ടിയുടെ പ്രായത്തിന് അനുസരിച്ച് ,സ്കൗട്ട് നിയമത്തിന്റെ അർത്ഥം ഗ്രഹിച്ച് ജീവിതത്തിൽ പ്രായോഗികമാക്കുന്നതിന് ശ്രമിക്കുമെന്ന് പ്രതീക്ഷിക്കപ്പെടുന്നു ഒമ്പതു ഭാഗങ്ങളുള്ള നിയമമാണ് നമുക്കുള്ളത്. ഇവയെല്ലാംകൂടി സ്കൗട്ടിന്റെ ദൈനംദിന ജീവിതത്തെ നിയന്ത്രിക്കുന്ന തീരുമാനങ്ങളായി വർത്തിക്കുന്നു.

സ്കൗട്ട് നിയമത്തിന്റെ ഒരു ഭാഗത്തും 'ഇല്ല', 'അല്ല' എന്നീ രീതിയിലുള്ള നിഷേധദ്യോതകമായ പ്രയോഗങ്ങളില്ല. ജീവിതത്തിൽ പ്രായോഗികമാക്കുന്നതിനുള്ള തീരുമാനം ഉൾക്കൊള്ളുന്ന പ്രസ്താവനകളാണ് അവ. നിയമത്തിലെ പ്രസ്താവനകൾ വർത്തമാനകാലത്തിൽ (Present tense) പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമാണ്. സ്കൗട്ടിന്റെ ചിന്ത, ഭാഷണം, പ്രവർത്തനം, എന്നിവയെ സ്കൗട്ട് നിയമം ദൈനംദിനം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു.

സ്കൗട്ട് നിയമത്തിന്റെ ഓരോ ഭാഗവും വിശദമായി ചർച്ചയ്ക്ക് വിധേയമാക്കേണ്ടതാണ്. അവ പ്രായോഗികമാക്കേണ്ട സന്ദർഭങ്ങളും രീതികളും കുട്ടികൾ നന്നായി ഗ്രഹിച്ചിരിക്കണം. സ്കൗട്ട് നിയമം സ്വയം എറ്റെടുത്ത് തന്റെ കഴിവിന്റെ പരമാവധി അത് പ്രായോഗികമാക്കുന്നതിന് ഓരോ കുട്ടിയേയും പ്രോത്സാഹിപ്പിക്കണം. നിയമത്തിന്റെ ഭാഗങ്ങൾ വീണ്ടും വീണ്ടും അനുസ്മരിക്കുന്നതിനുള്ള അവസരം സ്കൗട്ടുകൾക്ക് ലഭിക്കേണ്ടതാണ്.

നിയമത്തിന്റെ എല്ലാ ഭാഗങ്ങളും കൃത്യമായി പാലിക്കുന്ന സ്കൗട്ട് മാസ്റ്ററുടെ മാതൃക കുട്ടികൾക്ക് പ്രചോദനം നൽകും. "There is no teaching to compare with example. If the scout master himself conspicuously carries out the Scout Law in all his doings, the boys will be quick to follow his lead" B.P. in "Aids to Scoutmastership".



[P V K[



6

# സ്കൗട്ട്/ ഗൈഡ് നിയമം 9 ഭാഗങ്ങൾ അർത്ഥവും പ്രാവർത്തികമാക്കലും

## 1. ഒരു സ്കൗട്ട് വിശ്വസ്തനാണ് / ഒരു ഗൈഡ് വിശ്വസ്തയാണ്

വിശ്വസ്തത എന്നത് ലോകത്തിന്റെ നിലനിൽപിനെ ബാധിക്കുന്ന ഒരു ഗുണവിശേഷണമാണ്. ചില വ്യക്തികളേയും ക്രമീകരണങ്ങളേയും വിശ്വസിച്ചാണ് നാം നമ്മുടെ ദൈനംദിന ജീവിതം നയിക്കുന്നത്. ഓരോ വ്യാപാരം ചെയ്യുമ്പോഴും ബാങ്കിൽ പണം നിക്ഷേപിക്കുമ്പോഴും, അച്ചടിച്ച ടൈംടേബിൾ നോക്കി ട്രെയിൻയാത്രയ്ക്ക് ഒരുങ്ങുമ്പോഴും വാഹനം ഓടിക്കുന്നവർ റോഡിന്റെ ഇടതുവശം ചേർന്നു വാഹനം ഓടിക്കുമ്പോഴും, ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും നാം ചില വ്യക്തികളേയും ക്രമീകരണങ്ങളേയും വിശ്വസിച്ചുകൊണ്ടാണ് പ്രവർത്തിക്കുന്നത്. അവ വിശ്വസ്തത പാലിക്കുമ്പോൾ കാര്യങ്ങൾ ഭംഗിയായി നടക്കുന്നു. എന്നാൽ ചില സന്ദർഭങ്ങളിൽ വിശ്വസ്തതയുടെ അഭാവം കാണുന്നതിന് സാധിക്കും. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ വിവിധ വ്യക്തികൾക്ക് പല തരത്തിലുള്ള പ്രയാസങ്ങൾ അനുഭവിക്കേണ്ടിവരുന്നു. ചിലർ അവിശ്വസ്തത പ്രകടിപ്പിക്കുന്നതുകൊണ്ട് വ്യക്തികളിലും ക്രമീകരണങ്ങളിലും വിശ്വാസം അർപ്പിക്കുന്നതു അനാവശ്യമോ അബദ്ധമോ ആണെന്ന് കരുതാൻ പാടില്ല.

ഒരു നല്ല പൗരൻ വിശ്വസിക്കത്തക്കവനായിരിക്കണമെന്ന് ലോകം പ്രതീക്ഷിക്കുന്നു. അതുകൊണ്ട് ഒരു സ്കൗട്ടിൽ നിന്നും പരിപൂർണ്ണമായ നിലയിലുള്ള വിശ്വസ്തതയാണ് പ്രതീക്ഷിക്കപ്പെടുന്നത്. സ്കൗട്ടിന്റെ പ്രസക്തിയും നിയമവും എല്ലാം അർത്ഥമാക്കുന്നത് അയാളുടെ വിശ്വസ്തതയെ ആശ്രയിച്ചാണ്. നിയമത്തിന്റെ മറ്റെല്ലാ ഭാഗങ്ങൾക്കും അടിസ്ഥാനമായിരിക്കുന്നത് വിശ്വസ്തതയാണ്. അതുകൊണ്ട് നിയമത്തിന്റെ ഒന്നാം ഭാഗം വളരെയധികം പ്രാധാന്യം അർഹിക്കുന്നു. ദൈനംദിന ജീവിതത്തിലെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും ഏർപ്പെടുമ്പോൾ തന്നിൽ നിന്നും സമ്പൂർണ്ണമായ വിശ്വസ്തതയാണ് പ്രതീക്ഷിക്കപ്പെടുന്നതെന്നുള്ള വസ്തുത ഒരു സ്കൗട്ട്/ ഗൈഡ് അനുസ്മരിക്കണം.

ഒരു വ്യക്തി അയാളുടെ വാക്കിലും, പ്രവർത്തിയിലും, താല്പര്യങ്ങളിലും, മനോഭാവത്തിലും വിശ്വസ്തത പാലിക്കുന്നത് ശീലമാക്കിയാൽ അയാൾക്ക് സ്വാഭിമാനവും, പ്രവർത്തനക്ഷമതയും, ധൈര്യവും ഉണ്ടായിരിക്കും. വിശ്വസ്തത

പാലിക്കണമെന്നുള്ള നിർബന്ധപൂർണമായ തീരുമാനം ഇല്ലാത്ത വ്യക്തിക്ക് ആത്മ ധൈര്യം കുറവായിരിക്കും. അപകർഷതാബോധവും, തീരുമാനങ്ങളിലുള്ള അസ്ഥിരതയും അയാളുടെ പുരോഗതിക്ക് തടസ്സമായിരിക്കും. സ്വന്തം അഭ്യു ന്നതിക്കും സമൂഹത്തിന്റെ നന്മയ്ക്കും ഒരു സ്കൗട്ട് വിശ്വസിക്കത്തക്കവനായി രിക്കുന്നത് ആവശ്യമാണ്.

വളരെ ശക്തവും ദൃഢവുമായ ഒരു പ്രവർത്തനരീതിയും, മാനസിക ഘട നയും സ്വായത്തമാക്കി സ്കൗട്ട് / ഗൈഡ് വളർന്നു വരണമെന്നാണ് ഈ നിയമഭാഗം അനുശാസിക്കുന്നത് . അതിന് ശരിയായ പരിശീലനം കുട്ടിക്ക് ലഭി ക്കണം. വിശ്വസ്തത പാലിക്കുന്നതിനുള്ള സാഹചര്യങ്ങളും സന്ദർഭങ്ങളും ഒരു ക്കികൊടുക്കുക, ആവശ്യമായ നിർദ്ദേശങ്ങൾ നൽകുക, നല്ല മാതൃക കാണിച്ചു കൊടുക്കുക, തക്ക സമയത്ത് പ്രോത്സാഹിപ്പിക്കുക, ഭയനിർദ്ദേശം നൽകേണ്ട പ്പോൾ അതു നൽകുക, എന്നിവയെല്ലാം സ്കൗട്ട് മാസ്റ്റർ ചെയ്യേണ്ടതാണ്.

ഏതെങ്കിലും ഒരു ചുമതല ഒരു സ്കൗട്ടിനെ ഏൽപ്പിച്ചാൽ അത് ആത്മാർത്ഥതയോടുകൂടി ചെയ്തു തീർക്കണം. ഓരോ സന്ദർഭത്തിലും കഴി വിന്റെ പരമാവധി നന്നായി ചെയ്യാത്ത വ്യക്തിയെ വീണ്ടും ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുന്നതിന് മറ്റുള്ളവർ തയ്യാറാവുകയില്ല. ചുമതലകൾ ഏറ്റെടുക്കുന്ന തിന് ആ വ്യക്തിക്കുള്ള ആത്മധൈര്യവും കുറഞ്ഞുപോകും.

കൃത്യനിഷ്ഠ പാലിക്കുക എന്നത് വിശ്വസ്തതയിലെ ഒരു പ്രധാന ഭാഗമാണ്. പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ അത് എത്ര നന്നായി ചെയ്തു തീർത്താലും. തക്കസമയത്തല്ല ചെയ്തതെങ്കിൽ അതിൽ നിന്ന് ലഭ്യമാകേണ്ട പ്രയോജനം ലഭിച്ചു എന്നുവരികയില്ല. എല്ലാ കാര്യങ്ങളും ചിട്ടയാലും തക്കസമ യത്തും ചെയ്യുന്നത് വളരെ ചെറുപ്പത്തിൽ തന്നെ ശീലമാക്കണം. ചുറുചുറുക്കും ആത്മാർത്ഥതയും കൃത്യനിഷ്ഠ പാലിക്കുന്നതിന് സഹായകമായ ഘടകങ്ങളാ ണ്.

കളികളിൽ ഏർപ്പെടുമ്പോൾ അവിശ്വസ്തത കാണിക്കുന്നതിനുള്ള പ്രലോ ഭനം ചിലപ്പോൾ ഉണ്ടാകും. കളിയിൽ ജയിക്കാനുള്ളതിനുള്ള ആഗ്രഹം ചിലരെ സത്യസന്ധമല്ലാത്തതും നിയമാനുസൃതമല്ലാത്തുമായ ചില കാര്യങ്ങൾ ചെയ്യു ന്നതിന് പ്രേരിപ്പിച്ചേക്കാം. അങ്ങിനെയുള്ള പ്രലോഭനങ്ങൾക്ക് വഴിപ്പെടാതിരി ക്കുന്നതിന് ശ്രദ്ധ ഉണ്ടായിരിക്കണം. ഏപ്പോഴെങ്കിലും അങ്ങനെയുള്ള തെറ്റ് ചെയ്യുന്നതിനിടയായാൽ അതിന് ക്ഷമായാചനം ചെയ്യുന്നതിനും തെറ്റു തിരു ത്തുന്നതിനും തയ്യാറാകണം. ജയിക്കുന്നതിനേക്കാൾ പ്രാധാന്യം അർഹിക്കു ന്നത് ഏറ്റവും നന്നായി കളിക്കുക എന്നതിനാണെന്ന് കുട്ടികൾ വളരെ ചെറുപ്പ ത്തിലെ മനസ്സിലാക്കണം. കളിയിൽ ജയിക്കുന്ന കുട്ടികളെ ആത്മാർത്ഥമായി



അഭിനന്ദിക്കുന്നതിന് തോറ്റ കുട്ടികൾക്ക് സാധിക്കണം. വിശ്വസ്തത പാലിക്കുന്നതിന് പരിശീലനം നൽകുന്നതിനുള്ള പ്രധാനപ്പെട്ട വേദിയായി കളികളെ ഉപയോഗിക്കാവുന്നതാണ്.

വിദ്യാർത്ഥികൾക്ക് വിശ്വസ്തതതയും സത്യസന്ധതയും പ്രദർശിപ്പിക്കുന്നതിനുള്ള നല്ല സന്ദർഭമാണ് സ്കൂളിലെ പരീക്ഷകൾ. നന്നായി പഠിച്ച് തയ്യാറായി വരുന്ന കുട്ടിക്ക് യാതൊരു വിധത്തിലുള്ള അവിശ്വസ്തതയും കാണിക്കാതെ പരീക്ഷ എഴുതുന്നതിന് സാധിക്കും. പരീക്ഷയിൽ കൃത്രിമം കാണിക്കുന്നത് സാമർത്ഥ്യമായി കരുതുന്ന ചില കുട്ടികളുണ്ട്. അവരെ അനുകരിക്കാതിരിക്കുന്നതിനും അവരുടെ ചെയ്തികളെ അവജ്ഞയോടെ വീക്ഷിക്കുന്നതിനും സ്കൗട്ടുകൾക്ക് സാധിക്കണം. പരീക്ഷയിൽ നടക്കുന്ന അനാശ്യാസ്യ നടപടികൾക്കെതിരായി ബോധവൽകരണം നടത്തുന്നതിന് സ്കൗട്ടുകൾ ശ്രമിക്കേണ്ടതാണ്.

നമ്മുടെ വാക്കുകളിൽ സത്യസന്ധതയ്ക്ക് വളരെയധികം പ്രാധാന്യം നല്കണം. `The first maxim of right position is to tell the truth, to think the truth and to act the truth` എന്നാണ് ഗാന്ധിജി പറഞ്ഞിരിക്കുന്നത്. ചിന്തയിലും വാക്കുകളിലും പ്രവൃത്തിയിലും സത്യസന്ധത പാലിക്കുന്നവരാണ് നേരായ പാതയിൽ കൂടി ചരിക്കുന്നത്. ഗാന്ധിജി സത്യസന്ധതക്ക് വളരെയധികം പ്രാധാന്യം നൽകിയിരുന്നു. Not even for the freedom of India would I resort to an untruth എന്നാണ് അദ്ദേഹം പറഞ്ഞിരിക്കുന്നത്. സത്യത്തിനുവേണ്ടി ജീവൻപോലും ത്യജിച്ചിരുന്ന മഹത്തുക്കളെക്കുറിച്ചും നാം പഠിച്ചിട്ടുണ്ട്. എല്ലാ മഹത്തുക്കളും സത്യന്ധതയ്ക്ക് മുഖ്യസ്ഥാനം നല്കിയിട്ടുണ്ട്.

അസത്യമായ ഒരു പ്രസ്താവനയെ നിലനിർത്തുന്നതിന് നൂറു കള്ളം പറയണം എന്ന അർത്ഥം വരുന്ന ഒരു ചൊല്ല് തമിഴിൽ ഉണ്ട്. കള്ളം പറയുന്നവർ കൂടുതൽ കള്ളം പറയുന്നതിന് നിർബന്ധിതരാകുന്നു. അവരുടെ ഇച്ഛാശക്തിയേയും വ്യക്തിത്വത്തേയും ബലഹീനമാക്കുന്ന ഒരു ബാധയായി അത് പരിണമിക്കും. എല്ലാ അസത്യ പ്രസ്ഥാവനകളും കാലാന്തരത്തിൽ പരാജയപ്പെടുന്നതും സത്യം ജയിക്കുന്നതും നമുക്ക് കാണാവുന്നതാണ്. അതുകൊണ്ട് സത്യത്തെ ജീവനുതുല്യം വിലമതിക്കുന്നവരായി സ്കൗട്ടുകൾ/ ഗൈഡുകൾ വളരണം.

പൊതുസ്വത്ത് സംരക്ഷിക്കപ്പെടണമെന്ന് സമൂഹം പ്രതീക്ഷിക്കുന്നു. അവയെ സംരക്ഷിക്കുന്നതിനുള്ള ചുമതല എല്ലാ പൗരന്മാർക്കും ഉള്ളതാണ്. എന്നാൽ അതിൽ വിശ്വസ്തത പാലിക്കാത്ത ധാരാളം ആളുകളെ നമുക്ക് കാണാം. സ്കൗട്ട് വിശ്വസ്തത പാലിക്കേണ്ട ഒരു പ്രധാന രംഗമാണ് പൊതുസ്വത്തിന്റെ സംരക്ഷണം. അതുകൊണ്ടാണ് സ്കൗട്ട് നിയമത്തിന്റെ ആറാം ഭാഗത്ത് അത് ചേർത്തിരിക്കുന്നത്.

വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുന്ന ജീവനക്കാർ തങ്ങളുടെ ചുമതലകൾ നിർഹിക്കുന്നതിനുള്ള പ്രതിഫലമായി ശമ്പളം പറ്റുന്നുണ്ടെങ്കിലും കൈക്കൂലി ലഭിക്കാതെയിരുന്നാൽ തക്ക സമയത്ത് കാര്യങ്ങൾ ചെയ്തു തീർക്കാതെ ഇരിക്കുന്നതും, കൈക്കൂലി വാങ്ങിക്കൊണ്ട് അർഹതയില്ലാത്തവർക്ക് അനുകൂലമായ തീരുമാനം എടുക്കുന്നതും അതുപോലെയുള്ള മറ്റനേകം കാര്യങ്ങളും അർബ്ബുധവ്യാധി പോലെ നമ്മുടെ പൊതുജീവിതത്തെ ബാധിച്ചിരിക്കുന്നതായി കാണാം. വ്യക്തിയുടെ മാന്യതയ്ക്കും വിശ്വസ്തതയ്ക്കും പ്രാധാന്യം നൽകുന്ന പരിശീലനം ലഭിക്കുന്ന സ്കൗട്ടുകൾ/ ഗൈഡുകൾ ഇവയിൽ നിന്നും ഒഴിഞ്ഞ് നിൽക്കുക മാത്രമല്ല, ഇവർക്കെതിരായി ബോധവൽക്കരണം നടത്തുകയും ചെയ്യണം.

വിശ്വസ്തത സ്കൗട്ടിന്റെ ഭാഗമായിത്തീരണം. ആരെങ്കിലും ശ്രദ്ധിക്കുന്നുണ്ടോ എന്നും മറ്റുള്ളവർ അറിയുന്നതിനിടയാകുമോ എന്നും മറ്റുമുള്ള പരിഗണനകൾ വിശ്വസ്തമായ പെരുമാറ്റത്തെ ബാധിക്കുവാൻ പാടില്ല. ആരും ശ്രദ്ധിക്കുവാനില്ലാത്ത സാഹചര്യങ്ങളിൽ ഏറ്റവും കൂടുതൽ വിശ്വസ്തത കാണിക്കണം. സാഹചര്യങ്ങളുടെ പ്രാതികൂല്യം വിശ്വസ്തതയ്ക്ക് ഭംഗം വരുത്തുവാൻ ഇടയാകരുത്.

സ്കൗട്ട്/ ഗൈഡ് നിയമം വർത്തമാന കാലരൂപത്തിലാണ് പ്രസ്താവിച്ചിരിക്കുന്നത്. ഒന്നാം ഭാഗത്തിലെ ഒരു സ്കൗട്ട് വിശ്വസ്തനാണ് എന്ന പ്രസ്താവനയിലെ ക്രിയാരൂപം വളരെ അർത്ഥവത്താണ്. എല്ലായ്പ്പോഴും, എല്ലാസ്ഥാനങ്ങളിലും എല്ലാ അവസ്ഥകളിലും സ്കൗട്ട് വിശ്വസിക്കത്തക്കവനാണ്. അത് മാറ്റമോ, മറവോ ഇല്ലാത്ത ഒരു ഗുണവിശേഷമായി നില നിൽക്കുന്നു. വിശ്വസ്തത നിലനിർത്തുന്നതിന് ചിലപ്പോൾ വലിയ വിലകൊടുക്കേണ്ടിവരും. കഷ്ടമോ നഷ്ടമോ സഹിക്കേണ്ടിവന്നാലും സ്കൗട്ട് വിശ്വസ്തനായി തന്നെ നിലകൊള്ളുന്നു.

സത്യത്തിനു വേണ്ടിയും വിശ്വസ്തതയ്ക്കു വേണ്ടിയും നിലകൊള്ളുന്നത് അബദ്ധമാണെന്ന് തോന്നത്തക്ക സംഭവങ്ങൾ ചിലപ്പോൾ ഉണ്ടാകും. നാം പരാജയപ്പെടുന്നതായും വിശ്വസ്തതയ്ക്ക് പ്രാധാന്യം നൽകാത്ത വ്യക്തികൾ വിജയിക്കുന്നതായും തോന്നും. എന്നാൽ ആത്യന്തിക വിജയം സത്യത്തിന് ലഭിക്കും എന്നുള്ള വസ്തുത നമുക്ക് ധൈര്യവും പ്രോത്സാഹനവും നൽകണം.

ജീവിത വിജയത്തെക്കുറിച്ചും സന്തുഷ്ടമായ ജീവിതത്തെക്കുറിച്ചുമുള്ള തെറ്റായ ധാരണകളാണ് പലരേയും അസത്യം പറയുന്നതിനും അവിശ്വസ്തരായി പെരുമാറുന്നതിനും പ്രേരിപ്പിക്കുന്നത്. ധനവും ഭൗതിക സമൃദ്ധിയും മാത്രമാണ് കാര്യമായിട്ടുള്ളതെന്നും അവയാണ് സന്തോഷം നല്കുന്നതെന്നും ഒരു ധാരണ പലർക്കുമുണ്ട്. യഥാർത്ഥ സന്തോഷവും സമാധാനവും ലഭിക്കുന്നത് ശരിയായും നന്നായും കടമകൾ നിർവ്വഹിച്ചുകഴിയുമ്പോൾ ഉണ്ടാകുന്ന ചാരിതാർത്ഥ്യത്തിൽ നിന്നാണ്. മനസ്സാക്ഷിക്ക് അശാന്തിയില്ലാത്ത സംതൃപ്തിക്ക്



സ്ഥായിഭാവമുണ്ടായിരിക്കും. ഭൗതികനേട്ടങ്ങളിൽ കൂടി ലഭിക്കുന്ന സന്തോഷം വളരെ വേഗം അപ്രത്യക്ഷമാകുന്നതാണ്. പുറമെ കാണുന്ന സന്തോഷത്തെ നിഷ്പ്രഭമാക്കത്തക്കവണ്ണമുള്ള മാനസിക വ്യഥയും, പിരിമുറുക്കവും, അസത്യങ്ങളിന്മേൽ കെട്ടിപ്പടുത്ത ജീവിതത്തിനുണ്ടാകും.

സ്വന്തം ജീവിതത്തിൽ വിശ്വസ്തത പാലിക്കാത്ത വ്യക്തിക്ക് മറ്റുള്ളവരെ വിശ്വസിക്കുന്നതിന് സാധിക്കുകയില്ല. എല്ലാവരേയും, എല്ലാറ്റിനേയും സംശയ ദൃഷ്ടിയോടെ മാത്രം വീക്ഷിക്കുന്നവർക്ക് മനസ്സമാധാനം കുറവായിരിക്കും. സത്യസന്ധമല്ലാത്ത മാർഗ്ഗങ്ങളിൽ കൂടി കെട്ടിപ്പൊക്കിയ ഭൗതികസുഖങ്ങൾ കാലക്രമേണ ചീട്ടുകൊട്ടാരം പോലെ നിലംപതിക്കുന്നത് നമുക്ക് കാണാൻ സാധിക്കും. വഞ്ചന പ്രയോഗിക്കുന്നവർ വഞ്ചിക്കപ്പെടുന്നതിന് സാധ്യത വളരെയേറെയാണ്.

പൂർണ്ണമായും സത്യമല്ലാത്ത കാര്യങ്ങൾ പറയുകയും കാര്യലാഭത്തിനു വേണ്ടി അതിശയോക്തിയോടുകൂടി ഓരോ കാര്യങ്ങൾ പ്രസ്താവിക്കുകയും ചെയ്യുന്നത് ആശാസ്യമല്ല. അങ്ങിനെ പറയുന്നത് ശീലമായികഴിഞ്ഞാൽ അത് വ്യക്തിത്വത്തെ ബാധിക്കും. ആത്മധൈര്യത്തെ ഹനിക്കുന്നതിനും ആ വ്യക്തിയുടെ വിശ്വാസ്യതയ്ക്ക് കോട്ടം സംഭവിക്കുന്നതിനും ഇടയാകും. സമയനിഷ്ഠ പാലിക്കാതെയിരിക്കുന്നത് പലപ്പോഴും അലസത കൊണ്ടായിരിക്കും. അതും വിശ്വാസ്യതയെ ഹനിക്കുന്നതു തന്നെയാണെന്ന് ഓർക്കണം.

നിസ്സാരങ്ങളെന്നു തോന്നുന്ന കാര്യങ്ങളിൽ വിശ്വസ്തതപാലിക്കുന്നതിന് വളരെയേറെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. മാന്യതയെ തിളക്കമേറിയതായി സൂക്ഷിക്കുക (Keep the honour bright) എന്ന തത്ത്വം എപ്പോഴും സ്കൗട്ടിന്റെ ശ്രദ്ധയിലുണ്ടായിരിക്കണം. മാന്യതയുടെ തിളക്കത്തിന് മങ്ങലേൽപ്പിക്കുന്നതിന് ചെറിയ ചെറിയ കാര്യങ്ങളിലെ അവിശ്വസ്തതയും അശ്രദ്ധയും കാരണമാകുന്നതാണ്. മാന്യതയെ ഏറ്റവും വിലയേറിയ നിധിയേപ്പോലെ സൂക്ഷിക്കുന്നതിന് ശ്രദ്ധിക്കണം.

നാം വിശ്വസ്തതയോടുകൂടി വർത്തിക്കുമ്പോൾ സമൂഹം നമ്മെ വിശ്വസ്തരായി കണക്കാക്കി നമ്മോട് ഇടപെടുകയും ചെയ്യും. നമ്മെ ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുന്നതിനും മറ്റുള്ളവർ തയ്യാറാകും. വിശ്വസ്തത എന്ന ഗുണവിശേഷം നമ്മുടെ വ്യക്തിപരമായ ഉന്നമനത്തിന് അവശ്യം ആവശ്യമാണ്. സമൂഹത്തിന് പ്രയോജനകരമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിന് വിശ്വസ്തത സഹായിക്കുന്നു.

വിശ്വസ്തത എന്ന ഗുണവിശേഷത്തിന് മറ്റുള്ളവരിലേക്ക് പ്രസരിക്കുന്നതിനുള്ള കഴിവും ഉണ്ട്. സ്കൗട്ട് എല്ലാ രംഗങ്ങളിലും വിശ്വസ്തത പാലിക്കുന്നതു കാണുമ്പോൾ മറ്റുള്ളവരും വിശ്വസ്തത പാലിക്കുന്നതിന് പ്രേരിപ്പിക്കപ്പെടും.

Boy Scouts of America യുടെ നിയമത്തിലെ ഒന്നാം ഭാഗവും ഒരു സ്കൗട്ട് വിശ്വസിക്കത്തക്കവനാണ് എന്നുതന്നെയാണ്. എന്നാൽ അതിനോട് ചേർന്ന് താഴെപ്പറയുന്ന ഭാഗം കൂടി സ്കൗട്ട് മനഃപാഠമാക്കണമെന്ന് നിർദ്ദേശമുണ്ട്. 'ഒരു സ്കൗട്ടിന്റെ മാന്യത വിശ്വസിക്കത്തക്കതാണ്, കള്ളം പറയുകയോ വഞ്ചിക്കുകയോ തന്നെ വിശ്വസിച്ച് എൽപ്പിച്ചിട്ടുള്ള കാര്യം ചെയ്യാതിരിക്കുകയോ ചെയ്ത് തന്റെ മാന്യതയെ കളങ്കപ്പെടുത്തിയാൽ സ്കൗട്ട് ബാഡ്ജ് അഴിച്ച് അസോസിയേഷനെ തിരിച്ചേൽപ്പിക്കാൻ നിർദ്ദേശിക്കാവുന്നതാണ്. വിശ്വസ്തതയ്ക്ക് കളങ്കം എൽപ്പിക്കുന്നവർക്ക് സ്കൗട്ടായി തുടരാൻ അർഹതയില്ല. സ്കൗട്ടുകൾക്ക് ഈ രംഗത്ത് പരിശീലനം നൽകുന്നതിന് സ്കൗട്ട് മാസ്റ്റർ വളരെ ശ്രദ്ധിക്കണം. അദ്ദേഹത്തിന്റെ നല്ല മാതൃകയായിരിക്കും ഏറ്റവും പ്രധാനമായ പങ്ക് വഹിക്കുന്നത്. താഴെ പറയുന്ന കാര്യങ്ങളും പ്രയോജനകരമാണ്.

(1) സ്കൗട്ടിനെ ഉത്തരവാദിത്വങ്ങൾ എൽപ്പിക്കുക. പട്രോൾ സമ്പ്രദായം ശരിയായി പ്രയോഗിക്കുക.

(2) സ്കൗട്ടിന്റെ മാന്യതയെ വിശ്വസിക്കുകയും സ്കൗട്ട് മാസ്റ്റർ അവരുടെ മാന്യതയ്ക്ക് വലിയ വില കൽപിക്കുന്നുണ്ടെന്ന് അവർക്ക് ബോദ്ധ്യമാവുകയും ചെയ്യത്തക്കവണ്ണം വർത്തിക്കുക. അതിന് സഹായകമായ പ്രവർത്തനങ്ങൾ ക്രമീകരിക്കുക.

(3) ജനാധിപത്യ സമ്പ്രദായം ശരിയായ രീതിയിൽ പ്രായോഗികമാക്കുക

(4) Court of Honour സുശക്തമായ രീതിയിൽ പ്രാവർത്തികമാക്കുക.

(5) നല്ല സന്ദർഭങ്ങൾ സൃഷ്ടിച്ച് വിശ്വസ്തതയുടെ പ്രാധാന്യം കാണിക്കുന്ന കഥകൾ അവതരിപ്പിക്കുക. കുട്ടികളെക്കൊണ്ട് അങ്ങിനെയുള്ള കഥകൾ പറയിക്കുക.

(6) സ്കൗട്ടുകളെകൊണ്ട് ലഘു പ്രസംഗങ്ങൾ ചെയ്യിക്കുക.

(7) Role Play, Case Study മുതലായ മാർഗ്ഗങ്ങൾ സ്വീകരിക്കുക.

(8) സ്കൗട്ടുകളുടെ മാതൃകാപരമായ സത്യസന്ധതയെ ശ്ലാഘിക്കുക; പ്രോത്സാഹിപ്പിക്കുക

(9) കളിക്കുമ്പോഴോ മറ്റവസരങ്ങളിലോ അസത്യമായ പെരുമാറ്റം ഉണ്ടാവുകയാണെങ്കിൽ അത് ചൂണ്ടികാണിച്ച് സ്കൗട്ട് നിയമത്തിന്റെ ഒന്നാം ഭാഗം ഓർമ്മപ്പെടുത്തുക.

(P.V.K)





## 2. ഒരു സ്കൗട്ട് കൂറുള്ളവനാണ് / ഒരു ഗൈഡ് കൂറുള്ളവളാണ്

സ്കൗട്ട് നിയമഭാഗങ്ങളോരോന്നും ഓരോ സ്വഭാവഗുണത്തിന് പ്രത്യേക പ്രാധാന്യം നൽകിക്കൊണ്ടുള്ളവയാണ്. നിയമത്തിന്റെ രണ്ടാമത്തെ ഭാഗത്തിലെ പ്രത്യേക സ്വഭാവഗുണമാണ് Loyalty -ഇംഗ്ലീഷിൽ ഈ വാക്കിന്റെ അർത്ഥം വളരെ ലഘുവാണ് Faithfull under all circumstances. മലയാളത്തിൽ ഈ നിയമഭാഗം ' ഒരു സ്കൗട്ട് കൂറുളളവനാണ്'' എന്നാണ് നല്കിയിട്ടുള്ളത്. നിയമഭാഗത്തിലെ Loyalty എന്ന വാക്ക് Faithful എന്ന അർത്ഥംകൊണ്ടോ കൂറ് എന്ന പദം കൊണ്ടോ പൂർണ്ണമായി വിവക്ഷിയ്ക്കാൻ സാധ്യമല്ലാത്തതാണ്.

സ്നേഹത്തിൽ നിന്നുണ്ടാകുന്ന ഭക്തിബഹുമാനങ്ങൾ, അവയിൽ നിന്നുൽഭൂതമാകുന്ന വിശ്വസ്തത, അതിന്റെ ഫലമായുണ്ടാകുന്ന ത്യാഗ സന്നദ്ധത, ഇത്രയും ചേരുന്നതാണ് കൂറ് (Loyalty) .




ഈശ്വരനോടൊപ്പം, നാം ജീവിതത്തിൽ ബന്ധപ്പെടുന്ന അച്ഛൻ, അമ്മ, സഹോദരങ്ങൾ, ബന്ധുമിത്രാദികൾ, ഗുരുക്കന്മാർ എന്നിവരോടെല്ലാം സ്നേഹം കാണിക്കുന്നു. വിശ്വസ്തത പുലർത്തുന്നു. അവർക്ക് വേണ്ടി ത്യാഗങ്ങൾ സഹിക്കാൻ തയ്യാറാകുന്നു. അവർക്ക് വിരുദ്ധമായി പ്രവർത്തിക്കയില്ല. എന്നാൽ തന്നിലെളിയവരോടും പക്ഷിമൃഗാദികളോടും ജീവനില്ലാത്തവയോടു പോലും കൂറു പുലർത്തേണ്ടതാണ്. സമൂഹത്തോടും രാജ്യത്തോടും നാം പഠിക്കുന്ന സ്കൂളിനോടും, സ്കൗട്ട് പ്രസ്ഥാനത്തോടും നമ്മുടെ പെട്രോൾ ലീഡറോടും പെട്രോൾ അംഗങ്ങളോടും പ്രത്യേകമായി കൂറു പുലർത്തേണ്ടതാണ്.

ഇവരോടെല്ലാം അനുകൂലമായി മാത്രമെ പ്രവർത്തിക്കുകയുള്ളൂ.

നമ്മുടെ വീട്ടിൽ തന്നെ നിത്യവും കാണുന്ന ഒരു കാഴ്ച ഈ നിയമഭാഗത്തിന് ഉത്തമദൃഷ്ടാന്തമാണ്. പാലും വെള്ളവും ഉത്തമസുഹൃത്തുകളാണ്. ഒന്നോടൊന്ന് ലയിച്ചു ചേരുന്ന സ്നേഹം. വെളളം വറ്റിക്കഴിയുമ്പോൾ

ആത്മാർത്ഥ സുഹൃത്തിന്റെ നഷ്ടത്താൽ തന്നത്താനെ തീയിൽ ചാടിമരി ക്കുവാൻ തയ്യാറാകുന്ന പാലിനോളം ഉത്തമ ഉദാഹരണം കൂറ് എന്ന വാക്കിന് വേറെയില്ലതന്നെ. വൃക്ഷങ്ങളുടേയും ചെടികളുടേയും ഓരോ ഭാഗവും എത്ര കൂറോടെ പ്രവർത്തിയ്ക്കുന്നുവെന്ന് മനസ്സിലാക്കാം.

Loyalty /കൂറ് ആരുടേയും അവകാശമല്ല-ആരും നമ്മോട് കൂറ് കാട്ടണ മെന്ന് പ്രതീക്ഷിക്കരുത്. കൂറ് സമ്പാദിക്കുവാൻ ശ്രമിക്കുകയാണ് വേണ്ടത്. സ്നേഹവും ബഹുമാനവും നൽകി സ്നേഹം സമ്പാദിക്കണം. നമ്മുടെ മാതൃ കയാണ് നമുക്ക് കൂറ് ലഭിക്കുവാനുള്ള മാർഗ്ഗം.

തന്നിൽ നിന്നും ഉയർന്നവരോട് അല്ലെങ്കിൽ സമന്മാരോട് മാത്രം കൂറ് കാണിച്ചാൽപ്പോരാ. തന്നിൽ നിന്നും താഴ്ന്നവരോടും കൂറ് പുലർത്തുക.

നമ്മോട് സ്നേഹമുള്ള മിത്രങ്ങളോ, കുടുംബാംഗങ്ങളോ ചിലപ്പോൾ ഭൃത്യ ഗണങ്ങൾ തന്നെയോ നമ്മുടെ അഭിപ്രായങ്ങളോട് വിയോജിപ്പ് കാണിച്ചുവെന്ന് വരാം. അഭിപ്രായ സ്വാതന്ത്ര്യം എല്ലാപേർക്കും അനുവദനീയമാണെന്ന തത്വം മനസ്സിലാക്കി മാന്യമായി അവരോട് പെരുമാറേണ്ടതാണ്. ക്ഷമിയ്ക്കുക ഉത്തമ ന്മാർക്ക് മാത്രം സാധിക്കുന്ന ഒരു സ്വഭാവഗുണമാണ്.

'ക്ഷമയെന്നൊരു കപ്പലുണ്ട് പോകാൻ<br>
പെരുതായുള്ള വരോധി സാഗരത്തിൽ<br>
ഒരു ഭീതിയുമില്ലാതിന്നഭീഷ്ട<br>
ക്ഷമയാൽ ചെന്നഖിലാർത്ഥവും ജയിക്കാം'

ഈ അഭിപ്രായവിത്യാസം നമ്മോട് കൂടുതൽ കൂറുള്ളവരിൽ നിന്ന് മാത്ര മാണ് ഉണ്ടാവുക. മിത്രങ്ങളിൽ നിന്നും എപ്പോഴും പ്രതീക്ഷിക്കാം. യഥാർത്ഥ മിത്രങ്ങൾ പരസ്പരം അവരിലുള്ള നന്മകൾ മാത്രം അറിഞ്ഞാർപോരാ, അവ രെപ്പറ്റിയുള്ള എല്ലാ വിധത്തിലുള്ള അറിവുകളും ഉണ്ടാവണം. തിന്മകൾ ചൂണ്ടി ക്കാട്ടി തിരുത്തുവാനും അവർ ബാദ്ധ്യസ്ഥരാണ്.

Loyalty /കൂറ് സ്വന്തം വീട്ടിലാണ് ആദ്യമായി ആരംഭിക്കുന്നത്. ഈ കൂറാണ് കുടുംബബന്ധങ്ങൾക്ക് ശക്തി നല്കുന്നതും. ഏതെങ്കിലും ഒരംഗത്തിന്റെ ഈ കൂറ് കുറയുകയോ, നഷ്ടപ്പെടുകയോ ചെയ്താൽ വീട്ടിലെ സമാധാനവും സന്തുഷ്ടിയും നഷ്ടപ്പെടുന്നു.

നാം താമസിക്കുന്ന വീടിനോട് നമുക്ക് പ്രത്യേകമായ കൂറുണ്ട്. എന്റെ വീട് എന്ന് എൻവായ് നിറയെ മനസ്സറിഞ്ഞ് പറയുന്നത് അതുകൊണ്ടാണ്. സ്കൂൾ വിട്ടിറങ്ങുന്ന കുട്ടികളും ജോലിസ്ഥലത്തു നിന്നും മടങ്ങുന്ന ഉദ്യോഗ സ്ഥരും തൊഴിലാളികളുമെല്ലാം തന്നെ അവരവർ താമസിക്കുന്ന വീട്ടിലെത്തു വാൻ തിടുക്കം കൂട്ടുന്നു. എത്തിക്കഴിഞ്ഞാൽ ആശ്വാസനിശ്വാസമുതിർക്കുന്നു,



അഭിമാനത്തോടെ എന്റെ വീട് എന്ന് പറയുന്നത് കൂറ് കൊണ്ട് മാത്രമാണ്. ചെറിയ കുടിൽ മുതൽ വൻ മണിസൗധങ്ങൾക്കുവരെയും ഈ കൂറ് കലവറയില്ലാതെ ലഭിക്കുന്നുണ്ട്. രാവിലെ സുപ്രഭാതം (Good Morning) ആശംസിക്കുകയും, രാത്രിയിൽ ശുഭരാത്രി (Good Night) പറഞ്ഞ് പിരിയുകയും ചെയ്യുന്നത് അംഗങ്ങൾ തമ്മിലുള്ള കൂറ് വർദ്ധിപ്പിക്കുന്നതിന് കാരണമാകുന്നു. പരസ്പരം ഉപകാരങ്ങൾ ഉണ്ടാകുമ്പോൾ Thanks എന്നു പറയുന്നതിൽ തെറ്റില്ലെന്നു മാത്രമല്ല, ആ ശീലം വളർത്തിയെടുക്കേണ്ടതുമാണ്. അച്ഛനമ്മമാരെ സഹായിക്കുക, അനുസരണയോടെ പെരുമാറുക, സഹോദരങ്ങളെ സഹായിക്കുക, വയസ്സായവരുണ്ടെങ്കിൽ ആവശ്യാനുസരണം സഹായങ്ങൾ ചെയ്തുകൊടുക്കുക എന്നിവയെല്ലാം കൊണ്ട് കൂറ് വളർത്തിയെടുക്കാൻ സാധിക്കും. പരസ്പരം കൂറു പുലർത്തുന്ന കുടുംബാഗങ്ങൾക്ക് അവരുടെ വീട് സംതൃപ്തമായ, സന്തുഷ്ടമായ ഒരനുഭവമാക്കി തീർക്കാൻ കഴിയും. സ്വർഗ്ഗതുല്യമായ സമാധാനം അവിടെ നിലനിൽക്കും. ഏതെങ്കിലും ഒരു വ്യക്തിയ്ക്ക് കൂറ് നഷ്ടപ്പെടുകയോ കുറയുകയോ ചെയ്യുകയാണെങ്കിൽ ആ വീട് നരകതുല്യമായി മാറാൻ അധികകാലം വേണ്ടിവരികയില്ല

വീട് കഴിഞ്ഞാൽ കൂറ് കാണിക്കേണ്ടത് പഠിപ്പിക്കുന്ന / പഠിക്കുന്ന സ്കൂളിനോടും ജോലിചെയ്യുന്ന സ്ഥാപനത്തിനോടുമാണ്. സ്കൂളിൽ നിലവിലുള്ള നിയമങ്ങൾ അനുസരിക്കുകയും അദ്ധ്യാപകരോടും സഹപാഠികളോടും ബഹുമാനത്തോടെയും വിശ്വസ്തതയോടെയും പ്രവർത്തിയ്ക്കുകയും ചെയ്യേണ്ടത് നമ്മുടെ കടമായണ്. ഈ കൂറ് നഷ്ടപ്പെടുന്നുവെന്നതിന്റെ ഒരു ഉദാഹരണമാണ് സ്ഥാപനങ്ങൾ നശിപ്പിക്കുക, അവിടെയുള്ള ജംഗമവസ്തുക്കൾക്ക് കേടു വരുത്തുക എന്നതെല്ലാം.

സ്വന്തം ഭവനത്തോടും കുടുംബാംഗങ്ങളോടുമുള്ള കൂറ് സമൂഹത്തോടുള്ള കൂറായും അത് സ്വന്തം രജ്യത്തോടുള്ള കൂറായും മാറുന്നു- സ്വരാജ്യസ്നേഹം, ദേശഭക്തി എന്നീ വിവിധ നാമങ്ങളാൽ ഈ കൂറ് അറിയപ്പെടുന്നു. എന്റെ രാജ്യം എന്നു പറയുമ്പോൾത്തനെ നാം അഭിമാനപൂരിതരാകേണ്ടതാണ്.

" ഭാരതമെന്ന പേർ കേട്ടാലഭിമാന-
പൂരിതമാകണമന്തരംഗം
കേരളമെന്നു കേട്ടാലോ തിളയ്ക്കണം
ചോര നമുക്ക് ഞരമ്പുകളിൽ'

ഭാരത്തിനോടുള്ള അമിതമായ കൂറിനാൽ ജീവിതസുഖങ്ങളും സ്വന്തം താൽപര്യങ്ങളും മറന്ന് ജയിൽ വാസം അനുഭവിച്ച് ബ്രിട്ടീഷുകാരന്റെ കൊടും ക്രൂരതകൾക്ക് വിധേയരായി സ്വരാജ്യത്തിന് സ്വാതന്ത്ര്യവും അഭിമാനവും നേടി കൊടുത്ത ധീര ദേശാഭിമാനികളെ നമുക്ക് ഒരിക്കലും മറക്കാൻ സാധിക്കുകയില്ല. അതുപോലെതന്നെ ശത്രുക്കളെ ധീരമായി എതിരിട്ട് വീരചരമം പ്രാപിക്കുകയും

ഇപ്പോഴും സ്വരാജ്യരക്ഷയ്ക്ക് വേണ്ടി മഞ്ഞും മഴയും സഹിച്ച് ദുർഗ്ഗമങ്ങളായ വഴികൾ താണ്ടി ആപത്തുകളെ സധീരം ചെറുത്തുനിന്ന് ശത്രുവിന്റെ വെടിയുണ്ട മാറിലേറ്റുവാങ്ങുന്ന നമ്മുടെ അതിർത്തി സൂക്ഷിക്കുന്ന പടയാളികളേയും ഒരിക്കലും നാം മറക്കരുത്. അവരുടെ ആയുരാരോഗ്യങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുന്നതും നമ്മുടെ ഏവരുടേയും കടമയാണ്.

പുരാണേതിഹാസങ്ങളിലും ചരിത്രത്തിന്റെ ഏടുകളിലും രാജ്യത്തിനോടുളള കൂറ് എടുത്തു കാണിക്കുന്ന അനേകം സംഭവങ്ങളും കഥകളും നമുക്ക് വായിച്ചറിയുവാൻ കഴിയും.

ചിറ്റൂർ രാജകുമാരനെ രക്ഷിക്കുന്നതിനു വേണ്ടി തന്റെ പ്രിയപുത്രനെ ശത്രുക്കളുടെ കൈയിൽ ഏല്പിച്ചുകൊടുത്ത ദാസി ഹീരയുടെ കഥ ചരിത്രത്തിൽ മിന്നിത്തിളങ്ങുന്ന ഒന്നാണ്. സമുദ്രനിരപ്പിൽ നിന്നും താഴ്ന്നുകിടക്കുന്ന ഹോളണ്ടു രാജ്യത്തെ സംരക്ഷിക്കുന്നത് സമുദ്രതീരത്ത് കെട്ടിയുർത്തിയിട്ടുളള ഡൈക്കുകളാണ് (Dykes). ഒരു ദിവസം സന്ധ്യയ്ക്ക് ഈ ഡൈക്കുകളുടെ ഭാഗത്ത് ഒരു ചെറിയ വിളളൽ ഒരു ബാലൻ കാണുകയുണ്ടായി. ആ ബാലൻ തന്റെ ചെറുവിരൽ ആ ദ്വാരത്തിൽ അമർത്തിപ്പിടിച്ച് വെളളം ഒഴുകാൻ അനുവദിയ്ക്കാതെ രാത്രിമുഴുവൻ അവിടെ കഴിച്ചുകൂട്ടി. പിറ്റേ ദിവസം രാവിലെ തണുത്ത് മരവിച്ച് ബോധശൂന്യനായിക്കിടന്ന രാജ്യസ്നേഹിയായ ബാലനെയാണ് ജനങ്ങൾ കണ്ടത്. എങ്കിലും മരവിച്ച അവന്റെ കൊച്ചുവിരൽ ആ ദ്വാരത്തിൽ തന്നെയായിരുന്നു.

ഇൻഡ്യാ ചരിത്രത്തിൽ ഝാൻസിറാണിയുടെ പേര് തിളങ്ങിനിൽക്കുന്നു-

സ്വന്തം പിതാവിനോടുളള കൂറുപുലർത്താൻ ശ്രീരാമൻ പതിന്നാലുവർഷം വനവാസം അനുഭവിച്ചു. ദ്രോണാചാര്യരെന്ന ഗുരുവിനോടുളള കൂറിനാൽ ഏകലവ്യൻ എന്ന വേടബാലൻ തന്റെ പെരുവിരൽ മുറിച്ച് ഗുരുദക്ഷിണ നൽകി. ജ്യേഷ്ഠനോടുളള അമിതമായ കൂറിനാൽ ഭരതൻ പാദുകം വച്ചു പൂജിച്ച് സംതൃപ്തി നേടി. ഇങ്ങനെ എത്രയോ ഉദാഹരണങ്ങൾ നമുക്ക് loyalty യ്ക്കു (കൂറിന്) വേണ്ടി പറയുവാൻ കഴിയും.

മുഹമ്മദ് ഗോറിയെ നേരിട്ട് തോല്പിച്ച അജ്മീർ രാജാവ് പൃഥ്വീരാജൻ പടക്കളത്തിൽ മുറിവേറ്റ് ബോധശൂന്യനായിക്കിടന്നിരുന്നു. ശവശരീരങ്ങൾ കൊത്തിത്തിന്നാനുളള ആർത്തിയോടെ പറന്നെത്തിയ കഴുകൻമാരിൽ ഒരു ഭീകരൻ മൃതശരീരമാണെന്നു കരുതി രാജാവിനേയും കൊത്തിവലിയ്ക്കാൻ ആരംഭിച്ചു.- ഇരു കാലുകളും യുദ്ധത്തിൽ നഷ്ടപ്പെട്ട് മൃതപ്രായനായിക്കിടന്ന ഒരു ഭടൻ ഇതു കാണുകയുണ്ടായി. കൈയ്യിലുളള വാൾകൊണ്ട് സ്വന്തം ശരീരത്തിലെ മാംസഭാഗങ്ങൾ വാർന്നെടുത്ത് കുറേശ്ശേ കഴുകന് എറിഞ്ഞുകൊടുത്തു. ഇതിനിയിൽ ഭടൻമാർ എത്തുകയും രാജാവിനെ രക്ഷിക്കുകയും



ചെയ്തു. ഭടൻമാർക്ക് രാജാവിനോടും രാജ്യത്തോടുമുള്ള കൂറാണ് ഈ സംഭവം വ്യക്തമാക്കുന്നത്.

മനുഷ്യർ മാത്രമല്ല മൃഗങ്ങളും പക്ഷികളും കൂടി കൂറുപുലർത്തുന്നതിൽ ഉദാഹരണങ്ങളായിത്തീരുന്നു. ഒരിയ്ക്കൽ ഒരു കച്ചവടക്കാരൻ ദൂരെയുള്ള ഒരു ചന്തയിലേയ്ക്ക് കച്ചവടത്തിനായിപോയി. വിശ്വസ്തനായ നായും അയാളെ അനുഗമിച്ചു. സാധനങ്ങളെല്ലാം വിറ്റശേഷം നാണയങ്ങൾ അടങ്ങിയ പണസഞ്ചി യുമായി വീട്ടിലേയ്ക്കുതിരിച്ചു. അധികദൂരം കുതിരപ്പുറത്ത് യാത്രചെയ്ത് ക്ഷീണിതനായ അയാൾ ഒരു മരച്ചുവട്ടിൽ ഇരുന്ന് ഭക്ഷണം കഴിച്ചശേഷം അല്പ നേരം വിശ്രമിച്ചു. വീണ്ടും യാത്രതുടർന്ന കച്ചവടക്കാരൻ പണസഞ്ചിയുടെ കാര്യം അപ്പാടെ മറന്നു. ഓർമ്മിപ്പിക്കുവാൻ നായ് ചെയ്ത ശ്രമങ്ങളും പരാക്രമങ്ങളു മെല്ലാം കച്ചവടക്കാരനെ ക്ഷോഭിപ്പിക്കുകയാണ് ചെയ്തത്. കുതിരയുടെ മുൻപോ ട്ടുള്ള ഗതി തടയുവാൻ ശ്രമിച്ച നായയെ നിഷ്കരുണം അയാൾ തോക്കിനിര യാക്കി. പ്രാണവേദനയോടെ നിലവിളിച്ചുകൊണ്ട് നായ് തിരിഞ്ഞോടി. അല്പ ദൂരം ചെന്നപ്പോൾ പണസഞ്ചിയുടെ കാര്യം കച്ചവടക്കാരന് ഓർമ്മ വന്നു. വളരെ വേഗത്തിൽ കുതിരയോടിച്ചുതിരിച്ചുവന്ന അയാൾക്ക് മർമ്മഭേദകമായ കാഴ്ചയാണ് കാണാൻ കഴിഞ്ഞത്. പണസഞ്ചിയുടെ പുറത്ത് തലവച്ച് ചോര യിൽ മുങ്ങി തന്റെ പ്രിയപ്പെട്ട നായ് കിടക്കുന്നു. കച്ചവടക്കാരനെ കണ്ട് അത് വാലാട്ടി കൂറു പ്രകാശിപ്പിച്ച ഉടൻ തന്നെ മരിക്കുകയും ചെയ്തു.

എല്ലായ്പ്പോഴും ഒരു സ്കൗട്ട് താൻ ഇടപഴകുന്ന വ്യക്തികളോടും സ്ഥാപ നങ്ങളോടും കൂറോടുകൂടി പെരുമാറുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്. ഒരു സ്കൗട്ട് അവയ്ക്ക് വിരുദ്ധമായോ ഹാനികരമായോ പ്രവർത്തിക്കുന്നില്ല. ഈ നിയമ ഭാഗം ഹൃദിസ്ഥമാക്കുന്നതോടൊപ്പം പ്രായോഗികജീവിതത്തിൽ പകർത്തു ന്നതിനും സ്കൗട്ടിനെ തയ്യാറാക്കേണ്ടതുണ്ട്. ഈ ചുമതല സ്കൗട്ട് അദ്ധ്യാപക രുടേതാണ്. ഏറ്റവും നല്ല മാർഗ്ഗം സ്വന്തം മാതൃകയാണ് (Personal Example) **സ്കൗട്ട് പരിശീലനത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള** പലേ പരിപാടികളും ഈ നിയമഭാഗം പ്രാവർത്തികമാക്കാൻ സഹായിക്കുന്നവയാണ്. ഈ നിയമ ഭാഗം പഠിപ്പിക്കുമ്പോൾ ജീവിതത്തിലുണ്ടായിട്ടുള്ള സംഭവങ്ങളേയും അനുഭവങ്ങ ളെയും എടുത്ത് പറഞ്ഞ് കുട്ടികളുടെ മനസ്സിൽ കൂറ് എന്ന പദം എത്രമാത്രം വിപുലമായ അർത്ഥമുള്ളതാണെന്ന് മനസ്സിലാക്കിക്കാം. ചിത്രങ്ങൾ കാണിച്ചും ഉദ്ധരണികൾ കൊണ്ടും പഠിപ്പിക്കാം. കഥാഭിനയം, ലഘുനാടകങ്ങൾ എന്നിവ മറ്റൊരു മാർഗ്ഗമാണ്. കൂറു പ്രാവർത്തികമാക്കുന്നതിന് പബ്ളിക്ക് സർവ്വീസ് പ്രൊഫിഷ്യൻസി ബാഡ്ജുകളും നേടുന്നത് സഹായകരമാണ്.

ഉദാ:- Friend to Animals, Gardener, Star man, Fireman, Anbulance man, Handy man, Citizen, Civil Defence, Saftey Knowledge എന്നിങ്ങനെ പലതും.

(A.K.A)

✲ ✲ ✲ ✲

## 3. ഒരു സ്കൗട്ട് എല്ലാപേരുടേയും സ്നേഹിതനും മറ്റ് ഓരോ സ്കൗട്ടിന്റെയും സഹോദരനുമാണ്. ഒരു ഗൈഡ് എല്ലാപേരുടെയും സ്നേഹിതയും മറ്റ് ഓരോ ഗൈഡിന്റെയും സഹോദരിയുമാണ്.

" ശത്രുവും തൻ ഗൃഹേ വന്നാൽ
വഴിപോൽ സൽക്കരിക്കണം"

ഇത്രയും ബൃഹത്തായ സ്നേഹം ഉള്ളിലൊതുക്കുവാനും പ്രകടിപ്പിക്കാനും സാധിക്കുന്നവരുടെ സംഖ്യ തുലോം തുച്ഛമാണ്. സ്കൗട്ട്/ഗൈഡുകൾ ജാതിമതഭേദമെന്യേ, വർഗ്ഗ വർണ്ണ വ്യത്യാസമെന്യേ എല്ലാപേരേയും ഒന്നുപോലെ സ്നേഹിക്കുന്നവരായിരിക്കണം. ഈ നിയമഭാഗം ഹൃദിസ്ഥമാക്കുകയും പ്രായോഗികമാക്കുമെന്ന് പ്രതിജ്ഞയെടുക്കുകയും ചെയ്തിട്ടുള്ളവരാണ് ഈ പ്രസ്ഥാനത്തിലെ എല്ലാ അംഗങ്ങളും.

പ്രാചീനകാലം മുതൽക്കുതന്നെ വനാന്തരങ്ങളിൽ തപസ്സുചെയ്തിരുന്ന സന്യാസി ശ്രേഷ്ഠൻമാരും പണ്ഡിതൻമാരും മതാചാര്യൻമാരുമെല്ലാം നമ്മെ പഠിപ്പിക്കുവാൻ ശ്രമിച്ചിരുന്നത്, നമ്മെ ഉപദേശിച്ചിരുന്നത് പരസ്പരം സ്നേഹിയ്ക്കുവാനാണ്, സാഹോദര്യം പുലർത്തുവാനാണ്, ഈശ്വരസൃഷ്ടികളെയെല്ലാം സമഭാവനയോടെ വീക്ഷിയ്ക്കുവാനാണ്. ശ്രീയേശുവും, മുഹമ്മദ്നബിയും, ശ്രീബുദ്ധനും, ശങ്കരാചാര്യരും പ്രചരിപ്പിച്ചത് സ്നേഹസന്ദേശമാണ്. തന്നെപ്പോലെ തന്നെ തന്റെ അയൽക്കാരനേയും സ്നേഹിക്കണമെന്ന യേശുദേവന്റെ സന്ദേശം ക്രിസ്തുമതത്തിന്റെ ആധാരശിലയായിത്തീർന്നു. പിൽക്കാലത്ത് ശ്രീനാരായണഗുരുവും ഈ സ്നേഹസന്ദേശമാണ് പ്രചരിപ്പിച്ചത്.

"ലോകാസമസ്താ സുഖിനോ ഭവന്തു" ഇതാണ് നാം സ്വീകരിക്കേണ്ട പ്രമാണം. (ലോകത്തുള്ള എല്ലാപേരും സുഖമായും സന്തോഷമായും കഴിയുക അതിനു വേണ്ടി യത്നിക്കുക-)

അമേരിക്കയിൽ ഹിന്ദുമതമഹാസമ്മേളനത്തിൽ പ്രസംഗിയ്ക്കാനെത്തിച്ചേർന്ന വിവേകാനന്ദനെന്ന യുവസന്യാസി അമേരിക്കക്കാരെ മുഴുവൻ തന്നിലേയ്ക്കാകർഷിച്ചത് " സഹോദരങ്ങളേ" എന്ന അഭിസംബോധന കൊണ്ടാണ്.

കുടുംബങ്ങളുടെ ക്ഷേമത്തിന്റെയും - സാമൂഹ്യഘടനയുടേയും, രാഷ്ട്രത്തിന്റെ നിലനിൽപ്പിന്റെയും ലോകപുരോഗതിയുടെയും അടിസ്ഥാനതത്വം സ്നേഹം തന്നെയാണ്. സ്നേഹത്തിന് കുറവു സംഭവിയ്ക്കുകയോ വൈകൃതം സംഭവിക്കുകയോ ചെയ്യുമ്പോഴാണ് മഹായുദ്ധങ്ങൾവരെയുളള ദുഷ്ഫലങ്ങൾ ഉണ്ടാകുന്നത്.



പുരാണങ്ങളിലും ഇതിഹാസങ്ങളിലും മത ഗ്രന്ഥങ്ങളിലുമെല്ലാം സ്നേഹ ത്തിന്റെ മഹത്വം ഉദ്ഘോഷിക്കുന്നുണ്ട്. ശ്രീരാമന്റെ പിതൃഭക്തി, സീതയുടെ ഭർത്തൃഭക്തി, ഹനുമാന്റെ യജമാനഭക്തി, ലക്ഷ്മണന്റെ സഹോദരസ്നേഹം, ഭരതന്റെ രാജഭക്തി, മന്ഥരയുടെ രാജഭക്തി എന്നിവയെല്ലാം രാമായണത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. ഇവയുടെയെല്ലാം സമഞ്ജസരൂപമാണ് രാമാ യണം. സ്നേഹമില്ലായ്മയുടെ എല്ലാ ദോഷഫലങ്ങളുടെയും പ്രതിഫലനമാണല്ലോ മഹാഭാരതം. എങ്കിലും മൈത്രീ ബന്ധത്തിന്റെ ഒരു ഉത്തമ ഉദാഹരണമായി അംഗ രാജാവായ കർണ്ണനെ നമുക്ക് കാണാൻ കഴിയും. ബൈബിളിലുളള കഥകളും സംഭവങ്ങളുമെല്ലാം തന്നെ ക്രിസ്തുദേവന്റെ സ്നേഹസന്ദേശങ്ങൾ നിറഞ്ഞ താണ്.

ഇൻഡ്യയോടും ഇൻഡ്യൻ ജനതയോടുമുളള നിസ്സീമമായ സ്നേഹമാണ് മഹാത്മാഗാന്ധിജിയുടെ ത്യാഗ പൂർണ്ണമായ ജീവിതത്തിന്റെ അടിസ്ഥാനം .

"സ്നേഹം കൊണ്ട് ലോകം ജയിക്കാം" എന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. കവികളും കഥാകൃത്തുക്കളും തങ്ങളുടെ കൃതികൾക്ക് അടിസ്ഥാന മാക്കുന്നതും കൃതികളിലൂടെ പരിപോഷിപ്പിക്കുവാൻ ശ്രമിക്കുന്നതും സ്നേഹ മാണ്.

വാത്സല്യം, സ്നേഹം, അനുരാഗം എന്നിവ സ്നേഹത്തിന്റെ വകഭേദങ്ങ ളാണ്. ഭക്തി, കൂറ്, ആദരവ്, ത്യാഗസന്നദ്ധത, സേവനമനോഭാവം എന്നിവയും സ്നേഹത്തിൽനിന്നും ഉൽഭൂതമാകുന്ന ചേതോവികാരങ്ങളാണ്. ഇവയെല്ലാം തന്നെ നിഷ്കപടമായിരിക്കണം. നമ്മുടെ എല്ലാ പ്രവൃത്തികളും സ്നേഹസാന്ദ്ര മായിരിക്കണം.

മനുഷ്യരിൽ മാത്രമല്ല പക്ഷിമൃഗാദികളിലും മറ്റെല്ലാജീവജാലങ്ങളിലും സ്നേഹം എന്ന വികാരം നിലവിലിരിക്കുന്നു. ഒന്നിച്ചു ജീവിയ്ക്കുവാനും കൂട്ട മായി സഞ്ചരിക്കുവാനും ഭക്ഷ്യസാധനങ്ങൾ പങ്കിട്ട് എല്ലാപേരും ചേർന്ന് അനു ഭവിയ്ക്കുവാനും അവയെ പ്രേരിപ്പിക്കുന്ന ചേതോവികാരം സ്നേഹം തന്നെ യാണ്.

സ്കൗട്ടിംഗ്/ ഗൈഡിംഗ് ഒരു സാഹോദര്യസംഘടനയാണ്. ഒരു സ്കൗട്ട് / ഗൈഡ് അപരിചിതനായ / യായ മറ്റൊരു സ്കൗട്ടിനെ / ഗൈഡിനെ കണ്ടു മുട്ടിയാൽ അടുത്ത്ചെന്ന് സ്വയം പരിചയപ്പെടുകയും ആവശ്യങ്ങൾ മനസ്സി ലാക്കി സഹായിക്കുകയും സ്നേഹപൂർവ്വമായ പെരുമാറ്റത്താൽ താൻ ഏക നല്ല/ ഏകയല്ല എന്ന ബോധം ആ അപരിചിതരിലുളവാക്കുകയും വേണം.

അമേരിക്കയിൽ ഒരു ട്രെയിൻ യാത്രയിൽ ഒരു അമേരിക്കക്കാരനും ഒരു നീഗ്രോയും ഒരേ ബോഗിയിൽ സഞ്ചരിക്കാനിടയായി. കറുത്ത വർഗ്ഗക്കാരനായ

നീഗ്രോയുമായി ഒരു തരത്തിലും ബന്ധപ്പെടാൻ അമേരിക്കക്കാരൻ തയ്യാറാ യില്ല. നീണ്ട മൂന്നുദിവസത്തെ യാത്രയും അദ്ദേഹം പുസ്തകപാരായണയിൽ ചില വഴിച്ചു. നീഗ്രോയ്ക്ക് ശ്വാസം മുട്ടുന്നതായിത്തോന്നി.ഒരു സ്കൗട്ടായ നീഗ്രോയ്ക്ക് ട്രെയിൻ അവസാനത്തെ സ്റ്റേഷൻ അടുക്കുന്നതിനു മുൻപ് അമേ രിക്കക്കാരന്റെ ശ്രദ്ധ പിടിച്ചുപറ്റാൻ സാധിച്ചു. നീഗ്രോ സ്കൗട്ട് അടയാളം കാണി ച്ചുകൊണ്ട് അമേരിക്കക്കാരനെ അഭിവാദ്യം ചെയ്തു. അത്ഭുതകരമായ മാറ്റ മാണ് മറ്റേ ആളിൽ ദൃശ്യമായത്. വായിച്ചിരുന്ന പുസ്തകം ദൂരെമാറ്റിവച്ചിട്ടദ്ദേഹം ചാടിയെണീറ്റ് നീഗ്രോയെ ആലിംഗനം ചെയ്തു. അദ്ദേഹവും ഒരു സ്കൗട്ട് ആയിരുന്നു.

നമ്മുടെ ജീവിതത്തിലെ ഒരു വലിയഭാഗം സ്നേഹബന്ധങ്ങൾ സ്ഥാപി ക്കുന്നതിനുവേണ്ടിയുള്ളതാകണം. നമ്മുടെ മിത്രങ്ങളുടെ സംഖ്യ വർദ്ധിക്കുന്ന തോടൊപ്പം സ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും സേവനമനസ്ഥിതി യുടെയും ആഴവും പരപ്പും വർദ്ധിച്ചുകൊണ്ടേയിരിക്കും. തന്നെക്കാൾ പാവമാ ണെന്ന് കണ്ട് ഒരാളെ അവഗണിക്കുവാനോ പുച്ഛിക്കുവാനോ പാടില്ല. മറ്റൊ രാൾ പണക്കാരനാണെന്ന കാരണത്താൽ അവരോടൊപ്പം ഞെളിയുവാനും പാടില്ല.

കഷ്ടതയിലും അപമാനത്തിലും പെട്ടുഴുലുന്ന മനുഷ്യരെ രക്ഷിയ്ക്കുവാ നുള്ള യത്നത്തിൽ ത്യാഗത്തിന്റെയും സേവനത്തിന്റെയും മൂർത്തികളായിമാ റുകയും സ്നേഹവും സഹാനുഭൂതിയും ലോകജനതയ്ക്ക് മുഴുവനും നൽകു വാൻ കഴിയുമെന്ന് ലോകത്തെ മനസ്സിലാക്കുകയും ചെയ്ത അനേകം മഹാൻമാ രുടെയും മഹതികളുടെയും ജീവചരിത്രം നമ്മുടെ മുൻപിൽ ഉദാഹരണമായുണ്ട്. അടിമകൾക്ക് മോചനം നൽകുവാൻ യത്നിക്കുകയും വിജയിക്കുകയും ചെയ്ത എബ്രഹാംലിങ്കൺ, ഹരിജനോദ്ധാരണത്തിനായി പ്രയത്നിച്ച മഹാത്മഗാന്ധി, സതി നിർത്തലാക്കിയ രാജാറാം മോഹൻറായി എന്നിവരെപ്പോലെ അനേകം മഹൽവ്യക്തികളെ നമുക്ക് ചരിത്രത്തിൽ ദർശിക്കാം. ക്രിമിയൻ യുദ്ധത്തിൽ മുറി വേറ്റ് വീണ സൈനികരെ ശുശ്രൂഷിക്കുന്നതിനായി രാത്രികാലങ്ങളിൽപ്പോലും സേവനമനുഷ്ഠിച്ച് "വിളക്കേന്തിയ മഹതി" എന്ന് വിശ്വവിഖ്യാതയായിത്തീർന്ന ഫ്ളോറൻസ് നൈറ്റിംഗേലും സ്ത്രീ തടവുകാരുടെ കഷ്ടപ്പാടുകളിൽ മനം നൊന്ത് അവരുടെ ഉദ്ധാരണത്തിനുവേണ്ടി ശ്രമിച്ച എലിസബത്ത് ഫ്രൈയും ബാലവിധവകളുടെ കഷ്ടപ്പാടുകൾ മാറ്റി ആത്മാഭിമാനം വീണ്ടെടുക്കുവാൻ സഹായിച്ച പണ്ഡിത രമാബായിയും അഗാധമായ അനുകമ്പയിൽ നിന്നും ഉടലെടുത്ത ധീരതയുടെ ഉത്തമ ഉദാഹരണങ്ങളാണ്. മരണത്തെ മുഖാമുഖം ദർശിച്ചുകൊണ്ട് താൻ എറ്റെടുത്ത ജോലികൾ തുടർന്നു നടത്തുന്ന മദർതെ രേസ സ്നേഹത്തിന്റെ നിറകുടമല്ലേ.? നമുക്ക് പ്രചോദനം നൽകുവാൻ ഇവരു ടെയെല്ലാം ഉദാഹരണങ്ങൽ പര്യാപ്തമാണ്.



നമ്മുടെ ചീഫ് സ്കൗട്ടായ ബേഡൻ പൗവ്വൽ പ്രഭുവും ചീഫ്ഗൈഡായ ലേഡി ബി.പിയും ഈ നിയമഭാഗത്തിന് മകുടോദാഹരണമായിരുന്നു. ചേരി പ്രദേശത്തുളള കുട്ടികളോടും രാജകുടുംബാംഗങ്ങളോടും ഒരേ താൽപര്യത്തോടും സന്തോഷത്തോടും പെരുമാറുവാൻ ഇവർക്ക് സാധിച്ചിരുന്നു.

ഒരു സ്കൗട്ടോ/ ഗൈഡോ ആയിത്തീരുന്ന നിമിഷം മുതൽ അഖിലലോക സംഘടനയുടെ അംഗമായിത്തീരുന്നു. ലോകപൗരനായിത്തീരുന്നു. സ്കൗട്ടുകളോടും ഗൈഡുകളോടും മാത്രമല്ല നാം ഇടപഴകുന്ന എല്ലാപേരോടും സഹോദര നിർവ്വിശേഷമായ സ്നേഹവായ്പോടെ പെരുമാറുവാൻ തയ്യാറാകണം.

"അടുത്തു നിൽപോരനുജനെ നോക്കാനക്ഷികളില്ലാത്തോന-

രൂപനീശ്വരനദൃശ്യനായാൽ അതിലെന്താശ്ചര്യം".

മറ്റുളളവരെ സ്നേഹിക്കുകയും സഹായിക്കുകയും വഴി ഈശ്വരനോടുളള കടമ നിർവ്വഹിയ്ക്കുവാനും സാധിയ്ക്കും.

ക്യാമ്പുകൾ, റാലികൾ ജാംബോരികൾ എന്നിവയിലെല്ലാം ഈ നിയമഭാഗം പ്രായോഗികമാക്കാൻ സ്കൗട്ടുകൾക്കും ഗൈഡുകൾക്കും അവസരങ്ങൾ ലഭിയ്ക്കുന്നു. മറ്റുളളവരെ സഹായിക്കുവാനും സേവന പ്രവൃത്തികൾ നടത്തുവാനും ത്യാഗങ്ങൾ സഹിക്കുവാനും ലഭിക്കുന്ന സന്ദർഭങ്ങളെ ഒരിയ്ക്കലും ഉപേക്ഷിക്കരുത്. Scouting for Boys, Camp fire yarn 20, ' Friendship' എന്നത് കണ്ണാടിപോലെയാണ്. പുഞ്ചിരിയോടുകൂടി സഹായത്തിനായി ഹസ്തം നീട്ടുന്നവന് തിരിച്ച് ഒരു പുഞ്ചിരിസമ്മാനമായി ലഭിയ്ക്കും. ആവശ്യമുണ്ടാകുമ്പോൾ സഹായവും ലഭിയ്ക്കുമെന്നത് തീർച്ചയാണ്.

മഹാകവി കുമാരനാശാന്റെ " സ്നേഹമാണഖിലസാരമൂഴിയിൽ " എന്ന വരികൾ എപ്പോഴും ഹൃദയത്തിൽ സൂക്ഷിച്ചുകൊണ്ട് ഈ നിയമഭാഗം പ്രാവർത്തികമാക്കാൻ ശ്രമിക്കേണ്ടതാണ്.

(A.K.A)



## 4. ഒരു സ്കൗട്ട് മര്യാദയുള്ളവനാണ് / ഒരു ഗൈഡ് മര്യാദയുള്ളവളാണ്

ഇംഗ്ലീഷിൽ ഈ നിയമ ഭാഗത്തിലെ പ്രധാനവാക്കാണ് Courtesy. അതായത് Politeness- polite to every body. മലയാളത്തിൽ മര്യാദ എന്നവാക്കാണ് ഇതിന് അർത്ഥമായി നമുക്ക് നൽകാവുന്നത്. എന്നാൽ മര്യാദയ്ക്കു പുറമേ വിനയം(humility),സ്വാഭിമാനം(selfrespect) ,കൃത്യനിഷ്ഠ(Punctuality), ധീരോദാത്തത (Chivalry),എന്നിവയുടെയെല്ലാം ആകെത്തുകയായും courtesy എന്ന വാക്കിന് നമുക്ക് നിർവ്വചനം നൽകാം- എല്ലാപേരോടും വിനയത്തോടെയും ആദരവോടെയും പെരുമാറുകയെന്നതാണ് മര്യാദയുളളവനെന്നാൽ അർത്ഥമാക്കുന്നത്. മര്യാദയോടെയുളള പെരുമാറ്റത്താൽ ഒരാൾക്ക് സമൂഹത്തിൽ ഒരു മാന്യനായിത്തീരാൻ സാധിയ്ക്കുമെന്നതിനാൽ ഈ നിയമഭാഗം സ്കൗട്ടുകളെ സംബന്ധിച്ച് വളരെ പ്രധാനമാണ്, വിലപ്പെട്ടതാണ്. സൂക്ഷ്മതയോടും നയപരമായും പെരുമാറുന്നതു കൂടാതെ മറ്റുളളവരെ മാനിയ്ക്കുവാനും മനസ്സുകൊണ്ടോ പ്രവൃത്തികൊണ്ടോ അന്യരുടെ വികാരങ്ങളെ വ്രണപ്പെടുത്തുന്നത് ഒഴിവാക്കുവാനും അറിഞ്ഞിരിക്കണം.

യഥാർത്ഥ മര്യാദയ്ക്ക്, വിനയത്തിന്, അന്തസ്സോ പദവിയോ വിലപ്പെട്ടതല്ല- അവ നിസ്സാരമാണ് താനും. ഉയർന്നവരോ, താഴ്ന്നവരോ, സമന്മാരോ ആകട്ടെ യാതൊരു പക്ഷഭേദവും കൂടാതെ എല്ലാപേരോടും വിനയവും മര്യാദയും കാണിയ്ക്കുവാൻ നാം എല്ലായ്പ്പോഴും ശ്രമിക്കേണ്ടതാണ്.

നാം സ്നേഹിക്കുകയും ആദരിയ്ക്കുകയും ചെയ്യുന്നവരോട് പെരുമാറുന്ന അതേ രീതിയിൽത്തന്നെ നമ്മോട് അപ്രിയമായി പെരുമാറുന്നവരോടും പെരുമാറണം" ശത്രുവും തൻ ഗൃഹേ വന്നാൽ വഴി പോൽ സൽക്കരിക്കണം". ഇതായിരിക്കണം നമ്മുടെ മനോഭാവം. അങ്ങോട്ട് മര്യാദയും ആദരവും നൽകി ഇങ്ങോട്ടും മര്യാദയുളള പെരുമാറ്റം സ്വീകരിക്കുക- പരസ്പരം സ്നേഹിച്ചും സഹകരിച്ചും സമൂഹജീവിതത്തിന്റെ മാധുര്യം നാം അനുഭവിച്ചറിയേണ്ടതാണ്. ആജന്മ ശത്രുക്കളായിരുന്ന അക്ബറും റാണാപ്രതാപസിംഹനും തമ്മിലുളള കൂടിക്കാഴ്ച ഇതിന് ഉദാഹരണമായി ചൂണ്ടിക്കാട്ടാം.

അക്ബർ ചക്രവർത്തിയോട് തോറ്റ് രാജകീയ സുഖങ്ങളെല്ലാം ഉപേക്ഷിച്ച് വനാന്തരങ്ങളിൽ സ്വകുടുംബാംഗങ്ങളോടൊപ്പം ഒളിച്ചു താമസിച്ചിരുന്ന റാണാ പ്രതാപസിംഹന്റെ വാസസ്ഥലത്ത് ശത്രുവിനെ കണ്ടുപിടിയ്ക്കുക എന്ന ഉദ്ദേശത്തോടെ അക്ബർ ചക്രവർത്തി ഒരു സന്യാസിയുടെ വേഷത്തിൽ എത്തിച്ചേർന്നു. ആ സമയത്ത് വന്നു കയറിയ സന്യാസിവര്യനെ കണ്ട് പ്രതാപസിംഹൻ അമ്പരന്നുപോയി. അതിഥിയ്ക്ക് നൽകുവാൻ ആ കുടിലിൽ ഒന്നും തന്നെയുണ്ടായിരുന്നില്ല. രണ്ടുമൂന്നുദിവസമായി മുഴുപ്പട്ടിണിയിലായിരുന്നു രാജകു



ടുംബം. അന്നേദിവസം ഒരു കാട്ടുജാതിക്കാരൻ നൽകിയ തിന മാവുകൊണ്ട് ആഹാരമുണ്ടാക്കിയത് തീർന്നുപോയിരുന്നു. രാജാവിന്റെ വിഷമം കണ്ട മകൾ 12 വയസ്സുകാരി ചന്ദ അവളുടെ ഭക്ഷണം അതിഥിയ്ക്കുകൊടുക്കാൻ തയ്യാറായി. ക്ഷീണിതനായിരുന്ന അക്ബർ ചക്രവർത്തി തിന മാവുകൊണ്ടുള്ള പലഹാരം മുഴുവനും കഴിച്ച് തൃപ്തനായി. പക്ഷേ ആ സമയം പട്ടിണികൊണ്ട് ചന്ദ ബോധരഹിതയായി നിലം പതിച്ചിരുന്നു. ഈ ത്യാഗം മനസ്സിലാക്കിയ അക്ബർ താൻ ആരാണെന്ന് റാണായ്ക്ക് വെളിപ്പെടുത്തി. ചന്ദയുടെ ത്യാഗബുദ്ധിയും റാണായുടെ ആതിഥ്യമര്യാദയും അക്ബറിനെ ലജ്ജിതനാക്കി. ശത്രുതയെല്ലാം മറന്ന് അദ്ദേഹം റാണയെ ആശ്ലേഷിച്ചു. പ്രതാപസിംഹന്റെ രാജ്യം തിരിച്ചുകൊടുക്കുകയും ബാക്കിയുള്ള ജീവിതകാലം ഇരുവരും ഉറ്റ മിത്രങ്ങളായിക്കഴിച്ചുകൂട്ടുകയും ചെയ്തു.

എത്ര ഉയർന്നവരോ താഴ്ന്നവരോ ആകട്ടെ. ബഹുമാനം അർഹിക്കുന്നവർക്ക് അത് നൽകാൻ നാം ശീലിക്കണം.ബഹുമാനം കൊടുത്ത് ബഹുമാനം വാങ്ങണം. നാം മറ്റൊരാൾക്ക് ബഹുമാനം കൊടുത്താൽ തീർച്ചയായും നമുക്കത് തിരിച്ച് ലഭിക്കും. ' Give respect & take respect " ഇതായിരിക്കണം നമ്മുടെ ചിന്താഗതി.

' മരങ്ങൾ താഴുന്നു ഫലാഗമത്തിനാൽ

പരം നമിക്കുന്നു ഘനം നവാംബുവാൽ

സമൃദ്ധിയാൽ സജ്ജനമുറ്റ മാർന്നിടാ

പരോപകാരിയ്ക്കുമിതു താൻ പ്രമാണമാം'

ഈ പ്രമാണമാണ് നമുക്ക് സ്വീകാര്യമായിട്ടുള്ളത്. വിദ്യാഭ്യാസത്താൽ കൂടുതൽ വിനയാന്വിതനായിത്തീരണം. മാർദ്ദവമായി സംസാരിക്കുക. പുഞ്ചിരിയോടെ അന്യരുടെ വാക്കുകൾ ശ്രവിക്കുക, മറുപടിനൽകുക, ഒരിക്കലും ക്ഷമകൈവിടാതിരിക്കുക, ക്രോധത്തിന് അടിമപ്പെടാതിരിക്കുക. ഇവയെല്ലാം മര്യാദയുടെ ലക്ഷണങ്ങളാണ്. ചിരിയ്ക്കുവാൻ മുഖത്തെ പേശികളിൽ ഒരു പേശിമാത്രം മതിയാകും. എന്നാൽ ദേഷ്യപ്പെടുമ്പോൾ 13 പേശികൾ ഉപയോഗിക്കേണ്ടിവരുന്നു. മറ്റുള്ളവരെ സഹായിക്കുമ്പോൾ ആ സഹായം മനസ്സോടെ ചെയ്യുന്നതാണ് എന്ന് അവരെ ബോദ്ധ്യമാക്കണം. ഉദാഹരണമായി ബസ്സിൽ കൈക്കുഞ്ഞുമായി കയറുന്ന ഒരു സ്ത്രീക്ക് സീറ്റ് ഒഴിഞ്ഞുകൊടുക്കുമ്പോൾ പ്രസന്നഭാവം കൈവിടാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം.

കൃത്യനിഷ്ഠയുള്ളവരാകാനും എഴുത്തുകുത്തുകൾ തക്ക സമയത്ത് നടത്തുവാനും നാം ശ്രദ്ധിക്കണം. ക്ഷണക്കത്തുകൾക്ക് മറുപടി അയക്കുന്നതുകൂടാതെ ക്ഷണം സ്വീകരിക്കാൻ സാധിയ്ക്കാതെ വന്നാൽ മാപ്പ് ചോദിച്ച് എഴുതുവാനും തയ്യാറാകണം. നമ്മുടെ ബന്ധുക്കളുടെയോ, സ്നേഹിതൻമാരുടെയോ ,

രോഗവിവരം ലഭിച്ചാൽ അവർക്ക് സുഖവിവരം അന്വേഷിച്ചുകൊണ്ട് എഴുതേണ്ട താണ്. ബന്ധുമിത്രാദികളുടെ വിജയങ്ങളിൽ അവരെ അനുമോദിക്കുകയും അവരുടെ അപജയങ്ങളിലും ദുഃഖങ്ങളിലും അവരോടൊപ്പം സഹതപിക്കുകയും വേണം. യഥാസമയങ്ങളിൽ നടത്തപ്പെടുന്ന ഈ ചെറിയ കാര്യങ്ങൾ ജീവിതം ശോഭനീയമാക്കുന്നു. ചെറുപ്രായം മുതൽക്കു തന്നെ ഇത്തരം പ്രവൃത്തികൾ ചെയ്യുന്നതിനുള്ള നല്ല ശീലം വളർത്തുവാൻ സഹായിക്കുകയും ചെയ്യും.

റെള്ളമുണ്ടിന് തടുക്കിടുക എന്ന ഒരു ശീലം ചിലരിലെങ്കിലും നിലവിലു ണ്ട്. പണക്കാരെമാത്രം ബഹുമാനിയ്ക്കുക, തമ്മിൽ താഴ്ന്നവരോട് പുച്ഛരസ ത്തിൽ പെരുമാറുക, അവരെ അവജ്ഞയോടെ നോക്കുക, പരിഹസിച്ചുചിരി ക്കുക മുതലായ തെറ്റായ പ്രവൃത്തികൾ നാം പലപ്പോഴും കണ്ടുവരാറുണ്ട്. മാന്യ തയക്ക് എതിരായ പ്രവൃത്തികളാണ് ഇവയെല്ലാം. നമുക്ക് പലകുറവുകളും ഉണ്ട് എന്നും എല്ലാപേരിലും എളിയവനാണ് താനെന്നുമുള്ള ചിന്ത എപ്പോഴും ഉണ്ടാ വണം.മറ്റുള്ളവരുടെ തെറ്റുകൾ കണ്ടാൽ ഒരിക്കലും ആക്ഷേപിയ്ക്കാൻ പാടി ല്ല. വിനയപുരസ്സരം അവ ചൂണ്ടിക്കാണിക്കാൻ ശ്രമിക്കണം. അതും അനുകൂല സന്ദർഭങ്ങളിൽ മാത്രം. വീട്ടിൽ വരുന്ന അതിഥികളോട് വരുന്നതുമുതൽ അവർ പിരിഞ്ഞുപോകുന്നതുവരെ സ്നേഹമസൃണമായി, മര്യാദയോടെ പെരുമാറണം. അതിഥിയായി ചെല്ലേണ്ടത് എങ്ങിനെയുള്ള ഗൃഹത്തിലാണെന്ന് നമുക്ക് മന സ്സിലാക്കാം.

*സരസ വിരസ ഗേഹേ പോകൊലാ ഭക്ഷണാർത്ഥം*
*വിരസ സരസ ഗേഹേ കഷ്ടമാം പോയിടേണം*
*സരസ സരസ ഗേഹേ പോകണം ഭക്ഷണാർത്ഥം*
*വിരസ വിരസ ഗേഹേ ഒട്ടുമേ പോയിടൊല്ലാ*

ആരെങ്കിലും വീട്ടിൽ വന്നാൽ ഇരിയ്ക്കാൻ പറയുക, അവരോട് സുമുഖ മായി സംസാരിക്കുക, കുടിക്കാൻ എന്തെങ്കിലും കൊടുക്കുക, ആവശ്യങ്ങൾ അന്വേഷിച്ചറിയുക, കഴിവുള്ള സഹായം ചെയ്തുകൊടുക്കുക ഇതെല്ലാം മര്യാ ദയുടെയും മാന്യതയുടെയും ലക്ഷണങ്ങളാണ്.

വനവാസകാലത്ത് സീതാന്വേഷണത്തിനിടയിൽ ശബരിയെന്ന തപോവൃ ദ്ധയുടെ വാസസ്ഥലത്ത് ശ്രീരാമൻ എത്തിച്ചേർന്നു. അദ്ദേഹത്തെ സല്ക്കരി ക്കുവാൻ കുറച്ചു കാട്ടുപഴങ്ങളല്ലാതെ മറ്റൊന്നും ആ കുടിലിൽ ഉണ്ടായിരുന്നി ല്ല. നല്ല മധുരമുള്ള പഴങ്ങൾ മാത്രം അതിഥിയ്ക്ക് നല്കണമെന്ന ഉദ്ദേശത്തോടെ ശബരി ആദ്യം പഴങ്ങൾ കടിച്ചുരുചിച്ചു നോക്കിയശേഷം ശ്രീരാമചന്ദ്രന് നൽകി. ഭക്തിപൂർവ്വം നൽകിയ ആ പഴങ്ങൾ ഭക്ഷിച്ച് വിശപ്പും ക്ഷീണവും മാറ്റിയ ശ്രീരാ മൻ ശബരിയെ അനുഗ്രഹിക്കുകയും മോക്ഷം കൊടുക്കുകയും ചെയ്തു. 'സ്കൗട്ടിംഗ് കുട്ടികൾക്ക്" എന്ന പുസ്തകത്തിൽ ബേഡൻ പൗവ്വൽ പ്രഭു അതിഥി സല്ക്കാരത്തെക്കുറിച്ച് ഒരു സംഭവകഥ പറയുന്നുണ്ട്.



ഒരിക്കൽ റോമിലെ ചക്രവർത്തിയായ ജൂലിയസ് സീസർ ഒരു കൃഷിക്കാരന്റെ വീട്ടിൽ എത്തിച്ചേർന്നു. അത്താഴത്തിന് വീട്ടിലെത്തിച്ചേർന്ന അതിഥിക്ക് കൊടുക്കുവാൻ കുറച്ച് അച്ചാർ മാത്രമേ വീട്ടിലുണ്ടായിരുന്നുള്ളൂ. മധുരമുള്ള ഏതോ ആഹാരസാധനമാണെന്ന് തെറ്റിദ്ധരിച്ച കൃഷിക്കാരൻ അത് വളരെ വിനയത്തോടെ അതിഥിയ്ക്ക് നൽകി. സ്നേഹനിർഭരമായ ഈ സ്വീകരണം സീസറെ വളരെയധികം സന്തോഷിപ്പിച്ചു. എരിവുള്ള ആ സാധനം മുഴുവനും അദ്ദേഹം ഭക്ഷിച്ച് ആതിഥേയനെ തൃപ്തിപ്പെടുത്തി. പാശ്ചാത്യരാജ്യങ്ങളിൽ പലതിലും മര്യാദയെങ്ങിനെ പാലിയ്ക്കപ്പെടുന്നുവെന്ന് B.P. ഈ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. സ്പെയിനിൽ അപരിചിതർ ആരെങ്കിലും വഴി ചോദിച്ചുവെങ്കിൽ മറ്റേയാൾ തലയിൽ നിന്നും തൊപ്പിയൂരി ബഹുമാനിയ്ക്കുകമാത്രമല്ല, ശരിയായ വഴിയിൽ എത്തുന്നതുവരെ അയാളെ അനുഗമിയ്ക്കുകയും ചെയ്യും. ഫ്രാൻസിൽ ആരോടെങ്കിലും വഴിചോദിച്ചാൽ അവർ പോലീസുകാർ ആണെങ്കിൽപ്പോലും തൊപ്പി ഊരിയശേഷമേ മറുപടി നൽകുകയുള്ളു. ഹോളണ്ടിലെ മീൻപിടുത്തക്കാർ സാധാരണയായി റോഡുകളിൽ നിരന്നു നടക്കാറാണ് പതിവ്. എന്നാൽ അപരിചിതരെ കാണുന്ന മാത്രയിൽ അവർ വശത്തേയ്ക്ക് മാറിനിൽക്കുകയും തൊപ്പിയൂരി മര്യാദകാണിക്കുകയും ചെയ്യും.

ഇംഗ്ലണ്ടിലെ ആർതർ രാജാവിന്റെ ഭരണകാലത്ത് അദ്ദേഹത്തെ യുദ്ധങ്ങളിൽ സഹായിക്കുവാനായി Knights എന്ന ഒരുകൂട്ടം സായുധസേനാനികൾ ഉണ്ടായിരുന്നു. യുദ്ധം ഇല്ലാതിരിക്കുന്ന അവസരങ്ങളിൽ സ്ത്രീകളെയും കുട്ടികളെയും അവശരെയും ആപത്തിൽ പെടുന്നവരെയും സഹായിക്കുകയാണ് അവരുടെ ജോലി. ഒരു നേതാവിന്റെ (leader) ആജ്ഞകൾക്ക് വിധേയരായി സംഘം ചേർന്നാണ് ഈ സേനാനികൾ സഞ്ചരിച്ചിരുന്നത്. പട്രോൾ ലീഡറുടെ നേതൃത്വത്തിൽ ചെറിയ സംഘങ്ങളായി പ്രവർത്തിക്കുന്ന സ്കൗട്ടുകൾക്കും ഈ ഭടന്മാരെപ്പോലെ എപ്പോഴും നല്ല കാര്യങ്ങൾ ചെയ്യുവാൻ കഴിയും. സ്ത്രീകളുടെയും കുട്ടികളുടെയുമൊപ്പം റോഡിൽ സഞ്ചരിക്കുമ്പോൾ എപ്പോഴും അവരെ വാഹനങ്ങളിൽ നിന്നും അകലെയാക്കി സഞ്ചരിക്കണം. എതിരേ വരുന്ന സ്ത്രീകൾക്കും കുട്ടികൾക്കും വഴിമാറികൊടുക്കേണ്ടത് ഒരു പുരുഷന്റെ ധർമ്മമാണ്. വഴി മാറി നടക്കേണ്ടിവന്നാൽപ്പോലും ഓടയിൽ ചാടേണ്ടി വന്നാൽപോലും ഈ ധർമ്മം കൈവെടിയരുത്. അതുപോലെതന്നെ ബസ്സിൽ യാത്രചെയ്യുമ്പോൾ കുട്ടികളേയും വഹിച്ചുകൊണ്ട് നില്ക്കുന്ന സ്ത്രീകൾക്കും നിൽക്കാൻ പ്രയാസമുള്ള വൃദ്ധർക്കും ഇരിക്കുന്നതിന് മുൻഗണന നൽകുക. റോഡ് മുറിച്ചു കടക്കുമ്പോഴും ആട്ടോയോ മറ്റു വാഹനങ്ങളോ വിളിക്കേണ്ടി വരുമ്പോഴും സ്ത്രീകളേയും കുട്ടികളെയും വൃദ്ധരെയും സഹായിക്കുവാൻ നമുക്ക് കിട്ടുന്ന അവസരങ്ങൾ എപ്പോഴും പ്രയോജനപ്പെടുത്തണം. അപകടങ്ങൾ ഉണ്ടാകുമ്പോൾ സ്ത്രീകളുടെയും കുട്ടികളുടെയും രക്ഷയാണ് ആദ്യമായി നോക്കേണ്ടത്. കപ്പൽച്ഛേതങ്ങളിൽ പുരുഷന്മാരെക്കാളും മുൻപ് വൃദ്ധരേയും സ്ത്രീക

ളെയും കുട്ടികളെയും രക്ഷപ്പെടുത്തുവാൻ വേണ്ടിയുള്ള സംവിധാനങ്ങൾ ശ്രദ്ധേയമാണ്. മറ്റു സ്ത്രീകളെ സ്വന്തം മാതാവിനും സഹോദരിക്കുമൊപ്പം കരുതി അവർക്ക് വേണ്ട സഹായങ്ങൾ ചെയ്യേണ്ടത് സ്കൗട്ടുകളുടെ കടമയാണ്.

"സ്കൗട്ടിംഗ് കുട്ടികൾക്ക്" എന്ന പുസ്തകത്തിൽ മര്യാദ എന്ന വാക്കിന് ബി.പി നൽകിയിട്ടുള്ള മേൽപ്പറഞ്ഞ വിശദീകരണങ്ങൾക്കു പുറമേ നമുക്ക് നിത്യ ജീവിതത്തിൽ മര്യാദ പുലർത്തേണ്ടിവരുന്ന സ്ഥലങ്ങളെപ്പറ്റിയും എങ്ങിനെയാണ് മര്യാദ കാണിക്കേണ്ടത് എന്നും നോക്കാം.

മര്യാദയുടെ ആദ്യപാഠങ്ങൾ തുടങ്ങുന്നത് സ്വന്തം ഗൃഹത്തിൽ തന്നെയാണ്. അച്ഛനമ്മമാരെയും വൃദ്ധജനങ്ങളെയും സഹായിക്കുക . അവസരങ്ങൾ ലഭിക്കുമ്പോൾ "please", "Thank you", എന്നീ വാക്കുകൾ ഉപയോഗിക്കുക (മലയാളം വാക്കുകളായ ദയവായി, വളരെ നന്ദി, വളരെ ഉപകാരം ഇവയൊക്കെ ഉപയോഗിക്കാം). നന്ദി പറയുകയെന്നതു എപ്പോഴും നാം മറന്നുപോകുന്ന ഒരു സംഗതിയാണ്. B.P. പറയുന്നത് ശ്രദ്ധേയമാണ്."A very important bit of courtesy that is too often forgotten, but which a true scout will never omit that is to say "Thanks".മറ്റുള്ളവർ സംസാരിച്ചുകൊണ്ടു നിൽക്കുമ്പോൾ ആവശ്യമില്ലാതെ സംഭാഷണത്തിൽ ഇടപെടുകയോ, ഒളിച്ചുനിന്നു കേൾക്കുകയോ പാടില്ല-സംസാരിച്ചുകൊണ്ട് നിൽക്കുന്നവർക്കിടയിൽകൂടികടന്നു പോകരുത്. ഉറക്കെ സംസാരിക്കുക. ഉറക്കെ ചിരിക്കുക. ഇവയെല്ലാം മര്യാദാലംഘനമാണ്. തന്നെക്കാൾ മുതിർന്നവരുടെ മുമ്പിൽ അവരെ നിർത്തിക്കൊണ്ട് ഇരിക്കരുത്. വീട്ടിൽ വരുന്ന അതിഥികളെ സ്വീകരിക്കുകയും ആദരിക്കുകയും വേണം. Good morning, നമസ്തെ, നമസ്കാരം എന്നീ വാക്കുകൾ അന്യോന്യം ഉപയോഗിക്കുന്നതിൽ മടികാണിക്കേണ്ട ആവശ്യമില്ല. ഊണു മേശയിൽ അനുഷ്ഠിക്കേണ്ട ചില പ്രത്യേകരീതികൾ (manners) ഉണ്ട്. ആഹാരം വിളമ്പുവാനും ആഹാരം കഴിയ്ക്കുവാനുമുളള ഈ രീതികൾ അനുസരിക്കാൻ ശ്രമിക്കണം. അതിഥികൾക്ക് ഭക്ഷണം നൽകുമ്പോഴാണ് കൂടുതൽ ശ്രദ്ധിക്കേണ്ടത്. കൈയ്യും മുഖവും ശുചിയാക്കി, ശുചിയായ വസ്ത്രങ്ങൾ ധരിച്ചാണ് ആഹാരം വിളമ്പേണ്ടത്. ആവശ്യമുളളവ ഓരോരുത്തർക്കും വിനയത്തോടെ പ്രസന്നതയോടെ നൽകണം. ഊൺമേശയും പാത്രങ്ങളും വൃത്തിയായി സൂക്ഷിക്കണം. ഭക്ഷണം കഴിയ്ക്കുന്നവർ അമിതമായ ആവേശം കാണിയ്ക്കാൻ പാടില്ല. അതേസമയം ഭക്ഷണസാധനങ്ങളോട് അതൃപ്തി പ്രകടിപ്പിക്കാനും പാടില്ല. എല്ലാപേരും വന്നെത്തിയശേഷം ഈശ്വരന് നന്ദി പറഞ്ഞുകൊണ്ട് ആഹാരം കഴിയ്ക്കാൻ ആരംഭിയ്ക്കുന്നത് ഒരു ശീലമാക്കണം. ആഹാരസാധനങ്ങൾ അധികം വാങ്ങി ദൂരെ വലിച്ചെറിയുന്നത് ഒരിക്കലും ശരിയല്ല. ഭക്ഷണ സമയത്ത് ഉറക്കെ സംസാരിക്കുകയോ, ഉറക്കെചിരിക്കുകയോ ചെയ്യരുത്. തുപ്പലും എച്ചിലും മറ്റുപാത്രങ്ങളിൽ വീഴുവാൻ ഇത് കാരണമാകും. മുതിർന്നവർക്ക് ആദ്യം വിളമ്പുകയും പ്രായം



കുറഞ്ഞവർക്ക് പിന്നീട് വിളമ്പുകയും വേണം. കുടിയ്ക്കാനുളള വെള്ളം നൽകാൻ മറക്കരുത്.

വീട്ടിൽ ഒരിയ്ക്കലും തന്നെ ദേഷ്യം ഭാവിക്കാനോ ദേഷ്യപ്പെട്ടു സംസാരിക്കാനോ പാടില്ല. ആത്മസംയമനം പാലിക്കണം. എപ്പോഴും മാർദ്ദവമായ വാക്കുകൾ ഉപയോഗിയ്ക്കുകയും മറ്റുളളവരുടെ ഇഷ്ടാനിഷ്ടങ്ങൾ കൂടികണക്കിലെടുത്തുകൊണ്ട് പെരുമാറുകയും വേണം."താഴ്മതാനഭ്യുന്നതി", വീട്ടിൽ നാം ആചരിക്കേണ്ടതാണ്. എഴുത്തുകൾക്ക് ഉടനേ തന്നെ മറുപടി എഴുതുവാനും ഗ്രീറ്റിംഗ്സിന് നന്ദി പറയുവാനും മറക്കരുത്. അസമയത്തുപോലുമുണ്ടാകുന്ന ഫോൺ സന്ദേശങ്ങൾ ക്ഷമയോടെ ശ്രവിക്കുവാൻ തയ്യാറാകണം. തക്കസമയത്ത് ഒരു സ്ഥലത്ത് എത്തിച്ചേരാൻ സാധിച്ചില്ലയെങ്കിൽ അത് അറിയിക്കുകയും കടം വാങ്ങിയ പണം യഥാസമയം തിരിച്ചുകൊടുക്കുകയും ചെയ്യണം.

സ്കൂളിൽ കൂട്ടുകാരേയും അദ്ധ്യാപകരേയും പട്രോൾ ലീഡർ,പട്രോൾ അംഗങ്ങൾ എന്നിവരെയെല്ലാം അഭിവാദനം ചെയ്യുന്ന രീതി സ്വീകരിക്കണം. വസ്ത്രം ശരിയായ രീതിയിൽ ധരിയ്ക്കുന്നതും മര്യാദയുടെ ഭാഗമാണ്. ബഞ്ചുകളും ഡസ്കുകളും തട്ടിമറിയ്ക്കുക, അനാവശ്യമായി ബഹളം വയ്ക്കുക, ചോദ്യത്തിനുളള ഉത്തരം ഉറക്കെ വിളിച്ചു പറയുക. അടുത്തിരിക്കുന്നവർക്ക് പറഞ്ഞു കൊടുക്കുക, പരീക്ഷയ്ക്ക് കോപ്പി അടിക്കുക, അന്യരെ കളിയാക്കിച്ചിരിക്കുക, അനുവാദമില്ലാതെ പുറത്തുപോകുക, ഇവയെല്ലാം തന്നെ ഈ നിയമഭാഗത്തിന്റെ ലംഘനമാണ്.

നേരെ മറിച്ച് സ്കൂൾ നിയമങ്ങൾ അനുസരിച്ച്, സഹപാഠികളെ സഹായിച്ച്, പാഠങ്ങൾ ഭംഗിയായി പഠിച്ച് മര്യാദക്കാരനായി ജീവിക്കാൻ ശ്രമിക്കണം. ആരുടെ മുൻപിലും വിനയത്തോടെ പെരുമാറുക എന്നതാണ് യഥാർത്ഥ വിദ്യാർത്ഥിയുടെ ലക്ഷണം. നമ്മുടെ വീട്ടുപറമ്പിൽ കാണുന്ന തൊട്ടാവാടി (Touch- me- not) എന്ന ചെടി ഇതിന് ഉദാഹരണമാണ്. ആരെയും കൈകൂപ്പി വണങ്ങുന്ന പ്രകൃതം - എന്തൊരു വിനയം, മര്യാദ !

പൊതുസ്ഥലങ്ങളിൽ, റോഡിൽകൂടി പോകുമ്പോൾ, ബസ്സിലും ട്രയിനിലുമെല്ലാം സഞ്ചരിക്കുമ്പോൾ, ബസ് സ്റ്റോപ്പിൽ നിൽക്കുമ്പോൾ, കളിസ്ഥലങ്ങളിൽ, മീറ്റിംഗുകളിൽ, ഉത്സവസ്ഥലങ്ങളിൽ, ആരാധനാലയങ്ങളിൽ എന്നിങ്ങനെ പൊതുജനങ്ങൾ ഒന്നിച്ചുകൂടുന്ന സ്ഥലങ്ങളിലെല്ലാം മര്യാദ പാലിക്കേണ്ടതുണ്ട്. മര്യാദയുടെ ലംഘനം സാമൂഹ്യ ജീവിതത്തിന് എത്രമാത്രം ആപത്തായിത്തീരുന്നുവെന്ന് പത്രവാർത്തകളിൽ കൂടിയും റേഡിയോ, ടെലിവിഷൻ മുതലായ മാദ്ധ്യമങ്ങളിൽ കൂടിയും നാം ദിവസേന മനസ്സിലാക്കുന്നുണ്ട്.

സമൂഹം വളരെ അധികം പാലിക്കപ്പെടേണ്ട നിയമഭാഗം ഇതാണ് എന്നു നമുക്ക് വിചാരിക്കേണ്ടിയിരിക്കുന്നു. മറ്റ് നിയമഭാഗങ്ങളോടൊപ്പം ഇതും സ്കൗട്ടുകൾ ഉരുവിട്ട് പഠിച്ചിരിയ്ക്കാം. ആരെങ്കിലും ചോദിച്ചാൽ സംശയലേ

ശ്യമെന്യേ ശരിയായ ഉത്തരം നൽകിയെന്നും വരാം. എങ്കിലും ഈ നിയമഭാഗം അനുസരിക്കുവാൻ എത്രമാത്രം ശ്രമിച്ചിട്ടുണ്ട് എന്നു ചോദിച്ചാൽ ഒരു സ്കൗട്ട് എന്ത് ഉത്തരമാണ് കൊടുക്കേണ്ടത് ? (A.K.A)

✲ ✲ ✲ ✲

## 5. ഒരു സ്കൗട്ട് ജന്തുക്കളുടെ സ്നേഹിതനും പ്രകൃതിയെ സ്നേഹിക്കുന്നവനുമാണ് / ഒരു ഗൈഡ് ജന്തുക്കളുടെ സ്നേഹിതയും പ്രകൃതിയെ സ്നേഹിക്കുന്നവളുമാണ്

**ജന്തുക്കളുടെ സ്നേഹിതൻ**

സ്കൗട്ട് നിയമത്തിന്റെ ഈ ഭാഗം മനുഷ്യ സമുദായത്തിനോടു പ്രദർശിപ്പിക്കുന്ന സഹാനുഭൂതിയുടെ അതിരുകളെ ഈശ്വരന്റെ മറ്റു സൃഷ്ടികളോടും എത്തിച്ചേരുവാൻ പ്രേരിപ്പിക്കുന്നു. തന്റെ ശ്രേഷ്ഠമായ ശക്തികൾ നിമിത്തം മനുഷ്യൻ മൃഗങ്ങളുടെ അധിപനായിത്തീർന്നിരിക്കുകയാണ്. ഈ ആധിപത്യം നമ്മെക്കാൾ താഴ്ന്ന നിലവാരത്തിലുള്ള ജന്തുക്കളോടു നമുക്ക് ചില കർത്തവ്യങ്ങളുണ്ടെന്ന് ചൂണ്ടിക്കാട്ടുന്നു.

ക്യാപ് റോളന്റ് എറാമസ് ഫിലിപ്സ് എഴുതുന്നു. " ഒരു സ്കൗട്ട് എല്ലാവരുടെയും സ്നേഹിതനായതിനാൽ അവൻ മൃഗങ്ങളുടെയും സ്നേഹിതനാണ്. ഒരു നല്ല സ്കൗട്ട് നിശ്ചയമായിട്ടും സമുദായത്തിലുള്ള ഓരോ മൃഗത്തിന്റെയും സ്നേഹിതനായിരിക്കാൻ ശ്രമിക്കും. പ്രത്യേക ഇനത്തിലുള്ളചില മൃഗങ്ങൾക്ക് മുതുകു ഭാഗത്ത് അധികം രോമങ്ങൾ ഇല്ലായിരിക്കും, മറ്റു ചിലതിന് ധാരാളം രോമം കാണും. ആദ്യത്തെ ഇനത്തിലുള്ളതിനെ 'സ്കൗട്ട്' എന്ന് വിളിക്കുമ്പോൾ, രണ്ടാമത്തെ ഇനത്തിലുള്ളവയെ ആട്ടിൻകുട്ടിയെന്നും, പൂച്ചക്കുട്ടിയെന്നും വിളിക്കുന്നു. ഈ വ്യത്യാസം നിങ്ങളും മൃഗങ്ങളും സ്നേഹിതരായിരിക്കുന്നതിൽ യാതൊരു വിധത്തിലുള്ള പൊരുത്തക്കേടും ഉണ്ടാക്കുന്നില്ല. ഉറുമ്പുകളെപ്പോലെ ചെറിയ ജീവികളും, ആനയെപ്പോലെ വലിയ മൃഗങ്ങളും ഉണ്ട്. കഴുതയെപ്പോലെ ബുദ്ധിയില്ലാത്ത മൃഗങ്ങളും സ്കൗട്ട് മാസ്റ്ററെപ്പോലെ ബുദ്ധിമാന്മാരായ മൃഗങ്ങളെയും കാണാം. ഇവയെ കുറിച്ചുള്ള പ്രധാനമായ ഒരു കാര്യം ഇവയ്ക്കെല്ലാം പൊതുവായി രണ്ടു പ്രത്യേകതകളുണ്ട് എന്നുള്ളതാണ്. ഇതിലാദ്യത്തേത്, ഇവയെല്ലാം ഒരേ ഈശ്വരൻ തന്നെയാണ് സൃഷ്ടിച്ചത്. രണ്ടാമത്തേത്, ജീവിതത്തിലെ പ്രധാനമായ ജീവൻ എന്നത് എല്ലാത്തിലും അടങ്ങിയിരിക്കുന്നു. അവയ്ക്കും ഈ ലോകത്തിൽ ജീവിക്കുവാൻ അവകാശമുണ്ട്. അതിനാൽ ലോകത്തിലുള്ള എല്ലാ മനുഷ്യരും മൃഗങ്ങളും സഹോദരരും സ്നേഹിതരുമാണ്. തന്നിമിത്തം



പരസ്പരം സ്നേഹിക്കുകയും കരുണയോടുകൂടി പെരുമാറുകയും ചെയ്യുന്നതാണ് നമ്മുടെ കർത്തവ്യം.

മൃഗങ്ങളുടെ മിത്രം എന്നുപറഞ്ഞാൽ അവ മനുഷ്യരാണെന്നുള്ള ഭാവത്തിൽ അവയോട് പെരുമാറുകയെന്നാണ്. അതായത് നാം മനുഷ്യരോട് കാണിക്കുന്ന കരുണയും പരിഗണനയും മൃഗങ്ങളോടുള്ള പെരുമാറ്റത്തിലും കാണണമെന്നാണ്. ഒരു സ്കൗട്ട് അനാവശ്യമായി ഒരു ജന്തുവിനേയും ഉപദ്രവിക്കുന്നില്ല, വേദനിപ്പിക്കുന്നില്ല. ശിബി രാജാവ് ഒരു പ്രാവിന്റെ ജീവൻ രക്ഷിക്കുന്നതിനുവേണ്ടി സ്വന്തം തുടയിൽനിന്നും മാംസം അറുത്ത് പരുന്തിന് കൊടുത്ത കഥയും, ഒരു വേടൻ ഒരു ഇണപക്ഷിയെ കൊന്നതുകൊണ്ടുണ്ടായ ദുഃഖം കാരണം മറ്റു പക്ഷികളെ കൊല്ലുകയില്ല എന്നു പറഞ്ഞ കഥയും ഈ പുസ്തകത്തിൽ കൊടുത്തിട്ടുള്ളത് വായിക്കുക.

അഞ്ചാമത്തെ നിയമഭാഗം പ്രായോഗികമാക്കാൻ താഴെ കൊടുത്തിട്ടുള്ള പ്രവർത്തനങ്ങളിൽ സ്കൗട്ടുകൾ പങ്കെടുക്കേണ്ടതാണ്.

1. മൃഗങ്ങളെപ്പറ്റിയും അവയുടെ സ്വഭാവങ്ങളെപ്പറ്റിയും അറിയുന്നതിന് അവയെക്കുറിച്ചുള്ള പുസ്തകങ്ങൾ വായിക്കുക.

2. തദ്ദേശത്തെ വിവിധതരത്തിലുള്ള പക്ഷികൾ, മുട്ടകൾ, അവയുടെ കൂടുകൾ എന്നിവയെക്കുറിച്ചുള്ള പഠന പദ്ധതികൾ നടപ്പിലാക്കേണ്ടതാണ്. മുട്ടകളെയും കൂടുകളെയും എടുത്തുമാറ്റരുത്. പക്ഷികളെ ശല്യപ്പെടുത്തരുത്. പകരം അവയുടെ ഫോട്ടോ എടുക്കുകയോ, ചിത്രങ്ങൾ വരയ്ക്കുകയോ, വിവരണങ്ങൾ കുറിക്കുകയോ ചെയ്യാം. പക്ഷികൾ ഉണ്ടാക്കുന്ന ശബ്ദങ്ങൾ, അവയുടെ നിറം, ഇടുന്ന മുട്ടകളുടെ എണ്ണം, മുട്ടകൾ വിരിയാൻ എടുക്കുന്ന സമയം, മുട്ടയ്ക്കടയിരിക്കുന്നത് ആൺ പക്ഷിയോ, പെൺപക്ഷിയോ തുടങ്ങിയ വിവരങ്ങൾ ശ്രദ്ധയോടെ നിരീക്ഷിക്കേണ്ടതാണ്.

3. മൃഗസംരക്ഷണത്തിന് സഹായിക്കുന്ന സംഘടനകളിൽ സ്കൗട്ടുകൾ അംഗത്വം നേടുകയും വിവിധ മൃഗങ്ങളെക്കുറിച്ചുള്ള വിവരണങ്ങൾ നൽകുന്ന ഗ്രന്ഥങ്ങൾ ശേഖരിക്കേണ്ടതുമാണ്.

4. അരുമയായി വളർത്തുന്ന പ്രൊജക്റ്റുകളിൽ നിങ്ങൾക്ക് എതെങ്കിലും ഒരു മൃഗത്തെയോ, പക്ഷിയെയോ, ജന്തുവിനെയോ വളർത്താം.

5. ഉഷ്ണകാലത്തും ശൈത്യകാലത്തും പക്ഷികൾക്കുവേണ്ടി ആഹാരവും ജലവും സൗകര്യമായ ഒരു സ്ഥാനത്ത് പാത്രങ്ങളിൽ വച്ചുകൊടുക്കുന്നത് നല്ലതാണ്.
6. വീടുകളിൽ വളർത്തുന്ന ജീവികളെ സംരക്ഷിക്കാനും ആഹാരം നൽകാനുമുള്ള രീതികൾ പഠിച്ചിരിക്കേണ്ടതാണ്. അയൽപക്കക്കാർ സ്ഥലത്തില്ലാതിരിക്കു

മ്പോൾ അവരുടെ മൃഗങ്ങളെയും മറ്റും സംരക്ഷിക്കാൻ സഹായിക്കേണ്ടതാണ്.

7. കൊച്ചുകുട്ടികൾക്കുണ്ടാവുന്നതുപോലെ, മൃഗങ്ങളിലും മറ്റും ഉണ്ടാകുന്ന ചെറിയ മുറിവുകളും മറ്റും ചികിത്സിക്കാനുള്ള രീതികൾ പഠിച്ചിരിക്കണം.

8. പക്ഷികളെയും, മൃഗങ്ങളെയും വളർത്തുന്നതിൽ നിന്നും പഠിക്കുന്ന അനുഭവങ്ങൾ പട്രോൾ മീറ്റിംഗിൽ ചർച്ച ചെയ്യാവുന്നതാണ്. ഉദാഹരണമായി യജമാനനോടുള്ള അവയുടെ വിശ്വാസ്യത, കുട്ടികളോടുള്ള സ്നേഹം, അവയുടെ സഹനശക്തി, തുടങ്ങിയവ. ഈ ഗുണങ്ങളെ സംബന്ധിച്ചുള്ള ചെറു കഥകൾ പട്രോൾ അംഗങ്ങൾക്ക് എഴുതിയുണ്ടാക്കാം.

9. യൂണിറ്റുകൾക്ക് എല്ലാ വർഷവും ഡിസംബർ 4, ലോക മൃഗദിനമായി ആചരിക്കാം.

10. നാഷണൽ പാർക്കുകളിൽ മൃഗങ്ങളെ കണ്ടു പഠിക്കുവാൻ സന്ദർശനപദ്ധതികൾ ആസൂത്രണം ചെയ്യാം. പ്രകൃത്യായുള്ള ചുറ്റുപാടുകളിൽ അവയെ കാണുന്നതാണ് ഉത്തമം.

11. മനുഷ്യരെ സഹായിക്കുന്ന മൃഗങ്ങളുടെ ഒരു പട്ടിക തയ്യാറാക്കി ഓരോ വർഷവും കുറഞ്ഞത് ഓരോന്നിനെക്കുറിച്ചെങ്കിലും പഠനം നടത്തേണ്ടതാണ്. അതുപോലെ മൃഗങ്ങളുടെയും ജന്തുക്കളുടെയും പട്ടികകൾ തയ്യാറാക്കി അവയിൽ അവർക്കു പ്രചോദനം നൽകിയ അവയുടെ വിശിഷ്ട ഗുണത്തെക്കുറിച്ചുള്ള കുറിപ്പുകൾ തയ്യാറാക്കേണ്ടതാണ്.

12. മൃഗങ്ങളെ പരിശീലിപ്പിക്കുന്ന വിദഗ്ദ്ധന്മാരെ വിളിച്ചുവരുത്തി അവരിൽ നിന്നും പരിശീലനരീതികൾ പഠിക്കാം.

13. മൃഗങ്ങളെ വൃത്തിയായി സൂക്ഷിക്കുക, യോജ്യമായ ആഹാരവും ജലവും നൽകുക തുടങ്ങിയവ സ്കൗട്ട് യൂണിറ്റുകളിൽ പഠിപ്പിക്കേണ്ടതാണ്. മൃഗങ്ങളെ എപ്പോഴും കെട്ടിയിടുന്ന രീതി ശരിയല്ല.

14. ആവശ്യമില്ലാതെ ജീവികളെ കൊല്ലുകയോ ഉപദ്രവിക്കുകയോ ചെയ്യുന്നത് ശരിയല്ലെന്നുള്ളത് സ്കൗട്ടുകളെ ബോദ്ധ്യപ്പെടുത്തണം. നിരുപദ്രവികളായ ജന്തുക്കളെ എപ്പോഴും സംരക്ഷിക്കാൻ ശ്രമിക്കണം.

15. സ്കൗട്ടുകൾ മനസ്സിലാക്കിയിരിക്കേണ്ട ഒരു കാര്യം എല്ലാ മൃഗങ്ങളും നമ്മുടെ സ്നേഹിതന്മാരല്ല എന്നുള്ളതാണ്. നമ്മെ ഉപദ്രവിക്കുന്ന ജന്തുക്കളും അനേകം ഉണ്ട്. അങ്ങനെയുള്ളവയെക്കുറിച്ച് പ്രത്യേകം ശ്രദ്ധിച്ചിരിക്കേണ്ടതാണ്. ആപത്കാരികളായ ജന്തുക്കളെ കൊല്ലുക തന്നെവേണം. വിഷമോ, രോഗാണുക്കളോ കൊണ്ടുനടക്കുന്ന ജന്തുക്കളെ കൊല്ലാം. പ്ലേഗ് പരത്തുന്ന എലി, രോഗങ്ങളെ പരത്തുന്ന കൊതുക്, ഈച്ച, തുടങ്ങിയവ.



16. പ്രദർശനങ്ങൾ, സെമിനാറുകൾ, ഗ്രൂപ്പ് ചർച്ചകൾ തുടങ്ങിയവ നടപ്പാക്കുക. ഇവ മാനവ സമുദായത്തിന് മൃഗങ്ങൾ നൽകുന്ന സംഭാവനകൾ, മനുഷ്യനും മൃഗങ്ങളും, മൃഗങ്ങൾ മനുഷ്യന്റെ മിത്രങ്ങൾ, തുടങ്ങിയ വിഷയങ്ങളെക്കുറിച്ചായിരിക്കണം.

17. സ്കൗട്ട് പാടുന്ന പക്ഷികളെയും, നിരുപദ്രവകാരിയായ അണ്ണാൻ തുടങ്ങിയ ജന്തുക്കളേയും സ്നേഹിക്കണം. അവർക്കു ഏതെങ്കിലും വളർത്തു ജന്തു ഉണ്ടെങ്കിൽ അതിന് നല്ല സംരക്ഷണവും, സ്നേഹവും നൽകുക. അവർതന്നെ നല്ല ആഹാരം കൃത്യസമയത്ത് നേരിട്ട് നൽകേണ്ടതാണ്. ആഹാരം കഴിച്ച് തീരുന്നതുവരെ അതിന്റെ അടുക്കൽ തന്നെ നിൽക്കേണ്ടതാണ്. അത് ആഹാരം കഴിക്കുമ്പോൾ അതിനെ ശല്യപ്പെടുത്തുന്ന മറ്റൊന്നും ഉണ്ടാകാതെ സൂക്ഷിക്കണം.അതിനു സുഖവും സംതൃപ്തിയും ഉണ്ടാകത്തക്ക വിധത്തിൽ അതിനോട് പെരുമാറുക.

18. നാം മൃഗങ്ങളെ ഉപദ്രവിക്കുന്നില്ല എന്നുള്ള വസ്തുത മാത്രം കൊണ്ട് അവയുടെ മിത്രങ്ങളാണെന്നു വിചാരിക്കരുത്. അവയ്ക്കു നന്മയായ കാര്യങ്ങളും കൂടി നാം ചെയ്യേണ്ടതാണ്. ഉദാഹരണമായി, ഒരു മൃഗത്തിന് രോഗം പിടിപെടുമ്പോൾ അവയെ ആശുപത്രിയിൽ കൊണ്ടുപോയി ചികിത്സിക്കണം. എങ്കിലേ നിങ്ങളുടെ പ്രവൃത്തി ഗുണകരമാവുകയുള്ളു.

**B. പ്രകൃതിയെ സ്നേഹിക്കുക**

<u>മുഖവുര</u> : പ്രകൃതി സുന്ദരമാണ്, സ്കൗട്ടായ നാം ജീവിതത്തിലെ ഒരു നല്ല ഭാഗം പ്രകൃതിയുടെ തുറസ്സായ സ്ഥലത്ത് ചെലവഴിക്കുന്നു. ഇന്ത്യ മുഴുവനും നിങ്ങളുടെ മുൻപിലാണ്- വനങ്ങൾ,കൃഷിസ്ഥലങ്ങൾ ,മലകൾ,നദികൾ, കായലുകൾ തുടങ്ങിയവ. പ്രകൃതിയും അതിന്റെ വിഭവങ്ങളും നിങ്ങൾക്ക് ആസ്വദിക്കാനും ബുദ്ധിപൂർവ്വം വിനിയോഗിക്കാനും നിങ്ങളുടെ മുൻപിൽ എപ്പോഴുമുണ്ട്. മണ്ണ് ,ജലം,ചെടികൾ,മൃഗങ്ങൾ, ധാതുക്കൾ തുടങ്ങിയവയെല്ലാം പ്രകൃതിയിലുണ്ട്. ഇക്കാര്യത്തിൽ ഇൻഡ്യ ലോകത്തിലെ സമ്പന്നമായ രാജ്യങ്ങളിൽ ഒന്നാണ്.

ജോസഫ്. ഏ. ബ്രണ്ടൻ പറയുന്നത് "നമ്മുടെ മണ്ണ് നമുക്ക് ധാരാളം ആഹാരം നൽകുന്നു. ധാന്യം,ഗോതമ്പ്,പച്ചക്കറികൾ തുടങ്ങിയവയുടെ സമൃദ്ധമായ വിളകൾ. പാല്,മാംസം, തുകൽ എന്നിവ നൽകുന്ന കന്നുകാലികളെ കൊണ്ട് പുൽപ്രദേശങ്ങൾ നിറഞ്ഞിരിക്കുന്നു. വീടുകൾ പണിയുന്നതിനുള്ള തടികൾ മുതൽ അപ്പത്തിൽ ചേർക്കുന്നതിനുള്ള മധുരദ്രവ്യങ്ങൾവരെ നമ്മുടെ വനങ്ങളിൽ നിന്നും ലഭിക്കുന്നു.ഹൈക്കിനും ക്യാംപിങ്ങിനും രസകരമായ ഒരു ഉപാധികൂടിയാണ് ഈ വനങ്ങൾ.അവ വനജീവികൾക്കുവേണ്ട ആഹാരവും അഭയസ്ഥാനവും നൽകുന്നു. അവ നദികളുടെ ഗമനത്തെ നിയന്ത്രിക്കുകയും വെള്ള

പൊക്കത്തിന്റെ അപകടങ്ങളെ നിയന്ത്രിക്കുകയും ചെയ്യുന്നു".

പ്രകൃതിയെയും അതിലെ വിഭവങ്ങളെയും കുറിച്ച് വേണ്ടത്ര ശ്രദ്ധിച്ചില്ലെങ്കിൽ, മണ്ണ് നഷ്ടപ്പെടുക, പുൽപ്രദേശങ്ങൾ, വനങ്ങൾ,വന്യജീവികൾ ഇവ നശിക്കുക, ധാതുക്കൾ ഇല്ലാതാവുക തുടങ്ങിയവയായിരിക്കും അനന്തരഫലം. ഇത് രാജ്യത്തിന്റെ കാലാവസ്ഥയേയും ബാധിക്കും. നാടിന്റെ പ്രകൃത്യായുള്ള സൗന്ദര്യം ഇല്ലാതാകും. ഒരു സ്കൗട്ട് അനാവശ്യമായി ചെടികളെയോ മരങ്ങളെയോ നശിപ്പിക്കുന്നില്ല. നോബൽസമ്മാനം നേടിയ സി.വി.രാമൻ ചെടികൾക്കും പുഷ്പങ്ങൾക്കും ജീവനുണ്ട് എന്ന് കണ്ടുപിടിച്ച കാര്യം (രാമൻ ഇഫക്ട്- Raman Effect)ഓർക്കുക. അതിനാൽ പ്രകൃതിയെ സംരക്ഷിക്കുകയും അതിനെ സ്നേഹിക്കുകയും ചെയ്യേണ്ടത് സ്കൗട്ടായ നമ്മുടെ ചുമതലയാണ് .ഇത് എല്ലാ ഇൻഡ്യാക്കാരനും സഹായകരമായിരിക്കും. അതിനായി നാം ചെയ്യേണ്ടത്

1. തുറസ്സായ സ്ഥലങ്ങളിലുള്ള നമ്മുടെ സ്വഭാവത്തെ ശുദ്ധമാക്കണം
2. അഗ്നിയുമായുള്ള പ്രവർത്തനങ്ങൾ ശ്രദ്ധയുള്ളതായിരിക്കണം
3. അന്യരുടെ വികാരങ്ങളെയും താല്പര്യങ്ങളെയും കണക്കിലെടുക്കുന്നതായിരിക്കണം.
4. കേടുവരാതെ സൂക്ഷിക്കാനുള്ള ഭാവമുണ്ടായിരിക്കണം.
   ഭൂമി നമുക്ക് ശുദ്ധവും സുഗന്ധമുള്ളതുമായ വായുവിനെ നൽകുന്നതിനാൽ നാം പ്രകൃതിയെ സംരക്ഷിക്കുന്നതിനാൽ പ്രത്യേകം കടപ്പെട്ടിരിക്കുന്നു.

നമുക്ക് ചെയ്യാവുന്ന പ്രവർത്തനങ്ങൾ

1. ഹൈക്കിങ്ങ്, ക്യാംപിങ്ങ് എന്നിവ നടത്തുമ്പോൾ സ്കൗട്ടുകളും പട്രോളുകളും പ്രകൃതിനിരീക്ഷണ മത്സരങ്ങൾ നടത്തേണ്ടതാണ്. ആ അവസരത്തിൽ കുറഞ്ഞത് നിരീക്ഷിച്ചറിയുവാനുള്ള 20 കാര്യങ്ങളെങ്കിലും കുറിച്ചെടുക്കേണ്ടതാണ്.

2. പ്രാദേശികമായിട്ടുള്ളതും ഉപയോഗമുള്ളതുമായ ചെടികളേയും അവയുടെ പ്രത്യേകതകളെയും കണ്ടറിയാനുള്ള ഒരു പദ്ധതി ഏറ്റെടുക്കേണ്ടതാണ്. അതുപോലെ വിവിധവന്യജീവികളേയും (മൃഗങ്ങൾ, പക്ഷികൾ, ഇഴജന്തുക്കൾ, ഉഭയജീവികൾ ( ജലത്തിലും കരയിലും ജീവിക്കുന്നവ), മത്സ്യങ്ങൾ, പ്രാണികൾ തുടങ്ങിയവയേയും നിരീക്ഷിക്കേണ്ടതാണ്. അവ എവിടെ എങ്ങിനെ ജീവിക്കുന്നുവെന്നും, വന്യജീവികൾ എങ്ങനെ ചെടികളെ ആശ്രയിക്കുന്നു എന്നും കണ്ടറിയേണ്ടതാണ്.

3. വന്യജന്തുക്കളുടെ ജീവിത രീതിയെക്കുറിച്ചും നിരീക്ഷിക്കേണ്ടതാണ്. പകൽ കാഴ്ചയില്ലാത്ത അനേകം മൃഗങ്ങൾ ഉണ്ട്. അവയിൽ അധികവും പകൽ സമയത്ത് മാളങ്ങളിൽ കഴിയുകയും, രാത്രി പുറത്തുവരുകയും ചെയ്യുന്നു.



എങ്കിലും പകലിൽ അവയെക്കുറിച്ചുള്ള ചില കാര്യങ്ങൾ നിങ്ങൾക്ക് മനസ്സിലാക്കാം. അവ സഞ്ചരിക്കുന്ന വഴികൾ അവയുടെ കാഷ്ടങ്ങൾ, ആഹാരം കഴിച്ചതായുള്ള അടയാളങ്ങൾ, കാൽപാടുകൾ, മാളങ്ങൾ, കൂടുകൾ, തലയോട്, എല്ലുകൾ, തൂവലുകൾ തുടങ്ങിയവ. ചില പക്ഷികളെ കാണാൻ സാധിച്ചില്ലെന്നും വരാം. പക്ഷെ അവയുടെ കൂജനങ്ങൾ കേൾക്കാം. ചിലപ്പോൾ പ്രത്യേക തരത്തിലുള്ള ഗന്ധം നിങ്ങളുടെ നാസികകളിൽ എത്തിച്ചേർന്നു എന്നും വന്നേക്കാം. ഇതിൽ നിന്നും ആ ജന്തു അടുത്തെവിടെയെങ്കിലും ഉണ്ടെന്നു മനസ്സിലാക്കാൻ സാധിക്കുന്നു.

4. ഹൈക്കിംഗിനു പോകുമ്പോൾ പ്രകൃതി, ഭൂദൃശ്യം, ചെടികൾ, ജന്തുക്കൾ എന്നിവയെക്കുറിച്ചു മുമ്പു കണ്ടതും, ഇപ്പോൾ കാണുന്നതുമായി താരതമ്യപ്പെടുത്തുക. പ്രകൃതിയിൽ മനുഷ്യ നിർമ്മിതമായ വ്യത്യാസങ്ങളെ (മരം വെട്ടൽ, റോഡ് നിർമ്മാണം, ഗൃഹ നിർമ്മാണം തുടങ്ങിയവ) മനസ്സിലാക്കാൻ നമുക്ക് സാധിക്കുന്നു. ഈ നിരീക്ഷണങ്ങൾ ഹൈക്കിംഗിനെ കൂടുതൽ പ്രയോജനകരവും, രസകരവുമാക്കി തീർക്കുന്നു.

5. "കണ്ണുണ്ടായിരുന്നാൽ പോരാ, കാണണം" എന്ന ചൊല്ല് ഓർക്കുക.
പ്രകൃതിയിലെ മനോഹാരിത -പുഷ്പങ്ങളിൽ കാണുന്ന വിവിധ വർണ്ണങ്ങളും അവയുടെ ചിത്രീകരണങ്ങളും - ബാഹ്യരൂപ ചിത്രീകരണങ്ങളും, ഓരോ ചെടിക്കും വൃക്ഷത്തിനും അനുയോജ്യമായ ഇലകളും, അവയുടെ ആകൃതി, നിറം,ക്രമീകരണം, മുതലായവ, സൂര്യനുദിച്ചുവരുമ്പോഴും അണയു മ്പോഴും പ്രകൃതിയിലെ പ്രത്യേക മനോഹാരിത - അങ്ങനെ എത്രയെത്ര അത്ഭുതങ്ങൾ നിരീക്ഷിച്ച് ചിത്രങ്ങൾ വരയ്ക്കുകയും കുറിപ്പെഴുതുകയും ചെയ്യുക.

6. സ്കൂൾ ടൗൺ തുടങ്ങിയവ ഭംഗിയാക്കുന്നതിന് ചെടികളും, വൃക്ഷങ്ങളും നട്ടുപിടിപ്പിച്ച് സംരക്ഷിക്കുന്ന പ്രൊജക്ട് നടത്തുന്നതിന് അധികാരികളുമായി ചേർന്നു പദ്ധതികൾ ആസൂത്രണം ചെയ്യുക.

7. പ്രകൃതിയുടെ സൗന്ദര്യം കാണാനുള്ളതാണ്, നശിപ്പിക്കുവാനുള്ളതല്ല. എന്ന ആദർശം പ്രചരിപ്പിക്കാൻ ശ്രമിക്കുക. പട്രോളിലെ ഓരോ ആളും എത്തിച്ചേരേണ്ട തീരുമാനം ആവശ്യമില്ലാതെ ഒരു ചെടിയുടെ ഇലയോ പൂവോ താൻ വൃഥാപറിച്ചുകളയുകയില്ല എന്നായിരിക്കണം. കൂടാതെ ഓരോരുത്തരും ഒരു വർഷത്തിൽ കുറഞ്ഞത് അഞ്ച് ചെടികളെങ്കിലും നട്ടിരിക്കണം.

8 പ്രകൃതിയെ സംരക്ഷിക്കുക, ജീവനെ സംരക്ഷിക്കുക തുടങ്ങിയ കാര്യങ്ങളെക്കുറിച്ചുളള എക്സ്ബിഷനുകൾ സംഘടിപ്പിക്കുക .ഈ നിയമം ഏറ്റവും സുന്ദരമാണ്. ഒരു സ്കൗട്ട് മറ്റു ജീവികളെക്കുറിച്ചും പരിസ്ഥിതിയെക്കുറിച്ചും നല്ലപോലെ പഠിച്ച്ആനന്ദിക്കാൻ ഈ നിയമം പ്രേരകമാണ്.

(S.S.A)



## 6. ഒരു സ്കൗട്ട് അച്ചടക്കമുളളവനും പൊതുമുതൽ സംരക്ഷിക്കുന്നതിന് സഹായിക്കുന്നവനുമാണ് / ഒരു ഗൈഡ് അച്ചടക്കമുള്ളവളും പൊതുമുതൽ സംരക്ഷിക്കുന്നതിന് സഹായിക്കുന്നവളുമാണ്

ഈ നിയമഭാഗം രണ്ടു കാര്യങ്ങളെ ഊന്നിപ്പറയുന്നു.

a) അച്ചടക്കം

b) പൊതുമുതൽ സംരക്ഷിക്കൽ

a) **അച്ചടക്കം**. ഒരു സ്കൗട്ട് നല്ലപോലെ അച്ചടക്കമുളളവനും, നിയമം എന്തായാലും അവയെ പൂർണ്ണമായി അനുസരിക്കുന്നവനും മേലാളുകളുടെ ആജ്ഞകളെ അനുസരിക്കുന്നവനുമാണ്. ജെ. ഐ. മുത്തിഗിന്റെ വാക്കുകൾ പറയുന്നത്. "രാജ്യത്തിലെ നിയമങ്ങളെ പരിപൂർണ്ണമായും അനുസരിക്കേണ്ടത് ഒരു പൗരന്റെ ചുമതലയാണ്. ഇക്കാര്യത്തിൽ എതൊരനുസരണക്കേടും അച്ചടക്കമില്ലായ്മയും ഈ നിയമമനുസരിച്ച് സ്കൗട്ട് ധർമ്മം അനുവദിക്കുന്നില്ല. പരമ്പരാഗതമായി അച്ചടക്കത്തിന് കീർത്തി കേട്ട സ്കൗട്ട് സംഘടനയിലെ ഒരു അംഗമായതിനാൽ അയാൾ എപ്പോഴും ഇക്കാര്യം ഓർത്തിരിക്കേണ്ടതാണ്". അനുസരണം, അച്ചടക്കം എന്നിവയെപ്പറ്റി സ്കൗട്ടിംഗ് കുട്ടികൾക്ക് - ക്യാമ്പ് ഫയർ ബോധനം 21ൽ ബി. പി. പറയുന്ന സംഭവകഥകൾ വായിക്കുക. അല്ലെങ്കിൽ അയാൾ സംഘടനയെ തരംതാഴ്ത്തുകയായിരിക്കും ചെയ്യുന്നത്. കർമ്മോദ്യുക്തമായ നേതൃത്വത്തിന്റെ സ്വാധീനത്തിൻ കീഴിൽ പ്രവർത്തിക്കുകയാണെങ്കിൽ സ്കൗട്ട് ധർമ്മം അവനെ വിജയത്തിലേക്ക് എത്തിക്കുക തന്നെ ചെയ്യും.

സ്കൗട്ടിംഗ് ഫോർ ബോയ്സിൽ ബി. പി പറയുന്നു - അച്ചടക്കവും അനുസരണയും, ധൈര്യത്തെപ്പോലെ സ്കൗട്ടുകൾക്കും സൈനികർക്കും ഒരുപോലെ പ്രധാനമാണ്. അച്ചടക്കമെന്നാൽ, അധികാരികളോട് കർത്തവ്യത്തോടും ക്ഷമയോടും കൂടിയ അനുസരണവും ആണെന്ന് അദ്ദേഹം വീണ്ടും വിവരിക്കുന്നു.

സ്കൗട്ട് അച്ചടക്കം ഉള്ളിൽ നിന്നും ഉള്ള പ്രചോദനമാണെന്നും, അല്ലാതെ പുറമേനിന്നും അടിച്ചേൽപ്പിക്കുന്നതല്ല എന്നും ഉള്ള വസ്തുത ഓർത്തിരിക്കുക. ഭയപ്പെടുത്തൽ കൊണ്ടോ, ആനുകൂല്യങ്ങൾ നൽകിയോ, പട്ടാളച്ചിട്ട കൊണ്ടോ, നിയമങ്ങൾ കൊണ്ടോ, സ്ഥിരമായി ബാലന്മാരിൽ അച്ചടക്കം വളർത്താൻ സാധ്യമല്ല. ഞങ്ങൾക്കനുഭവപ്പെട്ട ഒരു ലഘുവായ സത്യമാണ് ഇക്കാര്യം. അതിനാൽ പുറമെനിന്നുള്ള പ്രേരണയാൽ ഉണ്ടാക്കിത്തീർക്കുന്ന അച്ചടക്കവും അനുസരണയും രണ്ടാം തരത്തിലുള്ളതാണ്. എന്നാൽ ഉള്ളിൽ നിന്നും വളർന്നുവരുന്ന അച്ചടക്കവും അനുസരണയും സ്ഥായിയായിട്ടുള്ളതും, പ്രവർത്തനത്തിന് അവന് എപ്പോഴും പ്രേരണയും പ്രചോദനവും നൽകുന്നവയുമായിരിക്കും. സ്കൗട്ട്



നിയമത്തെ യാതൊരു എതിർപ്പും കൂടാതെ അവൻ സന്തോഷത്തോടെ സ്വീക രിക്കുന്നു. പിരിമുറുക്കം (tension) ഒഴിവാക്കി മനസ്സമാധാനത്തോടുകൂടി ജീവിതം നയിക്കുന്നതിന് സ്വമനസ്സാലെയുള്ള അച്ചടക്കം ഒരത്യാവശ്യ ഘടകമാണ്. സ്കൗട്ടിംഗിനെ സംബന്ധിച്ചിടത്തോളം ഒരു കാര്യം വളരെ പ്രധാനമാണ്. അതാ യത്, അച്ചടക്കം അതിൽ മാത്രം അവസാനിക്കുന്ന ഒരു ഭാവമല്ല, എന്നാൽ അത് പൊതു നന്മയ്ക്കുള്ള ഒരു പാതയാണ്. അച്ചടക്കമില്ലാതെ, യൂണിറ്റിനോ, ട്രൂപ്പിനോ, ഗ്രൂപ്പിനോ, പട്രോളിനോ, അസ്സോസിയേഷനോ നല്ല വിധത്തിൽ പ്രവർത്തിക്കാൻ സാധ്യമല്ല. നിർബാധമായ പ്രവർത്തനത്തിന് നിയമങ്ങൾ ഉണ്ടാ ക്കുകയും അനുസരിക്കുകയും ചെയ്യേണ്ടത് ആവശ്യമാണ്. നിയമം അനുസ രിച്ച് പ്രവർത്തിക്കാൻ ജാഗ്രതയും ഊർജ്ജസ്വലതയും ആവശ്യമാണ്.

b) പൊതു മുതൽ രക്ഷിക്കാൻ സഹായിക്കുന്നു.

ഇത് സ്കൗട്ട് നിയമഭാഗത്തിന്റെ ആറാംഭാഗത്തിന്റെ രണ്ടാമത്തെ ഭാഗ മാണ്. സ്കൗട്ടുകളുടെ ജീവിതത്തിൽ ഇതിന്റെ പ്രാധാന്യം മനസ്സിലാക്കിയാണ് ഈ ഭാഗം ചേർത്തിരിക്കുന്നത്. ഒരു യഥാർത്ഥ സ്കൗട്ട് എവിടെയിരുന്നാലും പൊതു വസ്തുക്കളെ ബഹുമാനിക്കുകയും, അവയെ രക്ഷിക്കാൻ സഹായി ക്കുകയും ചെയ്യുന്നു. അവൻ അവന്റെ കൈവശമുള്ള വസ്തുക്കളെ സൂക്ഷി ക്കുമെന്നു നമുക്ക് വിശ്വസിക്കാം. അവൻ ഒന്നിനേയും പാഴാക്കി കളയുകയില്ല. സ്കൗട്ട് സൊസൈറ്റിയിലെ ഒരംഗമെന്ന നിലയിൽ എല്ലാറ്റിനേയും സംര ക്ഷിക്കും.പൊതു സ്ഥലങ്ങളിൽ ഉള്ള ഇരിപ്പിടങ്ങളെ അവൻ വികൃതമാക്കുകയില്ല. അവൻ ചപ്പുചവറുകളെ അവിടെത്തന്നെ ഇട്ടിട്ടു പോവുകയില്ല. അവൻ സ്മാര കങ്ങളെയും സ്കൂൾ സാധനങ്ങളെയും സംരക്ഷിക്കും. അവൻ കസേരകളെ ശരിയായി അടുക്കിവയ്ക്കുകയും, കമ്മ്യൂണിറ്റി ഹാളുകളെ വൃത്തിയാക്കുകയും ചെയ്യും. ആവശ്യമില്ലാതെ ജലവും വൈദ്യുതിയും അവൻ പാഴാക്കുകയില്ല. പൊതുവസ്തുക്കളെ ചിട്ടയായി അടുക്കിവയ്ക്കാൻ അവൻ ശ്രമിക്കും. അവൻ സമുദായത്തിന് ഹാനികരമായ പ്രവർത്തനങ്ങളിൽ പങ്കെടുക്കുകയില്ല. സ്കൂളി ന്റെയോ, സമുദായത്തിന്റെയോ വസ്തുക്കളെ അവൻ ദുരുപയോഗപ്പെടുത്തു കയില്ല. പൊതുവസ്തുക്കളെ നിരീക്ഷിക്കുകയും രക്ഷിക്കുകയും ചെയ്യുന്ന വിധം അവൻ മറ്റുള്ളവരെ പഠിപ്പിക്കും.

**ഈ നിയമത്തിന് ചെയ്യാവുന്ന പ്രവർത്തനങ്ങൾ.**

1. പെട്ടെന്നുള്ള അനുസരണയ്ക്കും അച്ചടക്കത്തിനും ഉതകുന്ന ഉദാഹരണ ങ്ങൾ സ്കൗട്ടുകളുടെ മുമ്പിൽ അവതരിപ്പിക്കുക. ഇതുവരെ അച്ചടക്കവും അനുസരണയുമുള്ള വ്യക്തികളാക്കിത്തീർക്കും.
2. പട്രോൾ ലീഡർ, ട്രൂപ്പ് ലീഡർ, എന്നിവർ തങ്ങളെ ബഹുമാനിക്കത്തക്ക വിധ ത്തിൽ, സ്കൗട്ടുകളോട് പെരുമാറാൻ തയ്യാറാകണം. തങ്ങളുടെ ലീഡറന്മാ

രോട് വിശ്വാസവും ബഹുമാനവും ഉണ്ടെങ്കിൽ സ്കൗട്ടുകൾ അച്ചടക്കമു ള്ളവരായിത്തീരും. വിശ്വാസം അച്ചടക്കത്തെ വളർത്താൻ സഹായിക്കുന്നു.

3. അനാവശ്യമായിട്ടുള്ള ആജ്ഞകൾ നൽകരുത്. ആജ്ഞകളും നിയമങ്ങളും, ഏറ്റവും കുറഞ്ഞിരിക്കുന്നതാണ് ഉത്തമം. ആജ്ഞകളും നിയമങ്ങളും വ്യക്ത വും നിസ്സംശയമായതുമായിരിക്കണം.

4. നല്ല അച്ചടക്കമുള്ള സ്കൗട്ടുകളെ മറ്റുള്ളവരുടെ മുമ്പിൽ വച്ച് പ്രശംസിക്കണം.

5. വ്യക്തിപരമായ / പട്രോളിന്റേതായ റിക്കാർഡുകൾ, സ്കൗട്ട് ബുക്ക്, ലോഗ് ബുക്ക് എന്നിവ കൃത്യമായും യഥാവിധിയും എഴുതി സൂക്ഷിക്കുന്ന കാര്യ ത്തിൽ മത്സരങ്ങൾ നടത്തുക.

6. സഹകരണത്തോടും സ്വാശ്രയത്തോടും വിശ്വാസത്തോടും കൂടിയുള്ള പ്രവർത്തനങ്ങൾക്കായി പട്രോൾ സംവിധാനത്തെ യഥാവിധത്തിൽ നടപ്പാ ക്കുക.

7. മൂല്യ നിർണ്ണയത്തിനുള്ള കിറ്റുകൾ ഉപയോഗിച്ച് അച്ചടക്കം ഉളവാക്കിയെടു ക്കുക.

8. അച്ചടക്കത്തോടുകൂടി പട്രോൾ/ ട്രൂപ്പ് നിർബാധമായി പ്രവർത്തിക്കുന്നുണ്ടോ എന്നു നോക്കുക.

9. വിഷമഘട്ടങ്ങളിൽ അച്ചടക്കം പാലിക്കുന്നതിനുള്ള ധൈര്യം സമ്പാദിക്കുന്ന തിന് സ്കൗട്ടുകളെ സഹായിക്കുകയും ഓരോ വ്യക്തിയിലും നിരന്തരമായ ശ്രദ്ധ വയ്ക്കുകയും ചെയ്യുക.

10. ഈ നിയമത്തിന്റെ രണ്ടാമത്തെ വിഭാഗത്തെ പരിശോധിക്കുന്നതിന് സാദ്ധ്യ മായ അവസരങ്ങളിൽ ഉത്തേജനമായ രംഗങ്ങൾ സൃഷ്ടിക്കുക. ഉദാഹരണ മായി ഒരു പട്രോളിനെ ക്യാമ്പിലേക്ക് കൊണ്ടുപോകുമ്പോൾ മനപ്പൂർവ്വം ഒരു ടാപ്പ് തുറന്നുവയ്ക്കുയോ, ഒരു സ്വിച്ച് ഓൺ ആക്കുകയോ ചെയ്യുക; ഇതാരെങ്കിലും കണ്ട് ടാപ്പ് അടയ്ക്കുകയോ, ലൈറ്റ് അണയ്ക്കുകയോ ചെയ്താൽ അവന്റെ സൽപ്രവർത്തത്തിന് സമ്മാനം നൽകുക.

11. സാമൂഹിക ചടങ്ങുകൾ നടപ്പാക്കി സ്കൗട്ടുകൾക്ക് വേണ്ടവിധത്തിൽ പെരു മാറാൻ അവസരം നൽകുക. ഉപകരണങ്ങളെ അവരെങ്ങനെ വിനിയോ ഗിക്കുന്നു എന്ന് നിരീക്ഷിക്കുക.

12. സ്കൗട്ടുകൾ പൊതു വസ്തുക്കളെ ഏതു വിധത്തിൽ സംരക്ഷിക്കുന്നു എന്നു മനസ്സിലാക്കാൻ പരിശോധനകൾ നടത്തുക, അല്ലെങ്കിൽ സ്കൗട്ടു



കൾക്ക് പൊതുവസ്തുക്കളോട് വാസ്തവികമായ അനുഭാവം വളർത്തി യെടുക്കുന്നതിനുള്ള പ്രോജക്ടുകൾ തയ്യാറാക്കുക.

13. വിനോദ സ്കിറ്റുകൾ (skits), ഡ്രാമ, പാവകളികൾ തുടങ്ങിയവ ഉപയോഗിച്ച് അച്ചടക്കത്തിന്റെ മൂല്യത്തെ വെളിവാക്കുക. പൊതു വസ്തുക്കളെ സംരക്ഷിക്കാനുള്ള മറ്റു മാർഗ്ഗങ്ങളും സ്കൗട്ടുകളുടെ മുമ്പിൽ അവതരിപ്പിക്കുക.

(S.S.I)

✲ ✲ ✲ ✲

## 7. ഒരു സ്കൗട്ട് ധൈര്യമുള്ളവനാണ് /ഒരു ഗൈഡ് ധൈര്യമുള്ളവളാണ്

വളരെ കുറച്ച് പേർ മാത്രമേ ധൈര്യമുളളവരായി ജനിക്കുന്നുള്ളു. എന്നാൽ തന്റെ നിരന്തരമായ ശ്രമത്താൽ ഏതൊരാൾക്കും ധൈര്യമുളളവനായിത്തീരാം. വിശേഷിച്ചും ബാല്യകാലംമുതൽ ശ്രമിക്കുകയാണെങ്കിൽ.

Courage/ Bravery/ ധൈര്യം എന്നാൽ ആപത്തുകളേയും പ്രതിബന്ധങ്ങളേയും എതിരിടുവാനും അതിജീവിക്കുവാനും ഹൃദയത്തിനുളള ദൃഢത അല്ലെങ്കിൽ മനസ്സിന്റെ ബലം (മനഃ ശക്തി) എന്നാണ് നിർവചനം നൽകേണ്ടിയിരിക്കുന്നത്. ധൈര്യം പ്രവൃത്തികളിൽകൂടിയാണ് സ്പഷ്ടമാക്കുന്നത്. എന്നാൽ എതിർഗുണമായ ഭയം ഒരു വികാരം മാത്രമാണ്. ഒരു ഭീരുവിന് വികാരം കൊള്ളുവാൻ മാത്രമേ സാധിക്കു. പ്രവർത്തിക്കുവാൻ സാധിക്കുന്നില്ല. ആപത്തുകളിലും പ്രതിബന്ധങ്ങളിലും നിന്ന് ഓടിഒളിയ്ക്കുവാൻ ഭീരു ആഗ്രഹിക്കുന്നു.

ധൈര്യമുളള ഒരാൾക്ക് (ധൈര്യവാന്) ആപത്തുകളെ നേരിടാൻ മടികാണുകയില്ല. മഞ്ഞുപെയ്യുന്ന ഒരു പ്രഭാതത്തിൽ ഒരു കൂട്ടം കുട്ടികൾ ഒരു കുളത്തിനരികിൽ കുളിക്കാനായി എത്തുന്നു. വെളളത്തിന് കഠിനമായ തണുപ്പുണ്ടാകുമെന്ന് അവർക്കറിയാം. തണുപ്പു ഭയന്ന് കിടുകിടെ വിറച്ചുകൊണ്ട് അവർ കരയിൽ കുത്തിയിരിക്കുന്നു. എന്നാൽ അവരിൽ നിന്നും ഒരു ധീരൻ പെട്ടെന്ന് മുന്നോട്ട് കുതിയ്ക്കുകയും വെളളത്തിന്റെ തണുപ്പ് ഒട്ടും വകവയ്ക്കാതെ നീന്തിത്തുടിക്കുകയും ചെയ്യുന്നു. രണ്ടോ മൂന്നോ പേർ കൂടി അയാളെ പിൻതുടരുന്നു. ഇതുപോലെയാണ് ധൈര്യം. മറ്റുളളവരെ ഒട്ടും ശ്രദ്ധിക്കാതെ സ്വന്തം മനഃ ശക്തികൊണ്ട് പ്രവർത്തിക്കുക.

ധീരൻ എല്ലായ്പ്പോഴും ശരിയ്ക്കു വേണ്ടി നിലകൊള്ളുന്നു. ഒരിക്കലും പരാജയം അയാളെ നിരാശപ്പെടുത്തുകയോ അധൈര്യപ്പെടുത്തുകയോ ഇല്ല. ലക്ഷ്യസാധ്യത്തിനുവേണ്ടി നിർഭയം പ്രവർത്തിക്കുവാനും ക്ഷമയോടെ എല്ലാ ദുഃഖങ്ങളും കഷ്ടതകളും സഹിക്കുവാനും വേണ്ടിവന്നാൽ ലക്ഷ്യത്തിനുവേണ്ടി സസന്തോഷം മരിക്കുവാനും ധൈര്യവാൻ തയ്യാറാകുന്നു. അന്യർക്ക് ശല്യമുണ്ടാകാത്ത രീതിയിലുളള അധിക്ഷേപങ്ങളും അവജ്ഞയും ക്ഷമാപൂർവ്വം സഹിക്കുന്നു. അയാളുടെ മനസ്സിലോ സ്വഭാവരീതികളിലോ പ്രതികാരചിന്തയോ, പ്രതികാരവാഞ്ചയോ ഉണ്ടാകാറില്ല.

എല്ലാതിന്മകൾക്കും അന്ത്യമുണ്ടെന്നും യഥാർത്ഥ പ്രതികാരം ചെയ്യുവാൻ ഈശ്വരനുമാത്രമേ സാധിക്കുകയുള്ളൂവെന്നും അയാൾ പരിപൂർണ്ണമായി വിശ്വസിക്കുന്നു.

സ്കൗട്ടുകൾക്ക് ധീരത അവശ്യം ഉണ്ടായിരിക്കേണ്ട ഗുണമാണ്. സ്കൗട്ട് പരിശീലനം നേടുന്നതു വഴി പല അത്യാഹിതങ്ങളേയും അത്യാവശ്യസന്ദർഭങ്ങളേയും ഒരു സ്കൗട്ടിന് നേരിടാൻ കഴിയുന്നു. മറ്റുളളവരുടെ കഷ്ടതകളിലും പ്രയാസങ്ങളിലും അവരെ സമാശ്വസിപ്പിക്കേണ്ട, സഹായിക്കേണ്ട കടമ നമുക്കുണ്ട്.

ജീവിതത്തിൽ തെറ്റ് ചെയ്യാതിരിക്കാനും സത്യം തുറന്നുപറയുവാനും സ്കൗട്ടിന് ധൈര്യം ഉണ്ടായിരിക്കണം.

കാര്യങ്ങൾ തുറന്നു പറയാതെ ഒളിച്ചുവയ്ക്കുന്നതും മറ്റുളളവരെ ബോദ്ധ്യപ്പെടുത്തുന്നതിനുവേണ്ടി ആണയിടുന്നതും ഭീരുത്വമാണ്.

മറ്റുളളവരെ ആശ്രയിക്കാതെ, ശല്യപ്പെടുത്താതെ ജീവിയ്ക്കുവാനുളള ധൈര്യം സ്കൗട്ടുകൾക്ക് ഉണ്ടാകണം. സ്കൗട്ട് പരിശീലനത്തിൽ ഉൾപ്പെടുത്തിയിട്ടുളള പലതരം പ്രൊഫിഷ്യൻസി ബാഡ്ജുകൾ, കരകൗശലവിദ്യ എന്നിവ ഭാവിജീവിതത്തിൽ വരുമാനമുണ്ടാക്കുവാൻ സ്കൗട്ടുകളെ സഹായിക്കുന്നവയാണ്.

തോൽവിസംഭവിക്കുമ്പോൾ നിരാശരാകാതിരിയ്ക്കാനും സ്കൗട്ടുകൾക്ക് ധൈര്യം ആവശ്യമാണ്. തോൽവി വിജയത്തിന്റെ ചവിട്ടുപടിയാണ് എന്ന് മനസ്സിലാക്കുക. മാത്രമല്ല വിജയം നേടുന്നതുവരെ നമ്മുടെ പ്രവർത്തികളും പ്രവർത്തനങ്ങളും ഉപേക്ഷിക്കാതെ തുടർന്നു നടത്താനും സ്കൗട്ടുകൾക്ക് ധൈര്യം ആവശ്യമാണ്. സ്കൗട്ടിംഗ് കുട്ടികൾക്ക് എന്ന പുസ്തകത്തിൽ ബേഡൻ പൗവ്വൽ പ്രഭു ഒരു കഥ ഇതിന് ഉപോൽബലകമായി പറയുന്നുണ്ട്. ഒരിക്കൽ രണ്ടു തവളകൾ ചാടിക്കളിയ്ക്കുന്നതിനിടയിൽ തൈര് ഇരുന്ന ഒരു പാത്രത്തിൽ വീഴാനിടയായി. "ഇതൊരു പുതിയ തരം ജലമാണ്. ഇത്രയും കട്ടികൂടിയ ജലത്തിൽ എങ്ങിനെ നീന്താൻ കഴിയും- പരിശ്രമിക്കുന്നതുകൊണ്ട് ഒരു ഫലവു



മില്ല. ഇങ്ങനെ വിചാരിച്ച് ഒരു തവള തൈരിന്റെ അടിയിലേക്ക് മുങ്ങി- അവിടെ യെങ്ങും ഒരു പിടിയും കിട്ടാത്തതിനാലും മുകളിലേക്ക് വീണ്ടും പൊങ്ങി വരാൻ കഴിയാതിരുന്നതിനാലും അത് തൈരിൽ മുങ്ങി. അതേ സമയം മറ്റേ തവള രക്ഷാമാർഗ്ഗം തേടുകയായിരുന്നു. കൈകളും കാലുകളും ഉപയോഗിച്ച് ആവും വിധം നീന്താൻ തുടങ്ങി വളരെ വേഗത്തിലും ബലം പ്രയോഗിച്ചുമുള്ള ഈ പ്രവർത്തികൊണ്ട് തൈര് കടഞ്ഞതു പോലെയാവുകയും കുറച്ച് വെണ്ണ വെള ളത്തിന്റെ മദ്ധ്യത്തിൽ പാറയെന്നതുപോലെ പാത്രത്തിൽ കാണപ്പെടുകയും ചെയ്തു. ഈ വെണ്ണയുടെ പുറത്ത് കയറി വെളിയിൽ ചാടി രക്ഷപ്പെടാൻ തവ ളയ്ക്ക് ഒരു പ്രയാസവുമുണ്ടായില്ല. ശ്രമിക്കുക, വീണ്ടും വീണ്ടും ശ്രമിക്കുക, വിജയം സുനിശ്ചിതമാണ്". തവള മനോധൈര്യം കൈവിട്ടില്ല, രക്ഷപ്പെടുകയും ചെയ്തു.

ആപത്തുകളുടെ മുൻപിൽ അടിപതറാതെ പുഞ്ചിരിയോടെ അവയെ എതി രിടുകയെന്നതും ധീരൻമാരുടെ ലക്ഷണമാണ്. പ്രസന്ന ഭാവത്തോടുകൂടി നാം ഒരു ജോലിചെയ്യുകയാണെങ്കിൽ ആ ജോലി നമുക്ക് അനായാസേന ചെയ്തു തീർക്കാൻകഴിയും. അതിൽ നിന്നും ആനന്ദം ലഭിയ്ക്കും. നമുക്ക് സന്തോഷമു ണ്ടെങ്കിൽ മറ്റുള്ളവരേയും സന്തോഷിപ്പിക്കാൻ കഴിയും. "സ്കൗട്ടിംഗ് കുട്ടി കൾക്ക്" എന്ന പുസ്തകത്തിൽ Sir. J.M. Bani പറയുന്നത് ശ്രദ്ധിക്കുക. "those who bring sunshine to the lives of others cannot keep happiness from them-selves" (മറ്റുള്ളവരുടെ ജീവിതത്തിൽ പ്രകാശം പരത്താൻ സഹായിക്കുന്ന ഒരാൾക്ക് തന്റെ ജീവിതത്തിൽ നിന്നും സന്തോഷം ഒരിക്കലും അകറ്റി നിറു ത്താൻ സാധിയ്ക്കുകയില്ല).

മൂന്നു വിധത്തിലുള്ള ധൈര്യം നമുക്കു കാണാൻ കഴിയും, ശാരീരിക മായ ധൈര്യം, മാനസികമായ ധൈര്യം (മനോധൈര്യം), ആത്മീയമായധൈര്യം- ഇവ മൂന്നും ഒരു സ്കൗട്ടിന് ആവശ്യമാണ്.

എന്തിനേയും ഏതിനേയും എതിരിടാനും എതിരാളികളെ തോല്പിയ്ക്കു വാനും തയ്യാറാവുന്നതാണ് ശാരീരികമായ ധൈര്യം. ചിലപ്പോൾ ക്രൂരകൃത്യ ങ്ങൾ ചെയ്യുന്നതിനുപോലും ചിലരെ ഈ ധൈര്യം പ്രേരിപ്പിക്കുന്നു. ചിലപ്പോൾ മനുഷ്യനെ മുൻകരുതലില്ലാതെ, മുൻവിചാരമില്ലാതെ, മുൻവിധിയില്ലാതെ പ്രവർത്തിപ്പിക്കുവാനും ഈ ധൈര്യത്തിനു കഴിയും. അവിടെയാണ് സ്കൗട്ടു കൾ ഉണർന്നു പ്രവർത്തിക്കേണ്ടത്. മറ്റുള്ളവരെ സഹായിക്കുവാനും സ്വജീവിതം സുഗമവും സന്തോഷപ്രദമാക്കുവാനുമാണ് നമുക്ക് ശാരീരികമായ ധൈര്യം വേണ്ടത്. 'തയ്യാർ'( Be Prepared) എന്ന നമ്മുടെ മുദ്രാവാക്യം നമ്മെ മാനസിക മായും ശാരീരികമായും സൽ പ്രവൃത്തികൾ ചെയ്യുവാൻ മാത്രം അനുശാസി ക്കുന്നു.

ശാരീരിക ധൈര്യത്തിന്റെ പ്രകാശനമാണ് ബലപരീക്ഷണങ്ങളും യുദ്ധ ങ്ങളും. ശാരീരിക ബലം കൂടുതലുള്ളവർ വിജയിക്കുന്നു. ശാരീരിക ധൈര്യ

ത്തിന്റെ മാറ്ററുരച്ചുനോക്കലാണ് ഗുസ്തി പ്രകടനങ്ങളും ഇപ്പോൾ നിലവിൽ വന്നിട്ടുളള കരാട്ടേ, കങ്ഫൂ, ജൂഡോ തുടങ്ങിയ അഭ്യാസപ്രകടനങ്ങളും. ശാരീരികമായ ധൈര്യം സമ്പാദിക്കുവാൻ കളരി അഭ്യാസം പണ്ടേക്കാലത്ത് നടന്നു വന്നിരുന്നു. പോഷകാഹാരങ്ങളുടെ നിത്യോപയോഗം കൊണ്ടും ആരോഗ്യനിയമങ്ങളുടെ അനുഷ്ഠാനം വഴിയും യോഗാഭ്യാസമുറകൾ കൊണ്ടും ശാരീരിക ധൈര്യം വർദ്ധിപ്പിക്കാം. കായിക വിനോദങ്ങളും. ശാരീരികധൈര്യത്തിന് ഉദാഹരണങ്ങളാണ്.

മനോധൈര്യം സ്വതസ്സിദ്ധമായതും ആർജ്ജിച്ചെടുക്കുന്നതുമാകാം. മനുഷ്യരുടെ സ്വഭാവം പലവിധത്തിലാണല്ലോ. ഒരു വീട്ടിൽത്തന്നെയും വിവിധ സ്വഭാവക്കാരുണ്ടാകുക ഈശ്വരസൃഷ്ടിയുടെ വൈചിത്ര്യങ്ങളായി നാം കരുതുന്നു. സ്ത്രീകൾക്ക് പൊതുവേ മനോധൈര്യം കുറവാണെങ്കിലും അസാധാരണമായ മനോധൈര്യം കാണിയ്ക്കുന്നവർ അവരിലും കാണാൻ സാധിക്കുന്നു. ചിലരെല്ലാം മനോധൈര്യത്തിന്റെ ദൃഷ്ടാന്തങ്ങളായി പുരാണങ്ങളിലും ചരിത്രത്തിലും തിളങ്ങി നിൽക്കുന്നു. ചരിത്രത്തിലെ ഭരണാധികാരികളായിരുന്ന സ്ത്രീകൾ ഈ രീതിയിൽ ധൈര്യം ഉള്ളവരായിരുന്നു. രജപുത്രസ്ത്രീകൾ പുരുഷന്മാരോടൊപ്പം യുദ്ധകളത്തിലിറങ്ങി പോരാടുവാൻ പോലുമുള്ള ധൈര്യം കാട്ടിയിരുന്നു. ചിറ്റോറിലെ റാണി പത്മിനി, അഹമ്മദാബാദിലെ ഭരണാധികാരിയായിരുന്ന ചാന്ദ് ബീവി, സുയുക്താ റാണി, ഝാൻസി റാണി എന്നിവരെല്ലാം തന്നെ മനോധൈര്യത്തിന്റെ മാതൃകകളാണ്. വടക്കൻപാട്ടുകളിലും മനോധൈര്യത്തിന്റെ ദൃഷ്ടാന്തങ്ങളായ സ്ത്രീകളെപ്പറ്റി പാടിക്കേൾക്കാറുണ്ട്. ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിൽ പങ്കെടുത്ത് ജയിൽവാസം അനുഭവിച്ച വീരവനിതകളും ഇന്ത്യക്ക് വേണ്ടി രക്തം ചൊരിഞ്ഞ ഇന്ദിരാഗാന്ധിയും ആധുനിക കാലത്തെ ഉത്തമ മാതൃകകളാണ്. ഗാന്ധിജിയുടെ ആത്മകഥയിൽ മനോധൈര്യം കാണിക്കുന്ന പല സന്ദർഭങ്ങളും വരുന്നുണ്ട്. അദ്ധ്യാപകന്റെ നിർദ്ദേശമനുസരിച്ച് മറ്റു കുട്ടികളിൽ നിന്ന് കണ്ടെഴുതാതെ, കേട്ടെഴുത്ത് തെറ്റിച്ച് അദ്ധ്യാപകനിൽ നിന്നും ശിക്ഷ വാങ്ങിയതാണ് ഒരു സംഭവം. സത്യം മാത്രം ചെയ്യാനുള്ള മനോധൈര്യം ഗാന്ധിജി ഇവിടെ കാണിച്ചു.

ശുക്രാചാര്യന്റെ ഉപദേശം തൃണവൽഗണിച്ചുകൊണ്ട് വാമനന് ഭൂമി ദാനം ചെയ്യുവാൻ തയ്യാറായ മഹാബലിയുടെ മനോധൈര്യവും എടുത്തു പറയേണ്ട ഒന്നാണ്.

ആത്മീയ ധൈര്യം ആർജ്ജിച്ചെടുക്കുന്നതാണ്. ആത്മസംയമനം കൊണ്ടും ഈശ്വര ഭക്തികൊണ്ടുമാണ് ഈ ധൈര്യം സ്വായത്തമാക്കേണ്ടത്. യോഗിവര്യന്മാർ ഇതിനുദാഹരണമാണ്. ഈശ്വരനിൽ പരമമായ വിശ്വാസമർപ്പിക്കുന്നവർക്ക് ഈ ധൈര്യമുണ്ടാകും. മതസ്ഥാപകന്മാർ എവരും ഈ ധൈര്യം സ്വായത്തമാക്കിയിരുന്നവരാണ്. സ്വാമി വിവേകാനന്ദൻ ഈ ധൈര്യത്തിന്റെ ഉടമയായിരുന്നു.



ചിക്കാഗോ മഹാസമ്മേളനത്തിൽ ഈശ്വര ചൈതന്യം വെളിപ്പെടുത്തുന്നതിനു വേണ്ടി ഉള്ളം കൈയിൽ തീയുണ്ടാക്കി കാണിക്കാൻ സാധിച്ചതും ആത്മീയ ധൈര്യം കൊണ്ടാണ്.

ഈ നിയമ ഭാഗം സ്കൗട്ടുകൾക്ക്, പ്രായോഗികമാക്കണമെങ്കിൽ പല കഥ കളും ഉദ്ധരണികളും സംഭവങ്ങളും ഉപയോഗിച്ച് പഠിപ്പിക്കേണ്ടി വരും. തയ്യാർ എന്ന മോട്ടോ, ഹൈക്കിംഗ്, ക്യാമ്പിംഗ്, നീന്തൽ, മാപ്പിംഗ്, ഔട്ടിംഗുകൾ, പ്രകൃ തിനിരീക്ഷണം, പർവ്വതാരോഹണം, കെട്ടുകൾ, പ്രഥമശുശ്രൂഷ, തുറസ്സായ സ്ഥല ത്തുള്ള തീ കത്തിക്കൽ, വൈഡ് ഗയിം, നൈറ്റ് ഗെയിം, ടെസ്റ്റ് ഗെയിമുകൾ, ട്രഷർ ഹണ്ട് ഇവയെല്ലാം തന്നെ ഈ നിയമഭാഗം മനസ്സിലുറപ്പിക്കുന്നതിന് ഉപ കരിക്കുന്നുണ്ട്. കൂടാതെ, Path finder, Star man, Fire man, Meteorologist, തുടങ്ങി പലേ പ്രൊഫിഷ്യൻസി ബാഡ്ജുകളും, ഈ നിയമഭാഗത്തെ ഊട്ടിയുറ പ്പിക്കുവാൻ പര്യാപ്തമാണ്.

(A. K. A)

✲ ✲ ✲ ✲

## 8. ഒരു സ്കൗട്ട് മിതവ്യയശീലമുള്ളവനാണ് / ഒരു ഗൈഡ് മിതവ്യയശീലമുള്ളവളാണ്

എല്ലാ മനുഷ്യർക്കും ആവശ്യമുണ്ടായിരിക്കേണ്ടതും എന്നാൽ അമിതമായി പ്പോയാൽ മറ്റുള്ളവരുടെ അവഹേളനത്തിനും, വെറുപ്പിനും കാരണമാകുന്ന ഒരു സ്വഭാവ വിശേഷമാണ് മിതവ്യയശീലം. ആഡംബരങ്ങളുടേയും ആർഭാട ങ്ങളുടേയും അനാവശ്യ സുഖഭോഗങ്ങളുടെയും പുറകെ സമൂഹം മത്സരി ച്ചോടുന്ന കാലഘട്ടമാണിത്. കുറുക്കുവഴിയിലൂടെ മനുഷ്യർ ധനികരും, ധാരാ ളികളുമായി മാറുമ്പോൾ അപ്രത്യക്ഷമാകുന്നത് സ്വഭാവനൈർമല്യവും, പരസ്പര ധാരണയും, സത്യസന്ധതയുമാണ്.

ലുബ്ധ്, ധാരാളിത്തം എന്നിവയ്ക്കിടയിലുള്ള ഒരു മാർഗ്ഗം സ്വീകരിക്കുക യാണ് നാം ചെയ്യേണ്ടത്. ഇതാണ് മിതവ്യയ ശീലം. ഇതിൽ സമ്പാദിക്കുക, മിച്ചം വയ്ക്കുക, ചെലവഴിക്കുക, മറ്റുള്ളവരുമായി പങ്കിടുക, ഭാവിയിലേക്ക് സൂക്ഷി ച്ചുവയ്ക്കുക എന്നീ അഞ്ച് പ്രക്രിയകൾ ഉൾപ്പെടുന്നു. പണം കൂടുതലായി ചില വഴിക്കരുത് എന്നാണ് നാം ഈ പദത്തിൽ നിന്നും മനസ്സിലാക്കുന്നത്. എന്നാൽ പണം മാത്രമല്ല, പണം ഉപയോഗിച്ച് നമുക്ക് ലഭ്യമാകുന്ന - പണവുമായി ബന്ധ പ്പെട്ടിരിക്കുന്ന എല്ലാ കാര്യങ്ങളിലും - ആടയാഭരണങ്ങൾ, വീട്, വീട്ടുപകരണ ങ്ങൾ, ഭക്ഷണസാധനങ്ങൾ, പഠനോപകരണങ്ങൾ, വെള്ളം, വെളിച്ചം, കാറ്റ്, ഇന്ധനം, തുടങ്ങിയവയിലെല്ലാം തന്നെ നാം മിതവ്യയ ശീലം പ്രാവർത്തികമാ ക്കണം. സമയം ക്ലിപ്തപ്പെടുത്തി ഉപയോഗിക്കുവാനും, സമയം പാഴാക്കി കള

യാതിരിക്കുവാനും നാം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. സംസാരത്തിലും ചിരിയിലും പോലും നാം മിതത്വം പാലിക്കേണ്ടതുണ്ട്. മതപരവും സാമുദായികവുമായ ചടങ്ങുകൾക്ക് വേണ്ടതിലധികം പണം ചിലവാക്കി മേന്മ കാട്ടുന്നതിന് ചിലർ തയ്യാറാകുന്നു. ഈ ധാരാളിത്ത്വത്തിന്റെ തിക്തകഫലം അവരും കുടുംബാംഗങ്ങളും ഭാവിയിൽ അനുഭവിക്കേണ്ടതായി വരുന്നു.

ചിലർക്ക് മറ്റുള്ളവരുടെ പണം ധാരാളമായി ചിലവഴിക്കുവാൻ വലിയ ഉത്സാഹമാണ്. 'കാട്ടിലെ തടി തേവരുടെ ആന, പിടിയെടാ പിടി' എന്ന പഴഞ്ചൊല്ല് അവരെ സംബന്ധിച്ചിടത്തോളം അർത്ഥവത്താണ്. അന്യരുടെ വസ്തുക്കൾ, യാതൊരു ശ്രദ്ധയുമില്ലാതെ കൈകാര്യം ചെയ്യുവാനും ഇക്കൂട്ടർ മടികാണിക്കുന്നില്ല. നമ്മുടെ പ്രസ്ഥാനത്തിലെ എല്ലാ അംഗങ്ങളും തീർച്ചയായും ഇതിന് വിപരീതമായ ഒരു നയം കൈകൊള്ളേണ്ടതാണ്.

മിതവ്യയ ശീലത്തിന്റെ ഒരു ഉത്തമ മാതൃകതന്നെയായിരുന്നു പ്രസിദ്ധനായ തമിഴ് കവി, തിരുവള്ളുവർ. തെറ്റുകൾക്ക് മാപ്പ് കൊടുക്കുവാൻ അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നുവെങ്കിലും പാഴ്ചെലവുകൾക്ക് എതിരായിരുന്നു. ഊണുകഴിക്കുമ്പോൾ ഇലയിൽ നീളമുള്ള ഒരു മുള്ളും സമീപത്ത് ഒരു മൊന്തയിൽ വെള്ളവും വേണമെന്നുള്ളത് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. ഊണിനിടയിൽ തറയിൽ വല്ലപ്പോഴും വീണുപോകുന്ന ഓരോ ചോറും മുള്ളുകൊണ്ട് കുത്തിയെടുത്ത്, വെള്ളത്തിൽ കഴുകി അദ്ദേഹം ഉപയോഗിച്ചിരുന്നു. അതിഥികളുടെ കാര്യത്തിൽ പോലും ഈ ശ്രദ്ധ അദ്ദേഹം പുലർത്തിയിരുന്നു.

ഗാന്ധിജി സേവാഗ്രാമത്തിലെ തന്റെ ശിഷ്യഗണങ്ങളെ മിതവ്യയ ശീലം പ്രാവർത്തികമാക്കുന്നതിന് പ്രത്യേകം നിഷ്കർഷിച്ചിരുന്നു. വളരെ ചെറിയ ഒരു സോപ്പ് കഷ്ണം കുളിസ്ഥലത്ത് ഉപേക്ഷിച്ചുപോന്ന ഒരു ശിഷ്യയെ ശകാരിക്കുകയും ആ സോപ്പ് തിരികെ എടുത്ത് ഉപയോഗിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു.

ഇന്ത്യാ ചരിത്രത്തിൽ വളരെയധികം ജനപ്രീതി നേടിയ ഒരു രാജ്ഞിയാണ് ഇൻഡോറിലെ റാണി അഹല്യാഭായി. ഉറക്കത്തിനും വിശ്രമത്തിനുമുള്ള സമയം വളരെ കുറച്ച്. രാജ്യകാര്യങ്ങളിൽ ശ്രദ്ധിക്കുവാനും, കണക്കുകൾ പരിശോധിക്കുവാനും അവർ ചെലവഴിച്ചു. ജനക്ഷേമകരങ്ങളായ പല പരിഷ്കാരങ്ങളും രാജ്യത്ത് നടപ്പാക്കുന്നതിനും, ഉദ്യോഗസ്ഥരുടെ അഴിമതികൾ കുറയ്ക്കുന്നതിനും രാജ്യത്തെ സാമ്പത്തികമായി അഭിവൃദ്ധിപ്പെടുത്തുന്നതിനും അവർക്ക് സാധിച്ചു.

പണം ആവശ്യത്തിനുമാത്രം ചെലവാക്കുകയും, മിച്ചം വയ്ക്കുകയും ചെയ്യുക എന്ന ഒരു ശീലമാണ് നാം സ്വീകരിക്കേണ്ടത്. ചെറിയ കുട്ടികൾക്കുപോലും മിച്ചസമ്പാദ്യത്തിനുതകുന്ന പലേ പദ്ധതികളും നമ്മുടെ പോസ്റ്റോ



ഫീസുകളിലും, ബാങ്കുകളിലും ഇന്നുണ്ട്. സ്കൗട്ടുകൾക്കും ഗൈഡുകൾക്കും അധികമായി സമ്പാദിക്കുവാൻ സാധിച്ചില്ലെങ്കിലും സമ്പാദ്യശീലം അവരിൽ രൂഢമൂലമായി കഴിഞ്ഞാൽ ഭാവി ജീവിതം സുഖകരമാക്കുവാൻ കഴിയും. മുതിർന്നവരും അവർക്കുക്കിട്ടുന്ന പണം, ഒരു പ്രത്യേക ബഡ്ജറ്റ് തയ്യാറാക്കി അതിൽ ചെലവ് ഒതുക്കി നിർത്തുവാനും, ബാക്കിവരുന്ന പണം, ബാങ്കുകളിലോ, ദേശീയ സമ്പാദ്യപദ്ധതികളിലോ നിക്ഷേപിച്ച് ജീവിതം സുരക്ഷിതമാക്കുവാനും പ്രതിജ്ഞയും നിയമവും പ്രായോഗികമാക്കുവാനും ശ്രമിക്കേണ്ടതാണ്.

*'സമ്പത്തു കാലത്തു തൈ പത്തു വച്ചാൽ*
*ആപത്തു കാലത്ത് കായ് പത്തെടുക്കാം'*

ഈ നിയമഭാഗം ജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ, സ്കൗട്ടുകൾക്കും ഗൈഡുകൾക്കും പ്രസ്ഥാനത്തിലെ മറ്റംഗങ്ങൾക്കും പല മാർഗ്ഗങ്ങളും ഉണ്ട്.

അവരവരുടെ പ്രായത്തിനനുസരിച്ച്, സാഹചര്യങ്ങൾക്കനുസരിച്ച്, അഭിരുചിക്കനുസരിച്ച് പണം സമ്പാദിക്കുവാൻ സ്കൗട്ടുകളും ഗൈഡുകളും തയ്യാറാകണം. ആരംഭത്തിൽ പ്രയാസമായി തോന്നുമെങ്കിലും ക്രമേണ ഇത് എളുപ്പമായി തോന്നാം, എന്നാൽ ഒരുത്തരോടും യാചിക്കുവാനോ, ആരുടെയും സംഭാവന സ്വീകരിക്കുവാനോ തയ്യാറാകരുത്. അനാവശ്യമായി ചിലവാക്കുന്ന തുകയും സമ്പാദിക്കുന്ന തുകയും പട്രോൾ ഫണ്ടിൽ നിക്ഷേപിച്ച് ആ തുക ക്യാമ്പിനും മറ്റും ഉപയോഗിക്കാവുന്നതാണ്. അൽപം കഠിനാദ്ധ്വാനം ചെയ്യുവാൻ തയ്യാറാവുകയാണെങ്കിൽ പണം സമ്പാദിക്കുവാൻ സ്കൗട്ടുകൾക്കും ഗൈഡുകൾക്കും സാധിക്കും. സ്കൗട്ടിംഗ് കുട്ടികൾക്ക് എന്ന പുസ്തകത്തിൽ ക്യാമ്പ് ഫയർ ബോധനം - 22 ഇതിനെക്കുറിച്ച് വിശദമായി പ്രതിപാതിക്കുന്നുണ്ട്. എത്രയോ ദരിദ്രരായ കുട്ടികൾ അവരുടെ പ്രയത്ന ഫലമായി ധനവാന്മാരായി തീർന്നിട്ടുണ്ട്. വിശ്രമവേളകളിൽപ്പോലും അദ്ധ്വാനിച്ച് പണമുണ്ടാക്കുവാനും, മിച്ചം വയ്ക്കുവാനും ശ്രമിച്ചിട്ടുള്ളവരാണ് ഇവരെല്ലാം. അതുപോലെ തന്നെ ധനികർ ധാരളിത്തം കൊണ്ട് ദരിദ്രരായിത്തീരുന്ന അവസ്ഥയും ഉണ്ടാകാറുണ്ട്.

ഒരു സ്ഥലത്ത് ധനികനായ ഒരു തുണിമില്ലുടമയുണ്ടായിരുന്നു. ഫാക്ടറിക്കുള്ളിലും, വീടിനുള്ളിലും പഞ്ഞിക്കെട്ടുകൾ സംഭരിച്ചിരുന്നു. അദ്ദേഹത്തിന്റെ പത്നി ദിവസവും കുഞ്ഞിന്റെ മലം തുടച്ചു ദൂരെ കളഞ്ഞുകൊണ്ടിരുന്നത് ഈ പഞ്ഞിയിൽ കുറച്ചെടുത്തായിരുന്നു. ഈ വൃത്തികെട്ട മലം പുരണ്ട പഞ്ഞി എറിഞ്ഞിരുന്നത് അടുത്ത കുടിലിന്റെ മുറ്റത്തും. കുടിലിലെ പാവപ്പെട്ട സ്ത്രീ ഈ പഞ്ഞി കഴുകി വൃത്തിയാക്കി ഉണക്കി നൂലെടുത്ത് നിത്യ ജീവിതം കഴിക്കുക മാത്രമല്ല, അതിൽ നിന്നും പണം മിച്ചം പിടിച്ച് പഞ്ഞി വാങ്ങി ക്രമേണ ഒരു ധനികയായ മില്ലുടമയായിതീരുകയും ചെയ്തു. ധനിക ദരിദ്രയും, ദരിദ്ര ധനികയുമായി തീർന്നു. ധനികയ്ക്ക് അയൽപക്കക്കാരി പണക്കാരിയായി

ത്തീർന്നത് അതിശയമായി. ഒരു ദിവസം കാരണമാരായുക തന്നെ ചെയ്തു. ഉത്തരം 'ഉന്നുടെ പീഷരുത്തി എന്നുടെ കൈവലമൈ' (കൈ കരുത്ത്). ഒരു സാധനവും ആവശ്യമില്ലാതെ കളയാൻ പാടില്ല എന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.

ഒരു സ്കൗട്ടിന് തനിയെയോ പട്രോൺ ഒന്നിച്ചോ ജോലിചെയ്തു പണം സമ്പാദിക്കാം. പഴയ മരസാമാനങ്ങൻ റിപ്പെയർ ചെയ്യുക, പടങ്ങൻ ഫ്രെയിം ചെയ്തു കൊടുക്കുക. കളിപ്പാട്ടങ്ങൻ ഉണ്ടാക്കി വിൽക്കുക, പക്ഷികൂടുകൻ ഉണ്ടാക്കി വിൽക്കുക എന്നിവയെല്ലാം പണം സമ്പാദിക്കുവാനുള്ള വഴികളാണ്. കോഴിവളർത്തൽ, തേനീച്ചവളർത്തൽ, പച്ചക്കറികൃഷി, ബുക്ക് ബയന്റിംഗ്, പാൽ വിൽപ്പന, കുട്ട നെയ്ത്ത്, പായ് നെയ്ത്ത്, എന്നിവയെല്ലാം ധനാഗമ മാർഗ്ഗങ്ങളാണ്. ഉദ്യാനങ്ങൻ നിർമ്മിച്ച് പൂക്കൻ വിൽക്കുക, പച്ചക്കറിതോട്ടങ്ങൻ നിർമ്മിക്കുക, ട്യൂഷൻ ഹോം നടത്തുക, ബുക്ക് നിർമ്മിക്കുക, കുഞ്ഞുടുപ്പുകൻ തയ്ച്ച് വിൽക്കുക, തുടങ്ങിയവ കൂട്ടായി പട്രോളൊന്നിച്ച് ചെയ്യാവുന്ന ജോലികളാണ്.

സുഭിക്ഷമായി ഭക്ഷണം കഴിക്കുവാനും ആഡംബരപൂർണ്ണമായി വസ്ത്രധാരണം ചെയ്യുവാനും ഉല്ലാസങ്ങളിൽ പങ്കെടുക്കുവാനും, സുഖമായി ഉറങ്ങുവാനും ഇഷ്ടപ്പെടുന്നവരാണ് പലരും. ജോലി ചെയ്യുക എന്നു കേൻക്കുന്നതു തന്നെ അവർക്ക് ഉൻക്കിടിലമുണ്ടാക്കും.

സമ്പാദ്യശീലം വളർത്തുന്നതിനുവേണ്ടി ഒരു "സമ്പാദ്യപ്പെട്ടി' സൂക്ഷിയ്ക്കുവാൻ സാധിക്കും, ഒരു മൺകുടുക്കയായാലും മതിയാകും. ചില്ലറ നാണയങ്ങൻ ഇവയിൽ നിക്ഷേപിച്ച് ഒരു തുകയുണ്ടാകുമ്പോൻ ബാങ്കിൽ അക്കൗണ്ട് തുടങ്ങുവാൻ സ്കൗട്ടുകൻക്കും ഗൈഡുകൻക്കും സാധിക്കും. ഉറുമ്പ്, തേനീച്ച എന്നീ ചെറുജീവികൻ പോലും ഭക്ഷണം അൽപ്പാൽപ്പമായി മിച്ചം പിടിച്ചിട്ടാണ് വർഷകാലത്ത് ജീവിക്കുന്നത്.

Tips കൊടുക്കുന്നതും പന്തയം വയ്ക്കുന്നതും (money betting) ഈ നിയമഭാഗത്തിന് എതിരാണ്.

പാഴ് വസ്തുക്കളിൽ നിന്നും കൗതുകകരമായ വസ്തുക്കൾ നിർമ്മിച്ച് സമയവും പണവും ലാഭിക്കുക. ഈ ജോലിയിൽ നിന്നും സന്തോഷവും സംതൃപ്തിയും നേടുക.

പുകവലി, പൊടിവലി, മദ്യപാനം, പാൻമാസാല, ലഹരിപദാർത്ഥങ്ങളുടെ ഉപയോഗം, ചൂതുകളി എന്നിവയെല്ലാം പാടേ ഉപേക്ഷിക്കേണ്ടതാണ്.

ഒരു സ്കൗട്ട് എന്ന നിലയിൽ മറ്റുള്ളവരുടെ സ്വത്തുക്കൾ, സമയം എന്നിവയെല്ലാം വിലമതിക്കണം. നാം ഒരിക്കലും ധാരാളിയാകാൻ പാടില്ല.



വെള്ളം ആവശ്യത്തിനുമാത്രം ഉപയോഗിക്കുവാനും, ലൈറ്റ്, ഫാൻ എന്നിവയുടെ ഉപയോഗം നിയന്ത്രിക്കുവാനും നാം ശ്രമിക്കേണ്ടതാണ്.

നമ്മുടെ ഊർജ്ജം (energy) അനാവശ്യമായി ചെലവാക്കാതിരിക്കാനും ശ്രദ്ധിക്കേണ്ടതുണ്ട്. സാഹസികതയുടെ പേരിലും മറ്റുള്ളവരുടെ പ്രീതിയ്ക്ക് വേണ്ടിയും അനാവശ്യമായ ജോലികളിൽ ഏർപ്പെടുവാൻ ഒരിക്കലും തയ്യാറാകരുത്.

പലപ്പോഴും ക്ലാസ്സുകളിൽ വിദ്യാർത്ഥികൾ അവരുടെ നോട്ടബുക്കുകളിൽ നിന്നും കടലാസ് ചീന്തി വള്ളം, കപ്പൽ, പ്ലെയിൻ, ആരോ എന്നിവയെല്ലാം നിർമ്മിച്ച് കളിക്കുന്നത് സാധാരണ കാഴ്ചയാണ്. സ്കൗട്ടുകൾക്കും ഗൈഡുകൾക്കും ഈ ശീലം ഉണ്ടാവരുതെന്ന് മാത്രമല്ല കൂട്ടുകാരെ ഇതിൽനിന്ന് പിന്തിരിപ്പിക്കാനും ശ്രമിക്കണം.

നാം നയിക്കുന്ന കൂടാര ജീവിതം, സ്വയം ഭക്ഷണം പാകം ചെയ്യൽ, രണ്ടു തീപ്പെട്ടിക്കോലുകളിൽ കൂടുതൽ തീപിടിപ്പിക്കാൻ ഉപയോഗിക്കാതിരിക്കുക, പാത്രങ്ങളില്ലാതെ ഭക്ഷണം പാകം ചെയ്യുക എന്നിവയെല്ലാം ഈ നിയമം പ്രായോഗികമാക്കുന്നുവെന്നതിന്റെ ദൃഷ്ടാന്തങ്ങളാണ്.

(A.K.A)

✲ ✲ ✲ ✲

## 9. ഒരു സ്കൗട്ട് മനസാ വാചാ കർമ്മണാ ശുദ്ധിയുള്ളവനാണ് /ഒരു ഗൈഡ് മനസാ വാചാ കർമ്മണാ ശുദ്ധിയുള്ളവളാണ്.

ഒരു സ്കൗട്ട് തന്റെ ചിന്ത, വാക്ക്, പ്രവർത്തിയെന്നിവയിൽ ശുദ്ധിയുള്ളവനാണ്. സ്കൗട്ട് നിയമത്തിന്റെ എല്ലാ ഭാഗങ്ങളും ഉൾക്കൊള്ളുന്ന ഒരു ഭാഗമാണ് ഒമ്പതാമത്തേത് എന്നു പറയാം. ചിന്ത, വാക്ക്, പ്രവർത്തനങ്ങൾ, എന്നിവയിൽ വിശുദ്ധി പാലിക്കുന്ന ഒരു സ്കൗട്ട്, വിശ്വസ്തത, വിധേയത്വം, മര്യാദ, സ്നേഹം, ശിക്ഷണബോധം എന്നീ ഗുണങ്ങൾ ഉള്ളവനായിരിക്കും. ഒരാളിന്റെ വ്യക്തിത്വത്തിന്റെ ശരിയായ രൂപം പ്രകടമാകുന്നത് അയാളുടെ വാക്കുകളിൽ കൂടിയും പ്രവർത്തനങ്ങളിൽ കൂടിയുമാണ്. വാക്കുകളെയും പ്രവർത്തനങ്ങളെയും നിയന്ത്രിക്കുന്നത് ചിന്തയാണ്, അതുകൊണ്ട്, ചിന്ത, വാക്ക്, പ്രവർത്തി, എന്നിവ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ഇവമൂന്നും കളങ്കരഹിതമായി സൂക്ഷിക്കുന്നതിനുള്ള പരിശീലനം ലഭിക്കുന്ന കുട്ടിക്ക്, തന്നോടു തന്നെയുള്ള കടമ (Duty to oneself) നിർവ്വഹിക്കുന്നതിന് സാധിക്കും.

Boy Scouts of America യുടെ നിയമത്തിൽ ഇതിന് സമാനമായ ഭാഗം ഇപ്രകാരമാണ്. " ഒരു സ്കൗട്ട് ശുചിത്വമുള്ളവനാണ്. അയാൾ ശരീരവും മനസ്സും ശുദ്ധിയുള്ളതായി സൂക്ഷിക്കുന്നു, വാക്കുകൾ, വർത്തനാരീതി, കളികൾ എന്നിവയിൽ വിശുദ്ധി പാലിക്കുന്നു. കളങ്കരഹിതമായ ഒരു സമൂഹത്തോടുകൂടി സഹവസിക്കുന്നു. ചിന്ത, പ്രവൃത്തി, വാക്കുകൾ, കൂട്ടുകെട്ട്, കളിക്കളം, സ്ഥായീഭാവമുള്ള വർത്തനാരീതി, എന്നീ മണ്ഡലങ്ങളിലെല്ലാം വിശുദ്ധിപാലിക്കുന്നതിന് സ്കൗട്ടുകൾ ബാദ്ധ്യസ്ഥരാണ്.

Scouting For Boys ൽ B.P. ഇങ്ങനെ പറയുന്നു, " A Scout is clean in thought, word and deed, that is , he looks down upon silly youth who talks dirt and he does not let himself give way to temptation either to talk it or to think, or to do anything dirty. A Scout is pure and clean minded and manly". ചിന്ത, വാക്കുകൾ. പ്രവൃത്തി എന്നിവയിൽ ഒരു സ്കൗട്ട് ശുചിത്വം പാലിക്കണം. അതായത് ആശാസ്യമല്ലാത്ത സംഭാഷണത്തിൽ എർപ്പെടുന്ന യുവാക്കളെ സ്കൗട്ട് അവജ്ഞയോടെ വീക്ഷിക്കുകയും, വൃത്തികെട്ട ചിന്ത, സംഭാഷണം, പ്രവൃത്തി, എന്നിവയ്ക്ക് വിധേയനാകുന്നതിനുള്ള പ്രലോഭനമുണ്ടാകുമ്പോൾ ഇതിന് വശംവദനാകാതിരിക്കുന്നതിന് ശ്രദ്ധയോടെ സ്വയം സൂക്ഷിക്കുകയും ചെയ്യുന്നു. ഒരു സ്കൗട്ട് പുരുഷത്വമുള്ളവനും, ശുദ്ധമായ മനസ്സുള്ളവനും, നിഷ്കളങ്കനുമാണ്.

സ്കൗട്ട് നിയമത്തിന്റെ ഈ ഭാഗത്തിന് രണ്ട് വശങ്ങളുണ്ട്. ഒന്നാമത്തേത് ചിന്ത, പ്രവൃത്തി, വാക്കുകൾ ഇവ അശുദ്ധമാവാതെ സൂക്ഷിക്കുക എന്നതും, രണ്ടാമത്തേത്, ഉയർന്ന നിലവാരത്തിലുള്ള മാനസിക പ്രവർത്തനം, ഭാഷണം, ദൈനംദിന പ്രവർത്തനങ്ങൾ എന്നിവ വ്യക്തിത്വത്തിന്റെ ഭാഗമാക്കി തീർക്കുകയെന്നതുമാണ്. ഇപ്രകാരമുള്ള വർത്തനാവ്യതിയാനം സാധിക്കുന്നതിന് ബോധപൂർവ്വമായുള്ള ശ്രമം ആവശ്യമാണ്. ക്ലാസ് മുറിയ്ക്കുള്ളിലെ പഠന പ്രവർത്തനങ്ങൾ മാത്രം കൊണ്ട് നാം ആഗ്രഹിക്കുന്ന രീതിയിലുള്ള വർത്തനാവ്യതിയാനം സാദ്ധ്യമാവില്ല. ഭവനം, സമൂഹം, ആധുനിക വാർത്താ മാദ്ധ്യമങ്ങൾ, മറ്റു ചുറ്റുപാടുകൾ, എന്നിവയെല്ലാം കുട്ടിയുടെമേൽ സ്വാധീനം ചെലുത്തുന്നുണ്ട്. ഇവയിൽ പലതും ദോഷകരമായ രീതിയിലുള്ള സ്വാധീനം ചെലുത്തുന്നതായി കാണാറുണ്ട്. അതുകൊണ്ട്, സ്കൗട്ട് മാസ്റ്ററുടെ ശ്രദ്ധാപൂർവ്വമായ നിരീക്ഷണവും, തക്കസമയത്തുള്ള ബുദ്ധിപൂർവ്വമായ പ്രവർത്തനവും കുട്ടിയുടെ വ്യക്തിത്വവികാസത്തിന് ആവശ്യമായി വരും.

കുട്ടികളുടെ വാക്കുകൾ, ചിന്ത, പ്രവൃത്തി എന്നിവ അനാശ്യാസ്യമായതീരുന്നത് അവർ വളരുന്ന ചുറ്റുപാടുകൾ മൂലം ആകാവുന്നതാണ്. അവരുമായി ഇടപഴകുന്ന സുഹൃത്തുകൾ, അവരുടെ ശ്രദ്ധയിൽപ്പെടുന്ന മുതിർന്നവരുടെ



വർത്തനാരീതികൾ, മാനസോല്ലാസത്തെക്കുറിച്ചും പുരുഷുത്വത്തെക്കുറിച്ചുമുള്ള തെറ്റായ ധാരണകൾ, അവർ വായിക്കുന്ന പുസ്തകങ്ങൾ, പത്രമാസികകൾ, എന്നിവയെല്ലാം അവരെ സ്വാധീനിക്കുന്നു. തക്കസമയത്ത് ലഭിക്കേണ്ട സദുപദേശങ്ങളുടെ അഭാവവും അവരുടെ അപഥ സഞ്ചാരത്തിന് കാരണമായിത്തീരാം. കുട്ടികളെ സമൂഹത്തിൽ നിന്നും ഒറ്റപ്പെടുത്തി വളർത്തുന്നതിന് സാദ്ധ്യമല്ല. അതുകൊണ്ട് സാഹചര്യങ്ങളിൽ നിന്നുമുണ്ടാകാവുന്ന അശാസ്യമല്ലാത്ത സ്വാധീനം കുട്ടികളെ ദോഷകരമായി ബാധിക്കാതിരിക്കത്തക്കവണ്ണം അവരുടെ വ്യക്തിത്വത്തിലെ സദ്ഭാവങ്ങൾ വികസിപ്പിച്ച് ദൃഢപ്പെടുത്തുന്നതിനും, സ്വാശ്രയബോധവും, ഉത്തരവാദിത്ത്വബോധവും വളർത്തുന്നതിനും സഹായകമായ പരിശീലന പദ്ധതികൾ ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു.

മാനസോല്ലാസത്തിനുള്ള ഉപാധികളെക്കുറിച്ചുള്ള തെറ്റായ ധാരണകൾ വളരെയധികം ദോഷം ചെയ്യുന്നുണ്ട്. ഹാസ്യം എന്നത് പരിഹാസം മാത്രമായി കരുതുന്ന യുവജനങ്ങൾ ധാരാളമുണ്ട്. ചിലർക്ക് അശ്ലീലവും, ആഭാസച്ചുവയുള്ളതുമായ കാര്യങ്ങളിൽ മാത്രമാണ് ഹാസ്യം കാണുവാൻ സാധിക്കുന്നത്. ഇപ്രകാരമുള്ള കാഴ്ചപ്പാടോടുകൂടി പ്രസിദ്ധീകരിക്കപ്പെടുന്ന പുസ്തകങ്ങളും മറ്റു പ്രസിദ്ധീകരണങ്ങളും സുലഭമാണ്. അവയ്ക്ക് ബാലികാബാലന്മാരെ ആകർഷിക്കുന്നതിന് സാധിക്കും. മൃദുലവികാരങ്ങളെ, ഇക്കിളിപ്പെടുത്തുന്ന കഥകളും, സംഭവവിവരണങ്ങളും ഉള്ള പത്രമാസികകൾക്ക് പ്രചാരം വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. ചലച്ചിത്രം, ടെലിവിഷൻ എന്നിവയിൽ കുട്ടികൾക്ക് ദോഷംചെയ്യാവുന്ന അനേകം ദൃശ്യങ്ങൾ കാണുന്നതിനും സാധിക്കും. ഇവയെല്ലാം വിവേചനപൂർവ്വം വീക്ഷിക്കുന്നതിനും മനസ്സിലാക്കുന്നതിനും കുട്ടികൾക്ക് നല്ല പരിശീലനം ലഭിക്കണം. ധാർമ്മികമൂല്യങ്ങളെക്കുറിച്ചും സ്വന്തം വ്യക്തിത്വത്തിന്റെ ആരോഗ്യകരമായ വളർച്ചയെക്കുറിച്ചുമുള്ള വ്യക്തവും ദൃഢവുമായ ധാരണ ചെറുപ്പത്തിലേ ഉണ്ടാകേണ്ടിയിരിക്കുന്നു.

ആശ്യാസ്യമല്ലാത്ത ഒരു വാക്ക് ഉപയോഗിക്കുന്നതിനുള്ള പ്രേരണയുണ്ടാകുമ്പോൾ സ്കൗട്ട് പ്രതിജ്ഞയെക്കുറിച്ച് അനുസ്മരിക്കുകയും അങ്ങനെയുള്ള വാക്കുകളുടെ പ്രയോഗം ഒഴിവാക്കുകയും ചെയ്യുന്നത് ശീലമാക്കണം. അശുദ്ധമായ വാക്കുകൾ ഉപയോഗിക്കുമ്പോൾ, സ്വന്തം സ്വഭാവത്തിന് കളങ്കം ചേർക്കുന്നു. കേൾക്കുന്നയാളുകൾക്ക് കുട്ടിയേക്കുറിച്ചും, കുട്ടി ഉൾപ്പെട്ടു നിൽക്കുന്ന സംഘടന, കുട്ടിയുടെ കുടുംബം എന്നിവയെക്കുറിച്ചും മോശമായ അഭിപ്രായം ഉണ്ടാകും എന്നും മനസ്സിലാക്കണം. നാവിൽ നിന്നും പുറപ്പെട്ടു പോയ വാക്കുകൾ തിരിച്ചെടുക്കുന്നതിന് സാധിക്കുകയില്ല. അത് വിവിധ സ്ഥലങ്ങളിൽ അതിന്റേതായ ഫലം ഉളവാക്കുന്നതാണ്. മറ്റുള്ളവരുടെ വികാരങ്ങൾക്ക് മുറിവ് ഏൽപ്പിക്കത്തക്ക വാക്ക്പ്രയോഗങ്ങൾ വളരെ ദോഷം ചെയ്യുന്നു.

*കേട്ടുകൂടാത്ത വാക്കാമായുധം പ്രയോഗിച്ച്*
*കർണ്ണങ്ങൾക്കകം പുക്ക് പുണ്ണായാലതുപിന്നെ*
*പൂർണ്ണമായ് ശമിക്കയില്ലൊട്ടുനാൾ കഴിഞ്ഞാലും*

മറ്റുവ്യക്തികളെയോ, സമൂഹങ്ങളെയോ അധിക്ഷേപിച്ചുകൊണ്ടുള്ള പ്രസ്താവനകളെ തമാശകളായി കരുതാൻ സാദ്ധ്യമല്ല. അങ്ങനെയുള്ള പ്രസ്താവനകൾ നമ്മുടെ അടിസ്ഥാന പ്രമാണങ്ങൾക്ക് വിരുദ്ധമാണ്. മറ്റുള്ളവരെ സ്നേഹിക്കുവാനും, ബഹുമാനിക്കുവാനും കടപ്പെട്ടവരായ സ്കൗട്ട്കൾക്ക് അന്യരുടെ ഏതെങ്കിലും തരത്തിലുള്ള കുറവുകളിലോ അബദ്ധങ്ങളിലോ സന്തോഷിക്കുന്നതിന് സാധിക്കുകയില്ല. അങ്ങനെയുള്ള പ്രസ്ഥാവനകൾ കേൾക്കുമ്പോൾ അതിൽ സംതൃപ്തി പ്രദർശിപ്പിച്ചാൽ ആ പ്രസ്ഥാവന ചെയ്യുന്നാൾക്ക് അതുപോലെയുള്ള അധിക്ഷേപശരങ്ങൾ പായിക്കുന്നതിന് പ്രോത്സാഹനം ലഭിക്കും. മറ്റുള്ളവരുടെ കുറ്റങ്ങൾ കേൾക്കുന്നതിനിടയാകുന്ന സ്കൗട്ടുകൾ അവ റിലെ (relay) ചെയ്യാതിരിക്കുന്നതിന് ശ്രദ്ധിക്കണം. മറ്റുള്ളവരെ നിസ്സാരരാക്കിയും അധിക്ഷേപിച്ചുകൊണ്ടും ആരെങ്കിലും ഒരു പ്രസ്താവന ചെയ്യുമ്പോൾ അങ്ങനെയുള്ള പ്രസ്താവനകൾ കേൾക്കുന്നതിന് താല്പര്യമില്ലെന്ന് പരസ്യമായി പ്രസ്താവിച്ചിട്ട് സ്ഥലം വിടുന്നത് നല്ലതാണ്.

അസത്യമോ അർദ്ധസത്യമോ ആയ കാര്യങ്ങൾ പറയുന്ന കുട്ടികൾക്ക് അത് ക്രമേണ ഒരു ശീലമായി ഭവിക്കും. അങ്ങനെയുള്ള ആളുകളെക്കുറിച്ച് മറ്റുള്ളവർക്ക് മോശ അഭിപ്രായമായിരിക്കും ഉണ്ടാകുന്നത്. അവരുടെ വിശ്വസ്തതയെക്കുറിച്ച് മറ്റുള്ളവർക്ക് സംശയം ജനിക്കും. ക്രമേണ അവരുടെ എല്ലാ തരത്തിലുമുള്ള പുരോഗതിയേയും അത് തടസപ്പെടുത്തും. സത്യമായതും യോഗ്യമായതുമായ കാര്യങ്ങൾ മാത്രമേ സംസാരിക്കൂ എന്ന് നിർബന്ധമുണ്ടാകണം. മറ്റുള്ളവരെ ബഹുമാനിക്കുന്നതിന് ശീലിച്ചിട്ടുള്ള സ്കൗട്ടുകൾ അവരുടെ വാക്കുകൾക്ക് ആവശ്യമായ നിയന്ത്രണം പാലിക്കണം. "ചീത്തത്തരം, പൊട്ടചൊല്ല്, കളിവാക്ക്" എന്നിവ 'നമുക്ക് ചേർച്ചയില്ലാത്തവ' ആയി സ്കൗട്ടുകൾ കരുതണം. അവയെ വർജ്ജിക്കണമെന്ന് ബൈബിൾ ഉദ്ഘോഷിക്കുന്നു.

വ്യർത്ഥവാക്കുകൾ, വേദനിപ്പിക്കുന്ന പ്രയോഗങ്ങൾ, ബഹുമാനക്കുറവിനെ സൂചിപ്പിക്കുന്ന പദങ്ങൾ, വശീകരണ വാക്കുകൾ, മുഖസ്തുതി, ധിക്കാരപൂർവ്വമുള്ള പ്രലോഭനങ്ങൾ, ദുഃസൂചനയും, ദുരർത്ഥവുമുള്ള വാക്കുകൾ, അശ്ലീലപദങ്ങൾ ഇവയെല്ലാം ഒഴിവാക്കുന്നതിനുള്ള ബോധപൂർവ്വമായ ശ്രമം ഉണ്ടാകേണ്ടിയിരിക്കുന്നു.

മറ്റുള്ളവരെക്കുറിച്ച് പുച്ഛമായി സംസാരിക്കുകയും അന്യരുടെ കുറ്റം പറയുമ്പോൾ അതിശയോക്തി പ്രയോഗിക്കുകയും ചെയ്യുന്നത് സാമർത്ഥ്യമായി ചിലകുട്ടികൾ കരുതുന്നുണ്ട്. അവരെക്കുറിച്ച് ശരിയായി പഠിച്ചാൽ അവർ സ്വയം



നിയന്ത്രണം ഇല്ലാത്തവരും വ്യക്തിത്വത്തിന് നല്ല അടിസ്ഥാനമില്ലാത്തവരും ആണെന്ന് മനസ്സിലാകും. അവരെ അനുകരിക്കാതിരിക്കേണ്ടതാണ്.

സ്നേഹിതരുടെ കുറ്റം പറഞ്ഞ് രസിക്കുന്നത് സ്കൗട്ടുകൾക്ക് യോജിച്ച പ്രവർത്തിയല്ല. സ്നേഹിതരിൽ എന്തെങ്കിലും കുറ്റം കാണുന്നതിനിടയായാൽ ആ കുറവുകൾ സ്നേഹപൂർവ്വം അവരുടെ ശ്രദ്ധയിൽ കൊണ്ടുവന്ന് ആവശ്യമായ തിരുത്തലുകൾ നടത്തുന്നതിന് സഹായിക്കുകയാണ് വേണ്ടത്. മറ്റുള്ളവരെക്കുറിച്ചുള്ള കുറ്റാരോപണം വളരെവേഗം വ്യാപിക്കുന്നതിന് സാദ്ധ്യതയുണ്ട്. "നാവ് ചെറിയ അവയവം എങ്കിലും വളരെ വമ്പു പറയുന്നു. ചെറിയ തീയ് എത്രവലിയ കാട് കത്തിക്കുന്നു. നാവും ഒരു തീയ് തന്നെ" ബൈബിൾ.

അശുദ്ധമായ സംഭാഷണം ശ്രദ്ധിക്കുന്നത് നമ്മുടെ വ്യക്തിത്വത്തിന് ദോഷം ചെയ്യുന്നു. അതും ഒഴിവാക്കേണ്ടതാണ്. ലൈംഗിക കാര്യങ്ങളെക്കുറിച്ചോ, അശ്ലീല ചുവയുള്ളതോ ആയ തമാശകളുടെ വരവ് കടൽ തിരകളേപ്പോലെയാണ്. ഒരാൾ ഒരു തമാശപറഞ്ഞുകഴിയുമ്പോൾ മറ്റൊരാൾ അതിനേക്കാൾ വഷളായ മറ്റൊരു കാര്യം ഉടനെപറയും. അടുത്തയാൾ കൂടുതൽ മോശമായ ഒരു പ്രസ്ഥാവനയായിരിക്കും അവതരിപ്പിക്കുന്നത്. അങ്ങനെ ധാർമ്മിക ധാരണകൾക്കും ശാസ്ത്രീയ വസ്തുതകൾക്കും വിരുദ്ധമായ അനേകം കാര്യങ്ങൾ പ്രസ്താവിക്കപ്പെടും. ഇത്തരം സംഭാഷണങ്ങൾ ശ്രദ്ധിക്കുന്നതുമൂലം പല കുട്ടികളും തെറ്റായ മാർഗ്ഗങ്ങളിൽ ചലിക്കുന്നതിന് ഇടയാകുന്നു.

നല്ല കൂട്ടുകാരോടൊത്ത് എപ്പോഴും സഹവസിക്കുന്നത് നമ്മുടെ വാക്കുകളെ നിയന്ത്രിക്കുന്നതിന് നമ്മെ സഹായിക്കും. മാനസോല്ലാസം ലഭിക്കേണ്ടത് ആവശ്യമാണ്. അതിനു സഹായകമായ കളികളും പ്രകൃതിനിരീക്ഷണവും രസകരമായ മറ്റു പ്രവർത്തനങ്ങളും ക്രമീകരിക്കാവുന്നതാണ്. വ്യർത്ഥ സംസാരത്തേക്കാൾ രസകരമായ പരിപാടികൾ ഉണ്ടായിരുന്നാൽ കുട്ടികൾ അനാവശ്യമായ സംഭാഷണങ്ങളിൽ ഏർപ്പെടാതിരിക്കും. മറ്റുള്ളവരെ ബഹുമാനിക്കുകയും അവരുടെ സാന്നിദ്ധ്യം ശ്രേഷ്ഠമായി കരുതുകയും ചെയ്യുകയാണെങ്കിൽ സംഭാഷണത്തിനു സ്വാഭാവികമായും നിയന്ത്രണമുണ്ടാകും. മറ്റുള്ളവർക്ക് ഹിതകരമായതും സത്യസന്ധവുമായ കാര്യങ്ങൾ മാത്രം സംഭാഷണ വിഷയമാക്കുമെന്ന് നിർബന്ധപൂർവ്വം തീരുമാനമെടുക്കണം.

ലഭ്യമാകുന്ന എല്ലാ നല്ല കാര്യങ്ങൾക്കും ആത്മാർത്ഥമായി നന്ദി പറയുന്നത് ഒരു ശീലമാക്കണം.

പ്രവൃത്തികൾ ശുദ്ധിയുള്ളവയായിരിക്കുന്നു എന്നു പറയുമ്പോൾ ഒരു സ്കൗട്ടിന്റെ പെരുമാറ്റം, പ്രവർത്തനങ്ങൾ, സ്വഭാവരീതികൾ എന്നിവയിലെല്ലാം ശുചിത്വം പാലിക്കും എന്നാണ് അർത്ഥമാക്കുന്നത്. ഈ ശുചിത്വം അയാളുടെ വാസസ്ഥലം, യൂണിഫോം, വിവിധ പ്രവർത്തനരംഗങ്ങൾ എന്നിവയേയും

ബാധിക്കും. അലസമായി യൂണിഫോം ധരിക്കുക അശ്രദ്ധനായിനടക്കുക, പഠിക്കുന്നതിനും മറ്റു പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനും ഉപയോഗിക്കുന്ന സ്ഥലങ്ങൾ അലങ്കോലമായി ഇടുക, വീട്, പരിസരങ്ങൾ,ക്ലാസ്സ്മുറി, സ്കൗട്ട് ട്രൂപ്പ് റൂം എന്നിവ ശുചിയാക്കാതെയും സംരക്ഷിക്കപ്പെടാതെയും ഇടുക, സമയക്ലിപ്തത പാലിക്കാതെയിരിക്കുക, ഉത്തരവാദിത്വം ഉള്ള കാര്യങ്ങൾ ശരിയായും കൃത്യമായും ചെയ്തുതീർക്കാതെയിരിക്കുക, ശാരീരികാരോഗ്യം ശ്രദ്ധിക്കാതെ ആരോഗ്യത്തിനു ഹാനികരമായ ദുഷ് പരിചയങ്ങൾ വച്ചു പുലർത്തുക, ഇവയെല്ലാം പ്രവർത്തനങ്ങളിലെ അശുദ്ധിയാണ്. ഇപ്രകാരമുളള അശുദ്ധി ഒഴിവാക്കേണ്ടതാണ്.

ശരീരം ശുചിയായി സൂക്ഷിക്കുന്നതു കൂടാതെ ആരോഗ്യ സമ്പാദനത്തിനു സഹായകമായ രീതിയിൽ നല്ല ശീലങ്ങൾ വളർത്തുക,വ്യായാമം ചെയ്യുക, നല്ല ഭക്ഷണം കഴിക്കുക, എന്നിവയും നമ്മുടെ കടമയിലുൾപ്പെടുന്നു. ദൈവം ഒരു ട്രസ്റ്റുപോലെ നമ്മെ ഏല്പിച്ചിരിക്കുന്ന ശരീരത്തിന് ഹാനിവരുത്തുന്ന പുകവലി, മദ്യപാനം, അനാരോഗ്യകരമായ ഭക്ഷണക്രമം, പ്രകൃതി വിരുദ്ധമായ ലൈംഗിക പ്രവർത്തനങ്ങൾ എന്നീ ദോഷകരമായ കാര്യങ്ങളെല്ലാം വർജ്ജിക്കേണ്ടതാണ്.

അമിത ഭക്ഷണമാണ് പലരോഗങ്ങൾക്കും കാരണം എന്നു മനസ്സിലാക്കുന്നതിനു സാധിച്ചിട്ടുണ്ട്. ഭക്ഷണക്രമത്തിൽ ശരിയായ ശിക്ഷണം പാലിക്കുന്നതിന് കുട്ടികളെ പരിശീലിപ്പിക്കണം. അമിതനിദ്രയും അപകടകാരിയാണ്. ശരീരത്തിന്റെ മേദസ്സു വർദ്ധിപ്പിക്കുന്നതിനും അശുദ്ധ ചിന്തകൾക്കും അമിത നിദ്ര കാരണമാകുന്നു.

വളരെ കട്ടിയായ പുതപ്പ് പുതച്ച് കിടന്നുറങ്ങുക, ഉറങ്ങുന്നതിനു മുമ്പ് അമിതമായി ഭക്ഷണംകഴിക്കുക, വളരെ മാർദ്ദവമുള്ള കിടക്കയിൽ കിടന്നുറങ്ങുക എന്നിവയെല്ലാം ചീത്ത സ്വപ്നങ്ങൾ കാണുന്നതിനും അശുദ്ധമായ ചിന്തകൾ മനസ്സിൽ വന്നെത്തുന്നതിനും ഇടയാക്കും.

ശാരീരികാരോഗ്യം നിലനിർത്തുന്നതിന് ക്രമമായ ജീവിതചര്യകളും ശുചിത്വപാലനവും ആവശ്യമാണ്. ' Scouting For Boys' ലെ 17 മുതൽ 19 വരെയുളള ക്യാമ്പുഫയർയാണുകൾ (Campfire yarns 17, 18, 19) സ്കൗട്ടുമാസ്റ്ററും സ്കൗട്ട്സും നന്നായിപഠിച്ച് പ്രായോഗികമാക്കണം. Aids To Scoutermastership ലെ Health and Strength എന്ന ഭാഗം (Chapter II ) ശ്രദ്ധേയമായ പല നിർദ്ദേശങ്ങളും നൽകുന്നുണ്ട്.

ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും മിതത്വവും ശുചിത്വവും പാലിക്കുകയും കൃത്യനിഷ്ഠയോടുകൂടി ദിനചര്യയിൽ ഏർപ്പെടുകയും വേണം. ശുചിത്വം സ്വഭാവത്തിന്റെ ഒരു ഭാഗമായിത്തീരണം. പ്രത്യക്ഷമായോ പരോക്ഷമായോ മറ്റുളള



വർക്കു ദോഷകരമായിത്തീരാവുന്ന പ്രവർത്തനങ്ങളിൽ നിന്ന് അകന്നു നിൽക്കുകയും അങ്ങനെയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടാതിരിക്കുന്നതിന് മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യേണ്ടതാണ്.

കൗമാരദിശയിലേക്കു കടക്കുന്ന കുട്ടികളുടെ ശരീരഘടനയിലും മാനസികാവസ്ഥയിലും അതിവേഗം മാറ്റങ്ങൾ വന്നുകൊണ്ടിരിക്കും. അയാളുടെ ശബ്ദത്തിലും ചിന്താമണ്ഡലത്തിലും മാറ്റങ്ങളുണ്ടാകുന്നു. കൂടുതലായ ഊർജ്ജവും ധൈര്യവും പ്രവർത്തനക്ഷമതയും ഈ കാലഘട്ടത്തിന്റെ പ്രത്യേകതയാണ്. ആൺകുട്ടികൾക്ക് പെൺകുട്ടികളിലും തിരിച്ചും പ്രത്യേക താല്പര്യം തോന്നുന്നു. നമ്മുടെ സാമൂഹ്യനീതിയുടെ നിയന്ത്രണങ്ങൾക്കതീതമായ ലൈംഗികേഛകളും ഉണ്ടാകാറുണ്ട്. മനസ്സിനെയും ശരീരത്തേയും വ്യക്തിത്വത്തിന്റെ വളർച്ചയേയും ദോഷകരമായി ബാധിക്കത്തക്ക അനാശാസ്യചിന്തകളും ആഗ്രഹങ്ങളും ഈ കാലഘട്ടത്തിൽ ഉണ്ടാകാം. ഈശ്വരവിശ്വാസം, സ്വന്തംവ്യക്തിത്വത്തിന്റെ വളർച്ചയെക്കുറിച്ചുള്ള ഉത്തരവാദിത്തബോധം, മറ്റുള്ളവരോടുള്ള ബഹുമാനം, സമൂഹത്തോടുള്ള കടപ്പാട് ഇവയെല്ലാം ദൃഢപ്പെടുത്തുകയും വിവിധങ്ങളായ നല്ല പ്രവർത്തനങ്ങളിൽ ആമഗ്നരായി പ്രവർത്തന നിരതരായിരിക്കുകയും ചെയ്താൽ ശരീരത്തിനും മനസ്സിനും ആത്മാവിനും ദോഷകരമായ പലപ്രവർത്തനങ്ങളും ഒഴിവാക്കാവുന്നതാണ്. പ്രകൃതിനിരീക്ഷണം കലാപരിപാടികൾ, ശാസ്ത്രസാഹിത്യരംഗങ്ങളിലുള്ള പ്രവർത്തനം, പഠനപര്യടനം എന്നിവ കുട്ടികളുടെ ചിന്തയേയും പ്രവർത്തനങ്ങളേയും പ്രയോജനകരമായ രീതിയിൽ വിനിയോഗിക്കപ്പെടുന്നതിനു സഹായിക്കുന്നു. കുട്ടികളിലുള്ള അധിക ഊർജ്ജം, മറ്റുള്ളവരെ കരുതുന്നതിനുള്ള താല്പര്യം. എന്നിവ സാമൂഹ്യ സേവന പ്രവർത്തനങ്ങളിൽ പ്രയോജനകരമായി പ്രയോഗിക്കാവുന്നതാണ്.ലൈംഗിക വിദ്യാഭ്യാസം വിദഗ്ദ്ധരെ കൊണ്ട് നൽകുന്നതിന് ക്രമീകരണം ചെയ്യുന്നതു നല്ലതാണ്.

കൗമാര പ്രായത്തിൽ വിവിധങ്ങളായ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്ന കുട്ടിക്ക് ഒരു നല്ല ഉപദേഷ്ടാവായി (Counsellor) വർത്തിക്കുന്നതിന് സ്കൗട്ട് മാസ്റ്റർക്കു കഴിയണം. കൗൺസലിംഗിനു കഴിവുള്ള മാതാപിതാക്കൾ, മതനേതാക്കൾ, മനഃശാസ്ത്രവിദഗ്ദ്ധർ എന്നിവരുടെ സഹായവും തേടാവുന്നതാണ്. കുട്ടികളുടെ ചിന്തയെ ദോഷകരമായ പാതയിലേക്ക് നയിക്കുന്നതിനു പ്രേരകമായ കഥകളും മറ്റുമുള്ള പ്രസിദ്ധീകരണങ്ങൾ, സിനിമകൾ, ചുവർ പരസ്യങ്ങൾ മുതലായവ ചുറ്റുപാടും ധാരാളമുള്ളതിനാൽ സ്വയംനിയന്ത്രണത്തോടുകൂടി അവയെ ഒഴിവാക്കുന്നതിനു കുട്ടികൾക്കു സാധിക്കണം. ഇവയിൽ ആശാസ്യമല്ലാത്തവയാണ് കുട്ടികളിൽ കൂടുതൽ ശക്തമായ സ്വാധീനം ചെലുത്തുന്നത്. അതുകൊണ്ട് സഭ്യതയ്ക്കു നിരക്കാത്ത ചിത്രങ്ങൾ, സംഭാഷണം, വേഷഭൂഷാദികൾ എന്നിവയെ അവജ്ഞയോടെ വീക്ഷിക്കുന്നതിന് ഒരു സ്കൗട്ടിനു കഴിയണം.





ചിന്താമണ്ഡലത്തെ വിശുദ്ധമായി സൂക്ഷിയ്ക്കുകയെന്നതാണ് ഏറ്റവും പ്രധാനമായതും പ്രയാസമേറിയതുമായ കാര്യം. പ്രവർത്തനത്തിന്റെയും വാക്കുകളുടെയും സ്രോതസ്സ് ചിന്തയാണ്. അശുദ്ധമായ ചിന്തകൾ മനസ്സിൽ കൊണ്ടുവരുന്നതിന് സഹായകമായ ധാരാളം ഘടകങ്ങൾ കുട്ടിയുടെ ചുറ്റുപാടും ഉണ്ട് എന്നുളള വസ്തുത സ്കൗട്ട് മാസ്റ്റർ ഓർത്തിരിക്കേണ്ടതാണ്. മനസ്സിനെ നിർമ്മലമായി സൂക്ഷിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് കുട്ടിക്കു വ്യക്തമായ ധാരണയുണ്ടാകണം. അനാശാസ്യമായ ചിന്തകൾ, ആഗ്രഹങ്ങൾ, ഭാവനകൾ, ഇവ മനസ്സിൽ ഉണ്ടാകുമെങ്കിലും അവ അവിടെ തങ്ങി നിൽക്കാൻ ഇടയാകാതെ അവയെ ദൂരീകരിക്കുന്നതിനുളള പരിശീലനം കുട്ടിക്കു ലഭിക്കണം. അങ്ങനെയുളള സന്ദർഭങ്ങളിൽ സ്കൗട്ടു പ്രതിജ്ഞയും നിയമവും അനുസ്മരിക്കുകയും ദൃഢചിത്തരായി ദുഃഷ്ചിന്തകളെ അകറ്റി നിർത്തുകയും ചെയ്യേണ്ടതാണ്.

അനാശാസ്യചിന്തകൾക്കു മനസ്സിൽ സ്ഥാനം നൽകിയാൽ അവ ചിന്താമണ്ഡലത്തെ മുഴുവൻ സ്വാധീനിക്കുന്നതാണ്. ജീവിത ലക്ഷ്യത്തെത്തന്നെ വിസ്മൃതമാക്കുന്നതിന് അതിനു സാധിക്കും. ജീവിത വിജയത്തിനുളള എല്ലാ ശ്രമങ്ങളേയും നിർജ്ജീവമാക്കുന്നതിനും വ്യക്തിത്വ വികസനത്തിനുളള എല്ലാ മാർഗ്ഗങ്ങളും അടച്ചുകളയുന്നതിനും അവയ്ക്കു കഴിവുണ്ട്. നല്ല കാര്യങ്ങളിൽ മനസ്സിനെ കേന്ദ്രീകരിക്കുന്നതിനോ പഠനത്തിൽ ശ്രദ്ധിക്കുന്നതിനോ കഴിവില്ലാത്ത അവസ്ഥയിൽ കുട്ടികളെ എത്തിക്കും. ദുർവ്വിചാരങ്ങൾ മനസ്സിൽ കൊണ്ടുവരുന്ന ലക്ഷ്യങ്ങൾ - അവ വ്യക്തിക്കും സമൂഹത്തിനും ദോഷകരമായിരിക്കും- പ്രാപിക്കുന്നതിനായി സത്യത്തിനും നീതിക്കും, മര്യാദയ്ക്കും നിലയ്ക്കാത്ത പ്രവൃത്തികൾ ചെയ്യുന്നതിന് കുട്ടികളെ പ്രേരിപ്പിക്കും.

ഒരു സ്കൗട്ട് മറ്റുള്ളവരുടെ അവകാശങ്ങളെ മാനിക്കുന്നവനും അവരുടെ സുസ്ഥിതിയിൽ തൽപ്പരനും ആയിരിക്കേണ്ടതാണ്. ഇതിൽനിന്നും വ്യത്യസ്ഥമായ രീതിയിൽ ചിന്തിക്കുന്നതിന് ഇടയാകുന്നത്, സ്വാർത്ഥതയും അഹംഭാവവും മൂലവുമാണ്. മറ്റുള്ളവരെ സ്നേഹിക്കുകയും, ബഹുമാനിക്കുകയും ചെയ്യുന്നവരുടെ മനസ്സ് സദ്വിചാരങ്ങൾക്കുള്ള നല്ല വിളനിലമായിരിക്കും. ദൈവഭക്തിക്കും, പ്രാർത്ഥനയ്ക്കും സ്ഥാനം നൽകുന്ന വ്യക്തികൾക്ക് ചീത്ത വിചാരങ്ങളെ അകറ്റി, മനസ്സിനെ ശുദ്ധമായി സൂക്ഷിക്കുന്നതിന് സാധിക്കും. 'ലോകാസമസ്താ സുഖിനോ ഭവന്തു' എന്ന താല്പര്യം ഭാരതീയരായ നമ്മുടെ പൈതൃകമാണ്. പ്രസ്തുത താൽപ്പര്യത്താൽ ഭരിക്കപ്പെടുന്ന മനസ്സിൽ മറ്റുള്ളവർക്ക് ദോഷകരമായ ചിന്തകൾക്ക് സ്ഥാനം ഉണ്ടായിരിക്കുകയില്ല.

"ഒടുവിൽ സഹോദരന്മാരെ! സത്യമായത് ഒക്കെയും ഘനമായത് ഒക്കെയും, നിർമ്മലമായത് ഒക്കെയും, രമ്യമായത് ഒക്കെയും, സൽക്കീർത്തിയായത് ഒക്കെയും, സദ്ഗുണമോ പുകഴ്ച്ചയോ ആയത് ഒക്കെയും, ചിന്തിച്ചുകൊൾവിൻ"



എന്നു ബൈബിളിൽ രേഖപ്പെടുത്തിയിരിക്കുന്നു. "നന്മയാൽ തിന്മയെ ജയിക്കുക" എന്ന തത്വം ഇവിടെയും പ്രായോഗികമാണ്. നല്ല ചിന്തകളാൽ മനസ്സിനെ നിറച്ചാൽ അവിടെ ചീത്ത വിചാരങ്ങൾക്കു സ്ഥാനമില്ലാതെ വരും.

കുട്ടികളിലുള്ള അധിക ഊർജ്ജം രസകരവും പ്രയോജനപ്രദവുമായ പ്രവർത്തനങ്ങളെ പ്രയോഗിക്കുന്നതിനുള്ള സാഹചര്യം ഉണ്ടാക്കികൊടുത്താൽ പല തിന്മകളെയും ഒഴിവാക്കുന്നതിനു സാധിക്കും. ക്യാമ്പ് ജീവിതം, പട്രോൾ സമ്പ്രദായത്തിലുള്ള പ്രവർത്തനങ്ങൾ, പ്രകൃതി നിരീക്ഷണം, സാമൂഹിക വികസന പ്രവർത്തനങ്ങൾ, രസകരങ്ങളായ കളികൾ, എന്നിവയിൽ ഭാഗഭാക്കാക്കുന്ന സ്കൗട്ടിന് ചിന്ത, ഭാഷണം, പ്രവർത്തി എന്നിവയിൽ വിശുദ്ധി പാലിക്കുന്നതിന് സാധിക്കും.

സമപ്രായക്കാരുടെ സ്വാധീനം ഒട്ടും തന്നെ അപ്രധാനമല്ല. സ്കൗട്ടുകൾ ഇടപെടുന്ന കൂട്ടുകാർ, സമാന ചിന്താഗതിക്കാർ ആകത്തക്കവണ്ണം ചില നിയന്ത്രണങ്ങൾ അവർ അറിയാതെ തന്നെ ഏർപ്പെടുത്തുന്നതിന് സ്കൗട്ട് മാസ്റ്റർക്ക് സാധിക്കും. പട്രോൾ എന്ന സ്ഥിരമായ സുഹൃത്ത് സംഘത്തിലെ കൂട്ടായ്മ ഏറ്റവും ദൃഢമായി സൂക്ഷിക്കേണ്ടതാണ്. ചീത്ത കുട്ടികൾക്ക് വന്ന് സഹകരിക്കാൻ പറ്റാത്ത നല്ല നല്ല പ്രവർത്തനങ്ങളിൽ സ്കൗട്ടുകൾ പട്രോളായും, വ്യക്തികളായും മുഴുകിയിരിക്കത്തക്ക സാഹചര്യം സൃഷ്ടിക്കാവുന്നതാണ്.

വിശ്രമ സമയം ചിലവഴിക്കുന്നതിനുള്ള നല്ല സാഹചര്യം സൃഷ്ടിച്ചുകൊടുക്കുന്നത് പ്രയോജനകരമായിരിക്കും.

വിശ്രമ സമയങ്ങളിൽ ട്രൂപ്പിന്റെ ആസ്ഥാനത്തും അതിന്റെ പരിസരങ്ങളിലുമായി കളികളിലും രസകരങ്ങളായ മറ്റ് പ്രവർത്തനങ്ങളിലും ഏർപ്പെടുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്യാവുന്നതാണ്.

സ്കൗട്ട് മാസ്റ്റർ ഓരോ കുട്ടിയേയും പ്രത്യേകം പ്രത്യേകമായി ശ്രദ്ധിച്ച് പരിശീലനവും, പ്രോത്സാഹനവും നൽകേണ്ടത് ആവശ്യമാണ്. അതിന് ഓരോ സ്കൗട്ടിനേയും നിരീക്ഷിച്ച്, അയാളുടെ പ്രശ്നങ്ങളും ആവശ്യങ്ങളും പഠിക്കണം. ഓരോ കുട്ടിയെക്കുറിച്ചും സ്കൗട്ടു മാസ്റ്റർക്ക് ലഭിക്കുന്ന അറിവുകൾ അപ്പോഴപ്പോൾ കുറിച്ചുവയ്ക്കുകയും പിന്നീട് തക്കതായ സന്ദർഭം വരുമ്പോൾ ഉപദേശ നിർദ്ദേശങ്ങൾ നൽകുകയും ചെയ്യണം. ട്രൂപ്പിന്റെ ഒരു സംഭവ വിവരണ രേഖ (Anecdotal record) സൂക്ഷിക്കുന്നത് നന്നായിരിക്കും. ഒരു ഫയലിൽ ഓരോ സ്കൗട്ടിന്റേയും പേരെഴുതിയ ഓരോ ഷീറ്റ് കടലാസ്സ് സൂക്ഷിക്കണം. ഒരു സ്കൗട്ടിന്റെ വർത്തനയിൽ നല്ലതും ചീത്തയുമായ കാര്യങ്ങൾ സ്കൗട്ട് മാസ്റ്ററുടെ ശ്രദ്ധയിൽ പെടുമ്പോൾ അവ തീയതി സഹിതം ആ കുട്ടിയുടെ പേരെഴുതിയിട്ടുള്ള കടലാസു താളിൽ രേഖപ്പെടുത്തുക. വ്യാഖ്യാനമോ, അഭിപ്രായമോ

കൂടാതെ യഥാ, തഥാ വിവരണം മാത്രമാണ് രേഖപ്പെടുത്തേണ്ടത്. കാലാകാലങ്ങളിൽ ഈ രേഖ പരിശോധിക്കുമ്പോൾ ഓരോ കുട്ടിയിലും ഉണ്ടായിട്ടുള്ള വർത്തനാ വ്യതിയാനം മനസ്സിലാക്കുന്നതിന് സാധിക്കും. അതിന് അനുസൃതമായി ആവശ്യമായ നിർദ്ദേശങ്ങൾ കുട്ടിക്ക് കൊടുക്കാവുന്നതാണ്. കുട്ടികളുടെ വർത്തനയുടെ വിവിധ ഭാഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു ചെക്ക് ലിസ്റ്റ് (Check list) ഉണ്ടാക്കി ട്രൂപ്പിലെ എല്ലാ കുട്ടികളെക്കുറിച്ചുമുള്ള വിലയിരുത്തൽ ഒന്നോ രണ്ടോ മാസം കൂടുമ്പോൾ രേഖപ്പെടുത്തുന്നതും സഹായകമാണ്.

നിയമം ലംഘിക്കപ്പെടുന്ന സംഭവങ്ങളെ Court of Honour കർശനമായി വീക്ഷിക്കുകയും യോഗ്യമായ നടപടികൾ സ്വീകരിക്കുകയും ചെയ്യുന്ന രീതി പല യൂണിറ്റുകളിലും സ്വീകരിച്ചിട്ടുണ്ട്. ഇത് സ്കൗട്ടുകളെ നിയമം പാലിക്കുന്നതിനു നിർബന്ധിക്കുന്നു.

ജീവിതത്തിന്റെ വിവിധ രംഗങ്ങളിൽ നിഷ്കളങ്കരായി ജീവിക്കുകയും വിശുദ്ധി പാലിക്കുകയും ചെയ്യുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ചുമുളള ലഘു പ്രസംഗങ്ങൾ, ഉപന്യാസങ്ങൾ, കവിതകൾ, കഥകൾ മുതലായവ കുട്ടികളെക്കൊണ്ടുതന്നെ ചെയ്യിക്കുന്നത് അവരുടെ വ്യക്തിത്വ വികാസത്തെ സഹായിക്കുന്നു. മറ്റു ഭവനങ്ങൾ സന്ദർശിച്ച് ധാർമ്മിക മൂല്യങ്ങളെക്കുറിച്ച് ബോധവൽക്കരണം നടത്തുന്നതിന് കുട്ടികൾക്ക് സന്ദർഭം നൽകുന്നതും പ്രയോജന പ്രദമാണ്.

സ്കൗട്ടു നിയമത്തിന്റെ ഒൻപതാം ഭാഗം അനുഷ്ഠിക്കുന്നതിന് കുട്ടികളെ പ്രേരിപ്പിക്കുന്നതിൽ സ്കൗട്ടുമാസ്ററുടെ നല്ല മാതൃക ഏറ്റവും കൂടുതൽ പ്രാധാന്യം അർഹിക്കുന്നു. 'ഒരു വ്യക്തിയുടെ സ്വഭാവം വെളിപ്പെടുത്തുന്നത് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളല്ല, പ്രതിപ്രവർത്തനങ്ങളാണ്'' എന്ന് ഒരു ചൊല്ലുണ്ട്. ദൈനംദിന ജീവിതത്തിന്റെ വിവിധങ്ങളായ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്ന സ്കൗട്ട് മാസ്റ്റർ എല്ലാ സാഹചര്യങ്ങളിലും എല്ലാ മണ്ഡലങ്ങളിലും സ്കൗട്ടു നിയമം അഭംഗുരം പാലിക്കുന്നത് കാണുമ്പോൾ കുട്ടികൾക്ക് പ്രചോദനവും നല്ല ധൈര്യവും ലഭിക്കുന്നു.

നമ്മുടെ ശരീരം ദൈവം വസിക്കുന്ന- വസിക്കേണ്ട- ആലയമാണ്. ഈശ്വരൻ പരിശുദ്ധിയുടെ മൂർത്തീ ഭാവമാണ്. ഈ രണ്ടു വസ്തുതകളും വിശ്വസിക്കുന്ന സ്കൗട്ടുകൾ അവരുടെ ശരീരം, അവരിൽ നിന്നു പുറപ്പെടുന്ന വാക്കുകൾ അവരുടെ മനസ്സിലെ ചിന്ത, അവർ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സ്ഥലങ്ങൾ, അവർ ഏർപ്പെടുന്ന പ്രവർത്തനങ്ങൾ ഇവയെല്ലാം വിശുദ്ധമായി സൂക്ഷിക്കുന്നതിനു കടപ്പെട്ടവരാണ്. മനസ്സ്, നാവ്, കൈകൾ ഇവയെ കളങ്ക രഹിതമായി സൂക്ഷിക്കുന്നവർക്ക് ഈശ്വാരനുഗ്രഹം ധാരാളമായി ലഭിക്കുമെന്നാണ് ദാവീദു രാജാവ് പറഞ്ഞിരിക്കുന്നത്."യഹോവയുടെ പർവ്വത



ത്തിൽ ആര് കയറും? യഹോവയുടെ വിശുദ്ധസ്ഥലത്ത് ആരു നിൽക്കും? വെടിപ്പുളള കൈയും നിർമ്മല ഹൃദയവും ഉള്ളവൻ, വ്യാജത്തിനു മനസ്സു വയ്ക്കാതെയും കള്ളസത്യം ചെയ്യാതെയും ഇരിക്കുന്നവൻ. അവൻ യഹോവയോട് അനുഗ്രഹവും തന്റെ രക്ഷയുടെ ദൈവത്തോട് നീതിയും പ്രാപിക്കും" ബൈബിൾ.

✲ ✲ ✲ ✲

## 7

# പരിശീലന രീതിയും അനുക്രമവും

സ്കൗട്ട് പ്രതിജ്ഞയും നിയമവും- അഭ്യസിപ്പിക്കുന്നതും പരിശീലിപ്പിക്കുന്നതും എങ്ങനെ ?

സ്കൗട്ട് പ്രതിജ്ഞയും നിയമവും അഭ്യസിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനും താഴെപ്പറയുന്ന അനുക്രമം (Sequence) സ്വീകരിക്കാം.

1. പ്രതിജ്ഞയുടെയും നിയമത്തിന്റെയും ആവശ്യകത എന്താണെന്ന് പറഞ്ഞുകൊടുക്കുക.
2. പ്രതിജ്ഞയുടെയും നിയമത്തിന്റേയും വാക്കുകൾ പറഞ്ഞുകൊടുക്കുക. അച്ചടിച്ച കാർഡ് കൊടുക്കുക്കുകയോ അല്ലെങ്കിൽ എഴുതി എടുക്കാൻ സൗകര്യം കൊടുക്കുകയോ ചെയ്യുക.
3. പ്രതിജ്ഞയുടെ ഓരോ ഭാഗവും വിശകലനം ചെയ്ത് മനസ്സിലാക്കിക്കൊടുക്കുക
4. നിയമ ഭാഗങ്ങൾ 9 എണ്ണവും ഓരോന്നായി വിശകലനം ചെയ്ത് മനസ്സിലാക്കിക്കൊടുക്കുക.
    a. അർത്ഥം കഥയുടെയോ, സംഭവങ്ങളുടേയോ സഹായത്തോടെ പറയുക.

b. അവ നിത്യജീവിതത്തിൽ പ്രാവർത്തികമാക്കുന്നത് എങ്ങനെയെന്ന് ഉദാഹരണസഹിതം വിശദീകരിക്കുക.

c. അടുത്ത ദിവസങ്ങളൽ നിയമഭാഗം ഉൾപ്പെട്ട കഥകൾ കുട്ടികളെക്കൊണ്ട് പറയിപ്പിക്കുക.

5. പ്രതിജ്ഞയും നിയമവും ഉൾപ്പെട്ട കളികൾ കൊടുക്കുക

6. പ്രതിജ്ഞയേയും നിയമത്തേയും സംബന്ധിക്കുന്ന പാട്ടുകൾ പരിശീലിപ്പിക്കുക.

7. തുടർ പ്രവർത്തനങ്ങളും വിലയിരുത്തലും (Pursuit). അതായത് വരും ദിവസങ്ങളിൽ സ്കൗട്ടുകൾ പ്രതിജ്ഞയും നിയമവും പാലിക്കുന്നുണ്ടോ എന്ന് ശ്രദ്ധിക്കുകയും, മൂല്യനിർണ്ണയം നടത്തുകയും ചെയ്യുക.

8. മേൽ പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ തെറ്റ് തിരുത്തുന്നതിന് പര്യാപ്തമായ നടപടികൾ സ്വീകരിക്കുക.

സ്കൗട്ട് പ്രതിജ്ഞയും നിയമവും അഭ്യസിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനും താഴെ പറയുന്ന ഘടകങ്ങൾ സഹായകമായിരിക്കും.

1. വിദഗ്ദ്ധർ
2. വ്യക്തിപരമായ മാതൃക
3. നല്ല ട്രൂപ്പ് അന്തരീക്ഷവും വ്യക്തിബന്ധങ്ങളും
4. സംഭവകഥകൾ
5. കഥകൾ
6. പുരാണ കഥകൾ
7. നാടകം
8. റോൾ പ്ലെ (Role play)
9. ഗ്രൂപ്പ് ചർച്ച
10. സംഘമായിരുന്ന് പ്രശ്നപരിഹാരം കാണുക
11. Scouting for boys
12. Aids to scoutmastership
13. പട്രോൾ ലീഡേഴ്സ് / അദ്ധ്യാപകർ / രക്ഷകർത്താക്കൾ / കൂട്ടുകാർ



14. മനശാസ്ത്രജ്ഞർ

15. ആശാസ്യമായ വൈകാരിക ബന്ധം (Concern & love)

16. പ്രകൃതി

✲ ✲ ✲ ✲

## 8

# തുടർപ്രവർത്തനങ്ങളും വിലയിരുത്തലും

1. ചെക്ക് ലിസ്റ്റ് (Check list) ഉപയോഗിക്കുക

   പേര് ,ഗുണങ്ങൾ, സ്വഭാവങ്ങൾ

2. പട്രോൾ ലീഡർ, ട്രൂപ്പ് ലീഡർ, അദ്ധ്യാപകർ, രക്ഷകർത്താക്കൾ, കൂട്ടുകാർ, മുതലായവരിൽ നിന്നുള്ള റിപ്പോർട്ട്

3. പ്രവർത്തനങ്ങളെ വീക്ഷിക്കുക

4. പ്രതിജ്ഞയേയും നിയമത്തിനേയും അടിസ്ഥാനപ്പെടുത്തിയുള്ള പ്രവർത്തനങ്ങളെ അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക

5. സാമൂഹ്യപ്രവർത്തനങ്ങൾ

6. പ്രതിജ്ഞയും നിയമവും പ്രാവർത്തികമാക്കാൻ അവസരങ്ങൾ ഉണ്ടാക്കി ക്കൊടുക്കുക.

7. സൽപ്രവൃത്തികളുടെ (Good turn) ഡയറി സൂക്ഷിക്കാൻ ആവശ്യപ്പെടുക

8. ട്രൂപ്പ് മീറ്റിംഗുകളിൽ പ്രതിജ്ഞയും നിയമവും പ്രാവർത്തികമാക്കിയതിന്റെ ഉദാഹരണങ്ങൾ പറയാൻ അവസരം കൊടുക്കുക.

9. പ്രകൃതി നിരീക്ഷണം, പര്യവേഷണം.

10. ഒരു സ്ക്രാപ്പ് (Scrap book) ബുക്കുണ്ടാക്കാൻ നിർദ്ദേശിക്കുക, അത് കാലാകാലങ്ങളിൽ പരിശോധിക്കുക.

✲ ✲ ✲ ✲

9

# സ്കൗട്ട് നിയമവും പ്രതിജ്ഞയും

## പരിശീലനത്തിനുള്ള പൊതു നിർദ്ദേശം

സ്കൗട്ടിംഗിന്റെ നിർവ്വചനത്തിൽ അത് ഒരു വിദ്യാഭ്യാസ പ്രവർത്തനമാണെന്ന് വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നു. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം വ്യക്തിത്വത്തിന്റെ സർവ്വതോമുഖമായ വികാസമാണ്. ആ ലക്ഷ്യത്തിലേക്ക് നയിക്കുന്ന പഠന പ്രവർത്തനങ്ങൾ, വ്യക്തിയിൽ ആശാസ്യമായി വർത്തനാ വ്യതിയാനം ഉളവാക്കേണ്ടതാണ്. പഠനപ്രവർത്തനത്തെ ശരിയായി അപഗ്രഥിച്ച് പഠിക്കുമ്പോൾ, വ്യക്തിത്വത്തിലുണ്ടാകുന്ന മാറ്റങ്ങളെ മൂന്ന് പ്രധാന മണ്ഡലങ്ങളിലായി തരം തിരക്കാവുന്നതാണെന്നു കാണുന്നു. അവയെ വൈജ്ഞാനിക മണ്ഡലം (congnitive domain) വൈകാരിക മണ്ഡലം (affective domain) മനോശ്ചാലിത മണ്ഡലം (psychomotor domain) എന്നു പറയുന്നു. ബുദ്ധിപരമായി ചിന്തിക്കുക, മനസ്സിലാക്കുക, അനുസ്മരിക്കുക, വിവേചിക്കുക, സാമ്യ വിത്യാസങ്ങൾ കണ്ടുപിടിക്കുക, എന്നീ പ്രവർത്തനങ്ങളെല്ലാം, വൈജ്ഞാനിക മണ്ഡലവുമായി ബന്ധപ്പെട്ടവയാണ്. കരകൗശല പ്രവർത്തനങ്ങൾ നടത്തുക, വരയ്ക്കുക, എഴുതുക, കായിക പ്രവർത്തനങ്ങളിൽ എർപ്പെടുക, വിവിധ തരത്തിലുള്ള പ്രവർത്തന നൈപുണ്യം നേടുക എന്നിവ മനസ്സും ശരീരവും ഏകോപിച്ച് പ്രവർത്തിക്കുന്ന മനോശ്ചാലിത മണ്ഡലത്തിൽ പെടുന്നു. എന്നാൽ വ്യക്തിയുടെ അഭിഭാവങ്ങൾ, താൽപര്യങ്ങൾ, അഭിരുചി, മനോഭാവം, ആസ്വാദന രീതി എന്നിവയിൽ ഉണ്ടാകുന്നു വർത്തനാവ്യതിയാനങ്ങൾ വൈകാരിക മണ്ഡലത്തിൽ ഉൾപ്പെടുന്നവയാണ്.

സ്കൗട്ട് പ്രതിജ്ഞ, നിയമം എന്നിവ സ്കൗട്ടിംഗ് പരിശീലനത്തിലെ ബോധന രീതിയിലെ (Method) ഒന്നാമത്തെ ഘടകമായിട്ടാണ് കരുതപ്പെടുന്നത്. ഇതു മുഖ്യമായും വൈകാരിക മണ്ഡലത്തിലെ വർത്തനാവ്യതിയാനങ്ങളെയാണ് ലക്ഷ്യമാക്കുന്നത്. പുസ്തകങ്ങളെ മാത്രം ആധാരമാക്കിയും വസ്തുതകൾ മനപാഠമാക്കിയുമുള്ള ബോധനരീതി ഇവിടെ പ്രയോഗക്ഷമമല്ല. പഠനവിധേയമായ ആശയവുമായി താദാത്മ്യം പ്രാപിക്കത്തക്കവണ്ണം അവയെ മനനം ചെയ്യുകയും, അവ ദൈനംദിന ജീവിതത്തിലെ സാഹചര്യങ്ങളിൽ അർത്ഥപൂർണ്ണമായി പ്രായോഗികമാക്കുകയും ചെയ്യണം.



കുട്ടികളുടെ മനസ്സിൽ ചില വ്യക്തിത്വങ്ങൾ വളരെയധികം സ്വാധീനം ചെലുത്തും. അവർ ചിലരെ പ്രാധാന്യം അർഹിക്കുന്ന വ്യക്തികളായി (Personality of importance) മനസ്സിലെ സിംഹാസനത്തിൽ അവരോധിക്കും. അവരെ അനുകരിക്കുന്നതിന് കുട്ടികൾ ശ്രമിക്കും. അവരുടെ ഇഷ്ടാനുഷ്ടങ്ങൾ തങ്ങളുടേതാക്കുന്നതിന് അവർ ശ്രമിക്കും. ഇത് ബാലകൗമാരപ്രായങ്ങളിലുള്ള കുട്ടികളുടെ ഒരു പ്രത്യേകതയാണ്. ഇങ്ങനെ അവരോധിക്കപ്പെടുന്ന മുതിർന്നവ്യക്തികളുടെ മാതൃകാപരമായ ജീവിതം കുട്ടിയുടെ വൈകാരിക മണ്ഡലത്തിൽ വർത്തനാ വ്യതിയാനം ഉളവാക്കുന്നതിന് വളരെയധികം സഹായിക്കും.

ഓരോ സ്കൗട്ടിനേയും പ്രത്യേക വ്യക്തിയായി കരുതി, അയാൾക്കാവശ്യമായ പരിശീലനം ലഭിക്കത്തക്ക സാഹചര്യം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. "It is not the slightest use to preach the Scout Law or to give it out as orders to a crowd of boys, each mind requires its special exposition of them and the ambition to carry them out". B.P. in Aids to Scoutmastership. ഓരോ കുട്ടിക്കും സ്കൗട്ട് പ്രതിജ്ഞയും നിയമവും, ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിനുള്ള അഭിനിവേശം ഉണ്ടാകത്തക്കവണ്ണം ആശയങ്ങൾ അവതരിപ്പിക്കേണ്ടതാണ്. കുട്ടികളെ വ്യക്തിപരമായി നിരീക്ഷിക്കുകയും പഠിക്കുകയും ചെയ്താൽ തദനുസരണമായി പഠന സന്ദർഭങ്ങൾ ക്രമീകരിക്കുന്നതിന് ശ്രദ്ധിക്കണം. ഓരോ കുട്ടിയുടേയും മനസ്സിന് തങ്ങളുടെ വ്യക്തിത്വത്തിന് അനുസൃതമായ വ്യാഖ്യാനവും വിശദീകരണവും ലഭിച്ചതായി അനുഭവപ്പെടണം.

കുട്ടികളുടെ അനുഭവ ജ്ഞാനത്തിനും മാനസിക വളർച്ചയ്ക്കും അനുസൃതമായി മാത്രമെ ആശയങ്ങൾ അവതരിപ്പിക്കാൻ പാടുള്ളു. പഠനാനുഭവങ്ങൾ കുട്ടിയുടെ ഗ്രഹണശക്തിക്ക് യോജിച്ചവയായിരിക്കണം.

ഒരു സന്ദർഭത്തിൽ വളരെയധികം ആശയങ്ങൾ ഉൾക്കൊള്ളുന്നതിന് കുട്ടികൾക്ക് പ്രയാസമുണ്ട്. ചെറിയ യൂണിറ്റുകളായി പാഠഭാഗത്തെ വിഭജിച്ച് അനുയോജ്യമായ സന്ദർഭങ്ങളിൽ അവതിരിപ്പിക്കുന്നതായിരിക്കും ഫലപ്രദമായിരിക്കുക.

ഓരോ പാഠഭാഗത്തിനും താഴെ പറയുന്ന നാലു ഘട്ടങ്ങൾ ഉണ്ടായിരുക്കുന്നത് നന്നായിരിക്കും. ആവശ്യബോധം ഉണ്ടാകുക (feel the need), ആശയാവതരണം (presentation of concept), പ്രായോഗികത (application), തുടർപ്രവർത്തനം (carry over) എന്നിവയാണ് വൈകാരിക മണ്ഡലത്തിലെ വർത്തനാവ്യതിയാനം പ്രധാന ഉദ്ദേശ്യമായിട്ടുള്ള പാഠങ്ങൾക്ക് ചില വിദഗ്ദ്ധർ ശുപാർശ ചെയ്തിട്ടുള്ള ഘട്ടങ്ങൾ.

പഠന പ്രവർത്തനത്തിൽ താൽപ്പര്യമുണ്ടായാൽ മാത്രമെ അതിൽ ശ്രദ്ധയും ഗുണകരമായ പ്രതികരണവും ഉണ്ടാകുകയുള്ളു. താൽപ്പര്യമുണ്ടാകുന്നതിന് ആവശ്യബോധം അനുപേക്ഷണീയമാണ്. സ്കൗട്ട് നിയമം, പ്രതിജ്ഞ, ഇവയിലെ ആശയങ്ങളെല്ലാം തന്നെ നൈസർഗ്ഗികമായി കുട്ടികളുടെ ഉള്ളിൽ ഉള്ളവയാണ്. അവയെ പുറത്തുകൊണ്ടുവന്നു കുട്ടികളുടെ വ്യക്തിത്വത്തിന്റെ ഭാഗമാക്കുകയും ചെയ്യുന്നതിന് സഹായകമായ പഠനപ്രവർത്തനങ്ങളാണ് ആവശ്യം. പ്രായോഗികത (application), തുടർപ്രവർത്തനം (carry over) എന്നീ ഘടകങ്ങളെ കുറിച്ച് അൽപ്പം വിശദീകരണം അവശ്യമാണ്. പഠനത്തിന് വിധേയമായ ആശയം ദൈനംദിന ജീവിതത്തിൽ എത്രമാത്രം പ്രസക്തമാണ് എന്ന് മനസ്സിലാക്കി അംഗീകരിക്കുന്നതിന് പ്രയോഗം (application) എന്നു പറയാം. തുടർ പ്രവർത്തനം (carry over) എന്നത് കുട്ടികൾ ഓരോ ദിവസവും ചെയ്യേണ്ട പ്രവർത്തനമാണ്. ഒരു വസ്തുത പഠിച്ചു കഴിയുമ്പോൾ ദൈനംദിന ജീവിതവുമായി അതിനെ ബന്ധിപ്പിച്ച് ഏതെല്ലാം സന്ദർഭങ്ങളിൽ അത് പ്രായോഗികമാക്കാമെന്ന് കുട്ടികൾ മനസ്സിലാക്കുന്നു. എന്നാൽ ഒരാഴ്ച കഴിയുമ്പോഴേക്കും അതിന്റെ പ്രതിഫലനത്തിന്റെ ഒരംശം മാത്രമെ കുട്ടിയുടെ മനസ്സിൽ അവശേഷിക്കുകയുള്ളു. പഠന പ്രവർത്തനം നടന്ന അന്നുമുതലോ, അടുത്ത ദിവസം മുതലോ തന്നെ, പഠിച്ച ആശയവുമായി ബന്ധപ്പെട്ട പ്രായോഗിക ജീവിതത്തിലെ ചില പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ ഇടയായാൽ ആ ആശയം വ്യക്തിത്വത്തിന്റെ ഒരു ഭാഗമായി മാറുന്നതാണ്. അങ്ങനെയുള്ള പ്രവർത്തനങ്ങളാണ് carry overൽ ഉൾപ്പെടുത്തുന്നത്.

പ്രയോഗത്തിനും പുനർപ്രവർത്തനത്തിനുമുള്ള ആശയങ്ങൾ, സ്കൗട്ട് മാസ്റ്റർ മുൻകൂട്ടി ആസൂത്രണം ചെയ്യേണ്ടത് ആവശ്യമാണ്. എന്നാൽ അവ ഒന്നും തന്നെ കുട്ടിയുടെ മേൽ അടിച്ചേൽപ്പിക്കപ്പെട്ടതായി അയാൾക്കു തോന്നാൻ ഇടയാകാതെ സൂക്ഷിക്കേണ്ടതാണ്. ഈ രണ്ടു ഘട്ടങ്ങളിലും അംഗീകരിക്കപ്പെടുന്ന കാര്യങ്ങൾ, വളരെ വ്യക്തവും, സൂക്ഷ്മവുമായി പ്രസ്താവിക്കപ്പെടണം. പൊതുവിലുള്ള നിർദ്ദേശങ്ങളുടെ രൂപത്തിൽ, പ്രയോഗവും, തുടർപ്രവർത്തനവും, അവതരിപ്പിക്കുകയോ, അംഗീകരിക്കപ്പെടുകയോ ചെയ്യാൻ പാടില്ല.

കുട്ടികൾ സ്വയം കണ്ടെത്തുന്ന പ്രവർത്തനങ്ങൾ ചെയ്യുന്നതിന്, അവർക്ക് വളരെയധികം താൽപ്പര്യം ഉണ്ടായിരിക്കും. അദ്ധ്യാപകന്റെ നിർദ്ദേശം അനുസരിച്ചുള്ള പ്രവർത്തനം ചെയ്യുന്നതിൽ താൽപര്യക്കുറവുമായിരിക്കും. Application നും carry over ഉം കുട്ടികൾ തന്നെ കണ്ടുപിടിക്കുന്നതിന് അനുവദിക്കണം. അതിന് വിവിധ മാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതാണ്. അവയിൽ ചിലത് താഴെ കൊടുത്തിരിക്കുന്നു.

**ചർച്ച** : - ഒരു ചിത്രം, ലഘു നാടകം, പത്രവാർത്ത, ഒരു പാട്ട്, പത്രത്തിലെ പരസ്യം, കഥ എന്നിരീതിയിലുള്ള ഏതെങ്കിലും ഒന്നിനെ ആസ്പദമാക്കി ചർച്ച



നടത്താവുന്നതാണ്. പാഠ്യവസ്തുത ജീവിതത്തിൽ പ്രായോഗികമാക്കുന്നതിന്റെ വിവിധ വശങ്ങളിലേക്ക് ചർച്ച നയിച്ച് നിഗമനങ്ങളിൽ എത്തുന്നതിന് കുട്ടികളെ പ്രേരിപ്പിക്കണം.

**ബസ് ഗ്രൂപ്പുകൾ** (Buzz Groups):- പാഠ്യവസ്തുതയുടെ വിവിധ വശങ്ങളെ തരം തിരിച്ച് കുട്ടികളുടെ ഓരോ ഗ്രൂപ്പിനെ ചർച്ചയ്ക്കായി നിയോഗിക്കുക. ഒരു ഗ്രൂപ്പ് എതെങ്കിലും ഒരു അംശം ചർച്ച ചെയ്യുന്നതിന് ക്രമീകരിക്കുക. എല്ലാ ഗ്രൂപ്പുകളുടേയും ചർച്ചകളുടെ ഫലം പൊതു ചർച്ചയ്ക്ക് വിധേയമാക്കി തീരുമാനങ്ങൾ എടുക്കുക.

**റോൾ പ്ലേ** (Role Play) : - എതെങ്കിലും ഒരു സംഭവം അഭിനയിച്ച് പ്രദർശിപ്പിക്കുക. അതിനെക്കുറിച്ച് ചർച്ചചെയ്ത് നിഗമനങ്ങളിൽ എത്തുക.

**കേസ് സ്റ്റഡി** (Case Study): - ഒരു വ്യക്തിയുടെ സ്വഭാവവിശേഷങ്ങളും പ്രവർത്തനരീതിയും അവതരിപ്പിക്കുക, അവയെക്കുറിച്ച് ചർച്ചചെയ്യുക.

ഇപ്രകാരമുള്ള ബോധന രീതികൾ മാറിമാറി ഉപയോഗിച്ച് പ്രായോഗികതയെക്കുറിച്ചും, തുടർ പ്രവർത്തനങ്ങളെക്കുറിച്ചും, തീരുമാനങ്ങളിലെത്തണം.

തുടർ പ്രവർത്തനത്തിനുള്ള പ്രവർത്തനങ്ങൾ ചർച്ച ചെയ്തു തന്നെ തീരുമാനിക്കണം. ചെയ്യേണ്ട കാര്യങ്ങൾ വളരെ വ്യക്തമായിരിക്കണം. " മറ്റുള്ളവരെ സഹായിക്കുക" എന്ന ആശയം അവതരിപ്പിച്ചതിന് ശേഷമുള്ള carry over ൽ രണ്ടോ മൂന്നോ പ്രവർത്തനങ്ങൾ എല്ലാ ദിവസവും ചെയ്യുന്നതിനായി തീരുമാനമെടുക്കാം. ഉദാഹരണമായി "വീട്ടിലെ ചെടികൾക്ക് വെള്ളമൊഴിക്കും", " സ്കൂൾ പരിസരത്ത് കാണുന്ന കടലാസ്സുകഷ്ണങ്ങൾ പെറുക്കി കളയും', 'സ്കൂളിന് സമീപത്തുള്ള ബസ് സ്റ്റോപ്പിൽ ആവശ്യമായ ശുചീകരണ പ്രവർത്തനം ചെയ്യും' etc. പ്രവർത്തനങ്ങൾ ഓരോ കാലയളവിലേക്കായി തീരുമാനിക്കാം. ചിലകുട്ടികളുടെ പ്രത്യേക സാഹചര്യങ്ങൾക്ക് അനുസൃതമായി ചില പ്രവർത്തനങ്ങൾ തീരുമാനിച്ച് നടപ്പിൽ വരുത്താവുന്നതാണ്. അടുത്ത പ്രാവശ്യം ട്രൂപ്പ് ഒന്നിച്ചു കൂടുമ്പോൾ ഓരോരുത്തർക്കും ചെയ്യുന്നതിനു സാധിച്ച പ്രവർത്തനങ്ങളെക്കുറിച്ച് പ്രസ്താവിക്കുകയും അവ കൂടുതൽ പ്രയോജനകരമായി ചെയ്യുന്നതിനെക്കുറിച്ച് ചർച്ചചെയ്യുകയും ചെയ്യാവുന്നതാണ്. അനുഭവവിവരണം നിർബന്ധിച്ചു ചെയ്യിക്കുന്നത് ആശാസ്യമല്ല. കുട്ടിക്കു ചെയ്തുതീർക്കാൻ സാധിച്ച കാര്യങ്ങൾ ചാരിതാർത്ഥ്യബോധത്തോടുകൂടി പ്രസ്താവിക്കുന്ന രീതി ഉരുത്തിരിയണം. അപ്രകാരമുളള പ്രസ്താവനകൾ മെച്ചപ്പെട്ട പ്രവർത്തനങ്ങൾക്ക് പ്രോത്സാഹനം നൽകുന്നതാണ്. പ്രവർത്തനത്തിൽ എവിടെയെങ്കിലും വീഴ്ചകൾ വന്നിട്ടുണ്ടെങ്കിൽ അതു പരിഹരിക്കുന്നതിനുളള മാർഗ നിർദ്ദേശങ്ങൾ എല്ലാവരിൽനിന്നും

ഉണ്ടാകുന്ന രീതി പ്രോത്സാഹിപ്പിക്കപ്പെടണം. ഓരോ വ്യക്തിയുടെയും വളർച്ച പൊതു താല്പര്യമായി മാറുകയും കുട്ടികളിൽ പരസ്പര സഹകരണത്തിന്റെയും കരുതലിന്റെയും മനോഭാവം വളർന്നു വരികയും ചെയ്യത്തക്കവണ്ണം ചർച്ചകളെ നയിക്കണം.

ഈ പ്രവർത്തനത്തിന്റെ എല്ലാ ഘട്ടങ്ങളിലും സ്കൗട്ട് മാസ്റ്ററുടെ ആത്മാർത്ഥത നിറഞ്ഞ ശ്രദ്ധ ഉണ്ടായിരിക്കണം.

സ്കൗട്ട് മാസ്റ്ററുടെ നല്ല മാതൃക വളരെ പ്രധാനപ്പെട്ട ഘടകമാണ്. സ്കൗട്ട് മാസ്റ്റർ കുട്ടിയുടെ മനസ്സിൽ പ്രാധാന്യം അർഹിക്കുന്ന വ്യക്തി (Personality of importance) ആയിരിക്കും. അദ്ദേഹത്തിന്റെ ജീവിതം വിളംബരം ചെയ്യുന്ന ദൂത് കുട്ടികൾക്കു ലഭിക്കുന്ന എല്ലാ ഉപദേശങ്ങളെക്കാളും ഉച്ചസ്ഥായിലുള്ളതായിരിക്കും.

'What the Scoutmaster does, his boys will do. The Scoutmaster is reflected in his scouts. From the self sacrifice and patriotism of their Scoutmaster, Scouts inherit the practice of voluntary self sacrifice and patriotic service'- B.P in Aids to Scoutmastership.

(P.K.V)

✲ ✲ ✲ ✲

10

# പരിശീലനം ഇഷ്ടപ്പെടുന്ന രീതിയിൽ

i. പാട്ടുകളിലൂടെ

Keep, keep, keep the Law
That's the way to live
Cheerily, cheerily, cheerily, cheerily
Aid to others give

✲ ✲ ✲ ✲



Trusty, Loyal and Friendly
Brotherly, courteous, kind
Obedient,. smiling and Thrifty
Pure in thought, word and deed



Vivila Vivila Vivila more
Vivila Vivila Vivila more
Vivila more vivila more
Vivila company
Scouts are ever a jolly band
Heep heep hurrae
Vivila.........
Scouts are ever a trusty band
Heep heep hurrae
Vivila.........
Scouts are ever a loyal band
Heep heep hurrac
Vivila....
(using the keyword in each part of the Scout Law
repeat the lines and chorus)



1. Scout Law one, false to none
False to none, says Scout Law one
Helping other people running more and more
Will be true to the first Scout Law

2. Scout Law two, loyal true
Loyal true says Law two
Helping other people running more and more
Will be true to the second Scout Law

3. Scout Law three, Friendly be.....
4. Scout Law four, manners thrive......
5. Scout Law five, Hand in paw.....

6. Scout Law six, obedience given.......
7. Scout Law seven, courageous be......
8. Scout Law eight, thrift is might.....
9. Scout Law nine, pure in deed.....

✲ ✲ ✲ ✲

GUIDE LAW SONG

I would be true for there are those who trust me;
I would be true, for there are those who care;
I would be strong for there is much to suffer
I would be friend to all the fee, the friendless;
I would be giving and forget the gift,
I would be humble; for I know my weakness;
I would look up and laugh and love and lift.

✲ ✲ ✲ ✲

GUIDE LAW CHANT

May we be truthful
And ever loyal be;
And may we be faithful
To God and all mankind

May we be useful
And ever friendly be;
And may we be faithful
To God and all mankind

May we be courteous
And ever kindly be;
And may we be faithful,
To God and all mankind

May we be obedient
And ever cheerful be;
And may we be faithful
To God and all mankind



May we be thrifty
And pure in thought word,deed
And may we be faithful
To God and all mankind

WHENE'ER YOU MAKE A PROMISE



Whene'r you make a promise
Consider well its importance
And when made
Engrave it upon your heart.

Trusty loyal and helpful
Sisterly courteous kind
Obedient,smiling and thrifty
Pure in body and mind.



THE LAW OF THE SCOUT
(Tune : John Brown's)
We Scouts have got a law of which we are proud
as proud can be
It is kept by all form "pravesh" upto our chief B.P.
And if you pass the tests and make the promise
same as we,
Why then you will be Scout
Chorus : Be prepared to do your duty (repeat 3 time)
If you would be a Scout

1. The Honour of a Scout is dearer far to him than like (thrice)
   Remember you are a Scout
2. Be loyal to your country, troop and friends as well (thrice)
   Remember you are a Scout
3. A Scout is a friend of all the world and we are brothers all (thrice)
   Remember you are a Scout
4. Respect and honour women like a valiant knights of old (thrice)
   Remember you are a Scout

5. A Scout is kind to animals and never kills for sport (thrice)
   Remember you are a Scout
6. When an order is given you must never question "Why"? (Thrice)
   Remember you are a Scout
7. When things go wrong, just sing a song, a smile-
   will put then right (thrice)
   Remember you are a Scout
8. Save whatever you can spare against a rainy day (thrice)
   Remember you are a Scout
9. Keep your thoughts from evil, let your words and deeds be clean (thrice)
   Remember you are a Scout

Last verse - It is not the cap and shoulder badge, that makes a boy a Scout
It is not the badges on his arm that prove beyond a doubt
But by the way he keeps the law and lives it our and out
You know he is a scout

(Each verse of the law consists of one line sung thrice, followed by "Remember you are a Scout" and then the chorus "Be prepared to do your duty etc.,)

## ii. പരിശീലനം - കളികളിലൂടെ

1. കുട്ടികളെ വൃത്താകൃതിയിൽ നിർത്തുക. കുട്ടികളുടെ എണ്ണത്തിനനുസരിച്ച് നറുക്ക് (lots) തയ്യാറാക്കുക. നറുക്കിൽ ഒന്നു മുതൽ 9 വരെ നമ്പർ എഴുതുക. നറുക്ക് വൃത്തത്തിന്റെ നടുവിൽ ഇടുക. S.M. വിസ്സിൽ അടിച്ചാൽ ഓരോ കുട്ടിയും നറുക്കെടുത്ത് കൈയിൽ വയ്ക്കുക. S.M. അടുത്തെത്തുമ്പോൾ തുറന്ന് നമ്പർ കാണിച്ച് ആ നിയമഭാഗം പറയുക. കളിതുടരുക. തെറ്റി പറയുന്നവർക്ക് മൈനസ് പോയിന്റ് നൽകി വിജയിയെ കണ്ടെത്തുക.

1

x x x
x x x
x x x
x x x
x x x
x x x
x x x
□ □ □

2. പട്രോളുകളെ നേർവരിയായി നിർത്തുക, മുൻകൂട്ടി ഒരു കടലാസ്സിൽ നിയമഭാഗങ്ങൾ (1 മുതൽ 9 വരെ) ക്രമം തെറ്റിയെഴുതി (എല്ലാ പട്രോളിനും ഒരുപോലെ) വയ്ക്കുക. കളിയാരംഭിക്കുമ്പോൾ ഓരോ കുട്ടിയായി ചെന്ന് മുറയായി ഒരു നിയമഭാഗത്തിന് നേരെ അതിന്റെ



ക്രമനമ്പർ മാത്രം എഴുതുക. ഇത് ഒരു റിലെ കളിയാണ്. ഒരു കുട്ടി ചെന്ന് നമ്പർ എഴുതി തിരച്ചെത്തിയ ശേഷം അടുത്ത കുട്ടി പുറപ്പെടുക. ഒരു പട്രോളിൽ എണ്ണം കുറവാണെങ്കിൽ മറ്റേ കുട്ടിയ്ക്ക് കൂടുതൽ അവസര ങ്ങൾ നൽകുക. ഏറ്റവും ശരിയായി ഏറ്റവും മുമ്പ് തീർക്കുന്ന പട്രോൾ ജയിക്കന്നു.

3. കസേരക്കളി (പ്രതിജ്ഞ) കുട്ടികളുടെ എണ്ണത്തിൽ ഒന്ന് കുറവു എണ്ണം കസേര വൃത്താകൃതിയിൽ വയ്ക്കുക. സ്കൗട്ടുകളെ അതിനുചുറ്റും നിർത്തി S.M. വിസ്സിൽ അടിക്കുമ്പോൾ ഘടികാരദിശയിൽ ഓടുക. അടുത്ത വിസി ലിന് ഇരിക്കുക. സീറ്റ് കിട്ടാത്തവൻ പ്രതിജ്ഞ തെറ്റാതെ പറയുക. പറഞ്ഞി ല്ലെങ്കിൽ (-) പോയിന്റ് നൽകി വിജയിച്ച വ്യക്തിയേയോ പട്രോളിനെയോ കണ്ടെത്തുക.

4. **Flash Card** ൽ പ്രതിജ്ഞ എഴുതി വയ്ക്കുക. പട്രോളിൽ എത്ര അംഗ ങ്ങളാണോ അത്രയും എണ്ണം കാർഡുകളിൽ (കടലാസുകഷ്ണമായാലും മതി) പ്രതിജ്ഞയുടെ ഭാഗങ്ങൾ മുഴുവൻ എഴുതണം. എത്ര പെട്രോൾ ആണോ അത്രയും സെറ്റ് വേണം. പട്രോളിനെ വരിയായി നിർത്തി ഓരോ സെറ്റും പെട്രോൾ അംഗങ്ങൾക്കു വിതരണം ചെയ്യുന്നു. S.M. വിസിൽ അടി ച്ചാൽ പ്രതിജ്ഞയുടെ വാക്കുകളുടെ ക്രമമനുസരിച്ച് കുട്ടികൾ നിൽക്കണം. ഏറ്റവും ആദ്യം ശരിയായി നിൽക്കുന്ന പട്രോൾ ജയിക്കുന്നു.

5. **Musical Chair**:- പ്രതിജ്ഞ, നിയമം, സദ്ഗുണങ്ങൾ എന്നിവയുടെ ഓരോ വാക്ക് കാർഡിൽ എഴുതി (തുണ്ട് കടലാസായാലും മതി) തയ്യാറാക്കുക. രണ്ടോ മൂന്നോ ദുർഗണങ്ങളുടെ കാർഡും വേണം. എത്ര കുട്ടികളുണ്ടോ അത്രയും എണ്ണം വേണം. സ്കൗട്ടുകളെ വൃത്താകൃതിയിൽ നിർത്തുക. ഓരോ കുട്ടിക്ക് മുന്നിലും ഓരോ കാർഡ് കമഴ്ത്തിവെയ്ക്കുക. S.M. വിസിൽ അടിക്കുമ്പോൾ കുട്ടികൾ കസേരകളി പോലെ ഓടണം. അടുത്ത വിസിലിനു കാർഡിനു മുൻപിൽ നിൽക്കുക. മുന്നിലെ Card നോക്കി പ്രതിജ്ഞനിയമം, സദ്ഗുണങ്ങൾ എന്നിവ ആണെങ്കിൽ ജയം. ദുർഗണ. ങ്ങളാണെങ്കിൽ (eg. വിഡ്ഢി, അലസൻ, നുണയൻ, കള്ളൻ, അപമര്യാദ, ഭീരു etc) ആണെങ്കിൽ ആ കുട്ടിക്കു (-) പോയിന്റ് നൽകുക. ഒടുവിൽ ഏത് പട്രോളിനാണോ ഏറ്റവും കുറവ് (-) പോയിന്റ് അവർ ജയിക്കുന്നു.

6. **Matching**:- ഒരു വലിയ കാർഡിൽ ഒരു പുറത്ത് സ്കൗട്ട് ചിഹ്നം വര ക്കുക. മറുപുറത്ത് 9 നിയമഭാഗങ്ങൾ ക്രമമായി വിട്ട വിട്ട് എഴുതുക. 9 ഭാഗ ങ്ങളും വേറെ വേറെ വരത്തക്കവിധം മുറിക്കുക. ഇത്തരം സെറ്റ് എത്ര പട്രോളാണോ അത്രയും വേണം. PL നെ വിളിച്ച് സെറ്റ് ഏൽപിച്ച് നിർദ്ദേശം

നൽകുന്നു. ഓരോ സ്കൗട്ടും ഓരോ തുണ്ട് കാർഡ് എടുക്കുന്നു. വിസിൽ മുഴുക്കുമ്പോൾ നിയമ ഭാഗങ്ങൾ ക്രമമായിവച്ചാൽ മറുപുറത്ത് സ്കൗട്ട് ചിഹ്നം ശരിയായി വരുകയും ചെയ്യും. കാർഡിന്റെ രൂപം ചിത്രത്തിൽ



ഒരുപുറം

| A Scout is trust worthy |
|---|
| A Scout is loyal |
| |

മറുപുറം

7. **9-up Game** :- കുട്ടികളെ വൃത്താകൃതിയിൽ നിർത്തുന്നു. കൈപത്തി നെഞ്ചിൽ വച്ച് ഒരു കുട്ടി നിയമത്തിലെ ഒന്നാമത്തെ ഭാഗം പറയുന്നു. കൈപത്തി എവിടേക്കു ചൂണ്ടുന്നുവോ ആ ഭാഗത്തെ കുട്ടി അടുത്ത ഭാഗം പറയുന്നു. കളി ഇങ്ങിനെ ഇടതുവലതു വശം രീതിയിൽ തുടരും. ഒൻപതാമത്തെ ഭാഗം പറയുന്നവൻ തലയിൽ കൈവച്ച് പറയണം. കൈ ചൂണ്ടിയ ഭാഗത്തെ കുട്ടി പറയാതിരുന്നാലും തെറ്റി പറഞ്ഞാലും നെഗറ്റീവ് പോയിന്റ്. ഏറ്റവും കുറവ് നെഗറ്റീവ് പോയിന്റ് കിട്ടിയ പട്രോൾ വിജയിക്കുന്നു.

8. **Promotion Game**:- കുട്ടികളെ നിരയായി നിർത്തുക. തൊട്ടു മുന്നിൽ 4 വരകൾ വരക്കണം. നോട്ടുബുക്കും പേനയും വേണം. അദ്ധ്യാപകൻ നിയമഭാഗം പറയുമ്പോൾ അവർ നമ്പർ എഴുതുക. ശരിയായവർക്കു promotion മുന്നിലെ line ലേക്കു നൽകി കളി തുടരും. ഏറെ മുന്നിൽ വിജയി എത്തും.

XXXXXXXXXXXX
____________________

____________________

____________________

____________________

____________________

9. 1മുതൽ 9 വരെ നമ്പർ നറുക്കിലെഴുതി വൃത്തത്തിൽ നിക്ഷേപിക്കുക. കുട്ടികളെ വൃത്താകാരത്തിൽ നിർത്തി ഓരോ നമ്പർ കൊടുക്കുക. കുട്ടികളുടെ



നമ്പർ എടുത്ത് നോക്കി വായിക്കുക. അതു പ്രകാരമുള്ള നിയമഭാഗം Attention ൽ നിന്ന് പറയുക. ശരിയുത്തരത്തിന് ഒരു മാർക്ക് പട്രോളിന് നൽകുക. എല്ലാ പട്രോളുകൾക്കും തുല്യപങ്കാളിത്തം ലഭിക്കും വിധം നിശ്ചിത സമയം കളിപ്പിക്കുക. കൂടുതൽ പോയിന്റ് കിട്ടിയ പട്രോൾ വിജയിക്കുന്നു.

10. ട്രൂപ്പിലെ നാല് പട്രോളിനെ നാല് വരിയിൽ നിർത്തുക. ഓരോ പട്രോളിനും മുൻപിൽ നിശ്ചിത ദൂരത്തിൽ നാല് വൃത്തം വരച്ച് ഓരോ പുസ്തകവും പേനയും വയ്ക്കുക. ഓരോ വിസിലിനും ഓരോ പെട്രോളിലെ ഓരോ കുട്ടി ഓടിവന്ന് നിയമത്തിന്റെ ഓരോ ഭാഗം ക്രമമായി എഴുതി പോകുക. ക്രമമായി നിയമഭാഗങ്ങൾ മുഴുവൻ കൃത്യമായി എഴുതുന്ന പട്രോൾ വിജയിക്കുന്നു.

11. **plane crash** :- ഒരു വിമാനത്തിന്റെ ആകൃതിയിൽ വെള്ളകടലാസോ കനം കുറഞ്ഞ കാർഡോ വെട്ടിയെടുത്ത് അതിന്റെ പലഭാഗത്തായി നിയമഭാഗങ്ങൾ ക്രമത്തിന് എഴുതി മുറിച്ച് കഷ്ണങ്ങളാക്കി വയ്ക്കുക. ഓരോ പട്രോളിനും ഓരോ സെറ്റ് വേണം. വിമാനാപകടം ഉണ്ടാകുന്നതായി കഥ പറഞ്ഞിട്ട് അതിനെ രക്ഷപ്പെടുത്താൻ ക്രമമായി യോജിപ്പിക്കുന്നതിന് ആവശ്യപ്പെടുക. ആദ്യമായി പൂർത്തിയാക്കുന്ന പട്രോൾ വിജയിച്ചു.

12. **നിയമചക്രം**:- നിയമഭാഗങ്ങൾ എഴുതുവാൻ വേണ്ട കടലാസ്സുകഷ്ണങ്ങൾ,ഓരോ കുട്ടിക്കും ഓരോ മൊട്ടുസൂചി. നാല് പാത്രങ്ങളിൽ നിയമഭാഗങ്ങൾ എഴുതിവയ്ക്കുക. പട്രോൾ അംഗങ്ങളോട് നിർദ്ദേശിക്കുമ്പോൾ ഓരോന്ന് എടുത്ത് അല്പം ദൂരെ പോയി അവനവന്റെ ശരീരത്തിൽ മറ്റുള്ളവർക്ക് വായിക്കാൻ കഴിയും വിധം പിൻചെയ്യുക. അടുത്ത വിസിലിന് ഓരോ പട്രോളിലെയും അംഗങ്ങൾ നിയമഭാഗങ്ങൾ ക്രമമായി ഘടികാരദിശയിൽ വരത്തക്കവിധം നിൽക്കുക. നിശ്ചിതസമയത്ത് ചെയ്യുന്നവർ വിജയിക്കും. ആദ്യം പൂർത്തിയാക്കുന്നവർക്ക് കൂടുതൽ പോയിന്റ് നൽകാം.

13. **Passing the parcel**:- 32 മിഠായി വച്ച് നിയമഭാഗങ്ങളുടെ നമ്പർ എഴുതിയിട്ടുള്ള പേപ്പർ കൊണ്ട് പൊതിയുക. പൊതി കൈമാറികൊണ്ടിരിക്കുന്നു മണി കിലുക്കികൊണ്ടേ ഇരിക്കുക. മണി ശബ്ദം നില്ക്കുമ്പോൾ എതു കുട്ടിയുടെ കൈയിലാണോ പൊതി ആ കുട്ടി ഒരു കടലാസ് പൊതി എടുത്തുമാറ്റുക. അതിൽ എഴുതിയിട്ടുള്ള നമ്പർ പ്രകാരം നിയമഭാഗം പറയുക. ശരിയുത്തരം പറഞ്ഞാൽ ഒരു മിഠായി ( ആ പാളിക്കകത്തുള്ളത് ) അവന് എടുക്കാം. തെറ്റിയാൽ മിഠായി ഇല്ല. പൊതി തീരുംവരെ കളിപ്പിക്കാം. മിഠായി കിട്ടാത്ത കുട്ടികൾക്ക് മറ്റുള്ളവരെ സഹായിക്കുക എന്ന പ്രതിജ്ഞയുടെ ഭാഗം പറഞ്ഞ് കൊണ്ട് മിഠായി നൽകാം. ഏറ്റവും കൂടുതൽ മിഠായി ലഭിച്ച വ്യക്തിയും പട്രോളും.വിജയിച്ചതായി പ്രഖ്യാപിക്കുന്നു.

14. ഒരു പെട്രോൾ പശുക്കളും മറ്റൊരു പെട്രോൾ ഗാർഡുകളും. രണ്ടു പട്രോളുകൾ ചെടികളുമായി സങ്കല്പിച്ച് നിയമത്തിന്റെ അഞ്ചാം ഭാഗം പറഞ്ഞ ശേഷം ഈ കളി കളിപ്പിക്കുക. ഓരോ പട്രോളിനും ഗാർഡുകളും പശുക്കളുമാകുന്നതിന് നിശ്ചിത സമയം കൊടുക്കുക. ചെടികൾ മധ്യഭാഗത്തും പശുക്കളും ഗാർഡുകളും എതിർ വശങ്ങളിലുമായി നിൽക്കുന്നു. വിസിലടിക്കുമ്പോൾ പശുക്കൾ വയലിലേക്ക് വരുന്നു. പശുക്കൾ വയലിലെത്തുന്നതിന് മുൾപ് ഗാർഡുകൾ വയലിന്റെ അതിർത്തിക്ക് പുറമേ കൂടി പശുക്കളെ തൊടണം. തൊട്ടുകഴിഞ്ഞാൽ ആ പശുക്കൾ യഥാസ്ഥാനത്ത് പോകണം. പശുക്കൾ വയലിലിറങ്ങിയാൽ ഒരു ചെടി അതിന്റെ കൂടെ പശുവിന്റെ സ്ഥാനത്ത് പോകണം.വയലിൽ ചെടികൾ കുറഞ്ഞാൽ ഗാർഡുകൾക്ക് പരാജയം. ചെടികളുടെ എണ്ണം കുറയാതിരുന്നാൽ വിജയം. സമയം 3 മിനിട്ട് വീതം. ഒന്നിനകത്ത് ഒന്നായി മൂന്നു വൃത്തത്തിൽ നിർത്തിയും (ചെടികൾ,ഗാർഡുകൾ,പശുക്കൾ എന്ന ക്രമത്തിൽ) ഈ കളി കളിപ്പിക്കാം




15. **കോഴിയും കുറുക്കനും**:- സ്കൗട്ടുകൾ വൃത്താകൃതിയിൽ നിൽക്കുന്നു. കൈകോർക്കുക.കോഴി അകത്ത് കുറുക്കൾ പുറത്ത്. കുറുക്കൾ വൃത്തത്തിന്റെ അകത്ത് കടക്കുമ്പോൾ കോഴിയെ പുറത്ത് വിടുക. കുറുക്കൾ വൃത്തത്തിന്റെ അകത്താക്കി രക്ഷിക്കുക. ക്ഷീണിച്ച കുറുക്കൾ സ്കൗട്ടുകളോട് കോഴിയെ വിട്ടുതരാൾ പറയുമ്പോൾ അവർ ഉച്ചത്തിൽ A Scout is a friend to animals എന്ന് വിളിച്ചു പറയുക. കുറുക്കനെയും ഉപദ്രവിക്കാതെ ദൂരെ പോകാൾ പറയുക 3 മിനിട്ട് മറ്റൊരു പട്രോളിലെ ഒരാൾ കുറുക്കനാകുക.




കുറുക്കൻ

16. കുട്ടികൾ പട്രോളുകളായി നിൽക്കുന്നു (file). ഓരോ പട്രോളിന്റെ മുന്നിലുമായി അൽപമകലെ ഓരോ കടലാസ്സും പേനയും വയ്ക്കുന്നു. വിസിൽ



കേൾക്കുന്നതിനനുസരിച്ച് ഓരോ സ്കൗട്ടും ഓടിപ്പോയി പ്രതിജ്ഞ എഴുതി തുടങ്ങുന്നു. അടുത്ത വിസിലിന് ആൾ മാറുന്നു. ഇങ്ങിനെ തുടർച്ചയായി ആവർത്തിക്കുന്നു. ഓരോ സ്കൗട്ടിനും പത്ത് സെക്കന്റ് വീതം നൽകുക. കളിനിർത്തുമ്പോൾ ശരിയായും പൂർണ്ണമായും പ്രതിജ്ഞ എഴുതിയവരെ അഭിനന്ദിക്കുന്നു.

17. പ്രതിജ്ഞ എഴുതിയ കടലാസ് പദങ്ങളായി മുറിച്ച് ഗ്രൗണ്ടിലെ വിവിധ ഭാഗങ്ങളിൽ വിതറിയിടുന്നു (4നിറങ്ങൾ ). പട്രോളുകളുടെ എണ്ണമനുസരിച്ച് വ്യത്യസ്ത നിറമുള്ള കടലാസിൽ എഴുതണം. ഓരോ സ്കൗട്ടും ഒരു കടലാസ് തുണ്ട് എടുത്ത് അവരുടെ വസ്ത്രത്തിൽ പിൻ ചെയ്യുന്നു. (വലത് പോക്കറ്റിനു മുകളിൽ) അതിന് ശേഷം വരിയായി നിൽക്കുന്നു. അടുത്ത വിസിലിന് ഓടി നടന്ന് ഒരേ നിറത്തിലുള്ള ഭാഗങ്ങൾ തേടി പിടിച്ച് യോജിച്ചവർ ചേർന്ന് പ്രതിജ്ഞയുടെ വാചകഘടന അനുസരിച്ച് നിൽക്കുന്നു. അടുത്തവിസിലിന് കളി നിർത്തുന്നു. ജയിച്ചവരെ അഭിനന്ദിക്കുന്നു.

18. ട്രൂപ്പിനെ ഒരു വൃത്താകൃതിയിൽ നിർത്തുന്നു. ഗയിംസ് ലീഡർപ്രതിജ്ഞയുടെ ഭാഗം തുടങ്ങുന്നു . ശേഷം ഓരോരുത്തരെയായി ചൂണ്ടിക്കാട്ടുന്നു. ബാക്കിഭാഗം അവർ പറയണം. പറയാൾ പറ്റാത്തവർ പുറത്ത് ആകുന്നു. നിശ്ചിത സമയത്തിനുശേഷം ബാക്കി വരുന്നവരിൽ കൂടുതൽ ഉള്ള പെട്രോളിനെ അഭിനന്ദിക്കുന്നു. പുറത്ത് ആക്കാതെ (-) പോയിന്റ് നൽകി കളി തുടരാവുന്നതാണ്.

19. ട്രൂപ്പിനെ വൃത്തത്തിൽ നിർത്തുന്നു.ലീഡർ നിയമത്തിലെ ഏതെങ്കിലും ഭാഗം ശരിയായി വിളിച്ച് പറയുന്നു. അടുത്ത വിസിലിന് അവരോട് എത്രാമത്തെതാണെന്ന് വിരൽ കൊണ്ട് കാണിക്കാൻ ആവശ്യപ്പെടുന്നു. ശരിയായി കാണിക്കുന്നവർക്ക് ഓരോ മഞ്ചാടികുരു കൊടുക്കുന്നു. നിശ്ചിത ആവർത്തനങ്ങൾക്ക് ശേഷം കളി അവസാനിപ്പിച്ച് ഏറ്റവും കൂടുതൽ മഞ്ചാടികുരു ശേഖരിച്ച കുട്ടിയെ അഭിനന്ദിക്കുന്നു.

20. പട്രോളുകളായി കുട്ടികളെ നിറുത്തുന്നു. അവർക്ക് സ്ഥിരനമ്പർ കൊടുക്കുന്നു. ഗെയിംസ് ലീഡർ നിയമഭാഗവുമായി ബന്ധപ്പെട്ട ഒരു സംഭവം വിശദീകരിക്കുന്നു. തുടർന്ന് ഏതെങ്കിലും ഒരു നമ്പർ വിളിക്കുന്നു. അതാത് നമ്പറിലുളള കുട്ടികൾ ഓടിപ്പോയി ഇലയോ കല്ലുകളോ ശേഖരിക്കുന്നു. നിയമഭാഗത്തിന്റെ അത്രയും എണ്ണം ഉണ്ടായിരിക്കണം. കൂടുതൽ പോയിന്റ് കിട്ടിയ പട്രോളിനെ അഭിനന്ദിക്കുന്നു.

21. പട്രോളായി നിർത്തുന്നു. അൽപമകലെയുള്ള ഒരു സ്ഥലത്ത് നിയമഭാഗത്തിലെ നമ്പറുകൾ ചേർത്തിടുന്നു (4 സെറ്റ്). വിസിലടിക്കുമ്പോൾ ഓരോ




രുത്തരായി ഓടിപ്പോയി അവർക്ക് കിട്ടിയ നറുക്കിലെ നമ്പറിലുള്ള ഭാഗമെഴുതിയിടുന്നു. കൂടുതൽ ശരിയായ പട്രോളിനെ അഭിനന്ദിക്കുന്നു.

22. ട്രൂപ്പിലെ ഓരോരുത്തരുടേയും പുറകിൽ അവരെ ധരിപ്പിച്ചുകൊണ്ട് നിയമത്തിലെ വിവിധ ഭാഗങ്ങൾ എഴുതിയ തുണ്ടുകൾ പിൻ ചെയ്ത് വയ്ക്കുന്നു. അവരെ വിസിലടിച്ച് കളിക്കാൻ വിടുന്നു. എഴുതിയത് മറയ്ക്കുകയോ മരത്തോടോ, ചുവരിനോടോ ചേർന്നു നിൽക്കുകയോ ചെയ്യരുത്. അടുത്തെത്തിയാൽ പേര് വിളിച്ച് പുറകിലുള്ള കാര്യം വിളിച്ച് പറയുന്നു; അപ്പോൾ അവരുടെ കൈവശമുള്ള മറ്റ് കാർഡുകളടക്കം തിരിച്ച് കൊടുക്കുന്നു. ഏറ്റവും കൂടുതൽ കാർഡുള്ള കുട്ടിയെ വിജയിയായി കണക്കാക്കുന്നു.

## iii. പരിശീലനം കഥകളിലൂടെ

### 1. ദൈവഭക്തനായ ഡാനിയേൽ.

യൂഫ്രട്ടീസ് നദിയുടെ തീരത്ത് ബാബിലോൺ എന്നൊരു ദേശമുണ്ടായിരുന്നു. ദാരിയൂസ് എന്നു പേരുളള രാജാവ് ബാബിലോണിന്റെ ഭരണാധികാരിയായപ്പോൾ രാജ്യത്തിന്റെ സുസ്ഥിതിക്കുവേണ്ടി 120 ദേശാധിപന്മാരെ അദ്ദേഹം നിയമിച്ചു. അവരുടെ മേൽ മൂന്നു തലവന്മാരെയും നിയമിച്ചു. ഈ തലവന്മാരിൽ ഉത്തമനും ഭക്തനുമായ ഒരു യുവാവുണ്ടായിരുന്നു. ഡാനിയേൽ എന്നായിരുന്നു അയാളുടെ പേര്. ഡാനിയേലിന്റെ ദൈവഭക്തിയും കൂറും മൂലം അയാളുടെ പ്രവർത്തനങ്ങൾ അടിക്കടി പുരോഗമിച്ചു. ഇതുകണ്ട് മറ്റുളളവർക്ക് അസൂയ തോന്നി. അവർ ഡാനിയേലിനെ കെണിയിലാക്കാൻ തീരുമാനിച്ചു. "ഇന്നു മുതൽ ഒരു മാസത്തേക്ക് രാജാവായ ദാരിയൂസിനോടല്ലാതെ ഒരു ദേവനോടും ആരും പ്രാർത്ഥനയോ നേർച്ചയോ നടത്തരുത്" എന്ന് രാജാവിനെക്കൊണ്ട് ഒരു കല്പന പുറപ്പെടുവിച്ചു. ഡാനിയേലിനെ കുരുക്കിലാക്കാൻ അസൂയക്കാർ ചെയ്ത പണിയായിരുന്നു അത്. രാജാവ് ഈ കല്പനയിൽ മുദ്രവച്ചിരിക്കുന്നു എന്നറിഞ്ഞ് ഡാനിയേൽ സ്വഭവനത്തിലേക്കു പോയി. വീടിന്റെ മുകളിലത്തെ നിലയിൽ കയറി അയാൾ രഹസ്യമായി ദൈവത്തോടു പ്രാർത്ഥിച്ചു. ശത്രുക്കൾ അയാളെ പിടിക്കൂടി. വിവരം രാജാവിനെ അറിയിച്ചു. ഡാനിയേൽ രാജസന്നിധിയിലേക്ക് ആനയിക്കപ്പെട്ടു. രാജകല്പനയനുസരിച്ച് ഡാനിയേലിനെ സിംഹങ്ങളുടെ കുഴിയിലേക്കെറിഞ്ഞു. കുഴി ഒരു കല്ലുകൊണ്ടടക്കുകയും രാജാവിന്റെ മോതിരം കൊണ്ട് മുദ്രവയ്ക്കുകയും ചെയ്തു. തന്റെ പ്രജകളിൽ ഉത്തമനായ ഒരുവനെ സിംഹക്കുഴിയിലേക്ക് ഇട്ടതിൽ രാജാവിന് ദുഃഖമായി. രാത്രിയിൽ ദാരിയൂസിന് ഉറക്കം വന്നില്ല. അദ്ദേഹം ഉപവസിച്ചു. വിനോദങ്ങൾ എല്ലാം പരിത്യജിച്ചു.

രാജാവ് അതിരാവിലെ എഴുന്നേറ്റ് സിംഹങ്ങളുടെ കുഴിയിലേക്ക് തിടു



ക്കത്തിൽ ചെന്നു. ദുഃഖം നിറഞ്ഞ സ്വരത്തിൽ രാജാവ് വിളിച്ചു ചോദിച്ചു 'ഡാനിയേൽ, നീ നിരന്തരം സേവിക്കുന്ന ദൈവം നിന്നെ രക്ഷിക്കാൻ ശക്തനായിരുന്നുവോ '? ഡാനിയേൽ ഉറക്കെ വിളിച്ചു. 'രാജാവ് നീണാൾ വാഴട്ടെ ' . ദൈവത്തോട് ഞാൻ കൂറുകാണിച്ചതിനാൽ അവിടുന്നു തന്റെ ദൂതനെ അയച്ച് സിംഹങ്ങളുടെ വായ് ബന്ധിച്ചു. ഇതുകേട്ട രാജാവ് അത്യധികം സന്തോഷിച്ചു. ഡാനിയേലിനെ കുഴിയിൽ നിന്നും കയറ്റി. അവന് ഒരു പോറൽപോലും ഉണ്ടായിരുന്നില്ല. രാജാവും ദൈവഭക്തനായിത്തീർന്നു.

## 2. ശത്രുവിനോടും മര്യാദ.

ഇസ്രായേൽ ജനത്തെ ഭരിച്ചിരുന്ന സാവൂൾ രാജാവിന്റെ സൈന്യാധിപൻ ദാവീദ് കൂടുതൽ ജനപ്രീതി നേടുന്നു എന്നുകണ്ട് രാജാവിന് അയാളോട് അസൂയ തോന്നി. മാത്രമല്ല രാജത്വം സാവൂളിൽ നിന്നെടുത്ത് ദാവീദിന് നൽകുമെന്ന് ദൈവപുരുഷനായ സാമുവൽ പ്രവചിക്കയും ചെയ്തു. തന്മൂലം എതുവിധേനയും ദാവീദിനെ വധിക്കാൻ തന്നെ സാവൂൾ തീരുമാനിച്ചു. വിവരം അറിഞ്ഞ ദാവീദ് സിഫ് മരുഭൂമിയിലേക്ക് പലായനം ചെയ്തു. സാവൂൾ മൂവായിരം ഭടൻമാരോടുകൂടി ദാവീദിനെ അനുധാവനം ചെയ്തു. ഹക്കീലാക്കുന്നിൽ സാവൂൾ പാളയമടിച്ചു. ദാവീദും അബിഷായി എന്ന തന്റെ സ്നേഹിതനും കൂടി രാത്രിയിൽ സാവൂളിന്റെ പാളയത്തിലെത്തി. സാവൂൾ തന്റെ കുന്തം തലയ്ക്കൽ കുത്തി നിറുത്തിയിട്ട് സുഖമായി കിടന്നുറങ്ങുന്നു. പടയാളികൾ ചുറ്റും കിടന്നുറങ്ങുന്നുണ്ട്. അബിഷായി പറഞ്ഞു. നിന്റെ ശത്രുവിനെ ദൈവം നിന്റെ കയ്യിൽ എല്പിച്ചു തന്നിരിക്കുന്നു. ഒറ്റക്കുത്തിൻ അവനെ തറയോട് ചേർത്ത് ബന്ധിക്കുക. ദാവീദ് അബിഷായിയെ തടഞ്ഞു. "കർത്താവ് അധികാരം കൊടുത്ത് നിയമിച്ചിരിക്കുന്നവനെതിരെ കൈ ഉയർത്തരുത്. നിന്റെ രാജാവിനോട് അപമര്യാദയായി വർത്തിക്കയുമരുത്." സാവൂളിന്റെ കുന്തവും കൂജയും എടുത്ത് ദാവീദും അബിഷായിയും തിരികെപ്പോയി.

## 3. ഗഹസിയുടെ അവിശ്വസ്തത

സിറിയാ രാജാവിന്റെ സൈന്യാധിപനായിരുന്നു നാമാൻ. ഇദ്ദേഹം ധീരപരാക്രമിയും ആയിരുന്നു. നാമാനെ കുഷ്ഠരോഗം ബാധിച്ചു. അക്കാലത്ത് ഇസ്രായേൽ ദേശത്ത് എലീഷാ എന്നു പേരുള്ള ഒരു പ്രവാചകൻ താമസിച്ചിരുന്നു. ഈ പ്രവാചകനെ കണ്ടാൽ തന്റെ രോഗം കുറയുമെന്ന് നാമാന് അറിവുകിട്ടി. അയാൾ എലീഷായുടെ അടുക്കൽ എത്തി. എലീഷാ പറഞ്ഞു നീ ജോർദ്ദാൻ നദിയിൽ എഴുപ്രാവശ്യം മുങ്ങിക്കുളിക്കുക. നീ ശുദ്ധനായി നിന്റെ ശരീരം പൂർവ്വസ്ഥിതി പ്രാപിക്കും. ദൈവപുത്രന്റെ വാക്കനുസരിച്ച് അയാൾ പ്രവർത്തിച്ചു. അയാൾ ആരോഗ്യവാനായി. സന്തോഷം കൊണ്ട് മതിമറന്ന

നാമാൻ സ്വർണ്ണം, വെള്ളി, അനേകം വിശിഷ്ട വസ്ത്രങ്ങൾ ഇവയുമായി എലീ ഷായുടെ അടുക്കൽ എത്തി. എന്നാൽ എലീഷാ സമ്മാനമൊന്നും സ്വീകരിക്കാതെ അയാൻക്ക് ശാന്തി ആശംസിച്ചു പറഞ്ഞു വിട്ടു. ഇതു കണ്ടുനിന്ന എലീഷായുടെ ഭൃത്യൻ 'ഗഹസിക്ക്' ധനത്തിൽ ആഗ്രഹം തോന്നി. നാമാനെ പിൻതുടർന്ന് കുറ ച്ചുദൂരം പിന്നിട്ടപ്പോൾ അയാൻ നാമാനോട് പറഞ്ഞു. ഒരു താലന്ത് വെള്ളിയും രണ്ടുവിശേഷ• വസ്ത്രങ്ങളും തന്നയ്ക്കാൻ എലീഷാ ആവശ്യപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ഒരു സ്നേഹിതന് സമ്മാനിക്കാനാണ്. നാമാൻ സന്തോഷ പൂർവ്വം അയാൻക്ക് വേണ്ടത് നല്കി. ഈ വസ്തുക്കൾ വീട്ടിൽ ആരും കാണാ ത്തവിധത്തിൽ വച്ചശേഷം ഗഹസി എലീഷായുടെ അടുക്കൽ എത്തി. എലീഷാ ചോദിച്ചു ഗഹസി നീ എവിടെ ആയിരുന്നു ? അവൻ പറഞ്ഞു അങ്ങയുടെ ദാസൻ എങ്ങും പോയില്ല. എലീഷാ പ്രതിവചിച്ചു. നാമാൻ നിന്നെ സ്വീകരിച്ച് വിശിഷ്ട സാധനങ്ങൾ തന്നത് നിന്റെ ആത്മാവ് കണ്ടില്ലെന്നൊ നാമാന്റെ കുഷ്ഠം അവിശ്വസ്തമായി പെരുമാറിയ നിനക്കും നിന്റെ സന്തതികൾക്കും എന്നേക്കുമായി വന്നു ചേരും. ഗഹസി കുഷ്ഠ രോഗിയായി മഞ്ഞുപോലെ വെളുത്തു. അവിശ്വസ്തതക്കു കിട്ടിയ സമ്മാനം.

## 4. ഒരു കുഞ്ഞും രണ്ട് അമ്മമാരും.

ജ്ഞാനിയായ സോളമനെക്കുറിച്ച് നിങ്ങൾ കേട്ടിട്ടുണ്ടാവും. ജറുശലേമിൽ 40 വർഷം ഇസ്രായേലിനെ ഭരിച്ച ഭരണാധികാരിയാണ് സോളമൻ രാജാവ്. ഒരു ദിവസം രണ്ടുസ്ത്രീകൾ ഒരു കൈക്കുഞ്ഞുമായി രാജാവിന്റെ അടുക്കൽ എത്തി. കുഞ്ഞ് തന്റേതാണ് എന്ന് രണ്ടുസ്ത്രീകളും വാദിച്ചു. രാജാവ് രണ്ടു പേരുടേയും വാദം കേട്ടിട്ടു പറഞ്ഞു എന്റെ കുട്ടി ജീവിച്ചിരിക്കുന്നു, നിന്റെ കുട്ടിയാണ് മരിച്ചതെന്ന് ഒരുവളും നിന്റെ കുട്ടി മരിച്ചുപോയി, എന്റേതാണ് ജീവനോടെ ഇരിക്കുന്നതെന്ന് മറ്റവളും പറയുന്നു. ഒരുവാൾ കൊണ്ടുവരിക രാജാവ് കല്പിച്ചു. "ജിവനുളള കുഞ്ഞിനെ രണ്ടായി പകുത്ത് ഇരുവർക്കും കൊടുക്കുക". ഉടനെ കുഞ്ഞിന്റെ യഥാർത്ഥ അമ്മ തന്റെ കുഞ്ഞിനെ ഓർത്ത് ഹൃദയം നീറിപ്പറഞ്ഞു. യജമാനനെ കുട്ടിയെ കൊല്ലരുത്. അവനെ അവൾക്കു ജീവനോടെ കൊടുക്കുക. എന്നാൽ മറ്റവൾ പറഞ്ഞു. "കുട്ടിയെ എനിക്കും വേണ്ടാ നിനക്കും വേണ്ടാ. അവനെ വിഭജിക്കുക ". അപ്പോൾ രാജാവ് കല്പിച്ചു ശിശുവിനെ ആദ്യത്തെ സ്ത്രീക്ക് കൊടുക്കുക അസത്യവാദിയായ ഇവളെ തുറു ങ്കിൽ അടക്കുക.

## 5. അബ്രഹാമിന്റെ സത്ക്കാരം.

ഇസ്രായേലിൽ കനാൻ എന്നൊരു ദേശമുണ്ടായിരുന്നു. 'പാലും തേനും ഒഴുകുന്ന നാട്". എന്നു വിളിക്കത്തക്കവിധം സമ്പൽ സമൃദ്ധമായ ഒരു നാടായി



രുന്നു അത്. അവിടെ അബ്രഹാം എന്നു പേരായ ഉത്തമനായ ഒരു മനുഷ്യൻ വസിച്ചിരുന്നു. സൽസ്വഭാവിയും സുന്ദരിയുമായ സാറാ ആയിരുന്നു അയാളുടെ പത്നി. ഇരുവരും ദൈവഭക്തരും മനുഷ്യരുടെ പ്രീതിപാത്രങ്ങളുമായിരുന്നെങ്കിലും അവർക്ക് മക്കളില്ലായിരുന്നു. ഒരു ഉച്ച സമയം ഭൂമിയാകെ ഉരുകിത്തിളക്കുന്ന ചൂട്, അബ്രഹാം ഏതോ ചിന്തയിൽ മുഴുകി തന്റെ കൂടാരവാതിൽക്കൽ ഇരിക്കയാണ് . പെട്ടെന്നാണ് അബ്രഹാം അവരെ കണ്ടത്. ആളിപ്പടരുന്ന തീ വെയിലിലൂടെ മൂന്നുപേർ നടന്നു വരുന്നു. അവർ ആരെന്ന് അബ്രാഹാമിന് ഒരെത്തും പിടിയും കിട്ടിയില്ല. ആ ദിക്കിലെങ്ങും കണ്ടിട്ടുളളവരല്ലെങ്കിലും അവർ മഹത്വമുളളവരും മാന്യന്മാരുമാണെന്ന് അബ്രാഹാമിന് തോന്നി. അബ്രഹാം അവരുടെ അടുക്കലേയ്ക്ക് ഇറങ്ങിച്ചെന്നു. 'ഈ വേനലിൽ നടന്നു ക്ഷീണിച്ചു പോകുന്ന നിങ്ങൾ ആരാണെങ്കിലും എന്റെ വീട്ടിൽ കയറി അല്പം ക്ഷീണം മാറ്റിയിട്ടു പോകണം ,അബ്രഹാം അപേക്ഷിച്ചു. അവർ ആ ക്ഷണം സ്വീകരിച്ചു. അബ്രഹാം തന്നെ ആഗതരുടെ പാദങ്ങൾ കഴുകി നിശ്ചയിക്കപ്പെട്ട സ്ഥാനങ്ങളിൽ ഇരുത്തി. അപ്പോഴേക്കും മാവുകുഴച്ച് ഉണ്ടാക്കിയെടുത്ത അപ്പവും കാളക്കുട്ടിയെ കൊന്ന് പാകം ചെയ്തെടുത്ത മാംസവും ഭൃത്യന്മാർ തയ്യാറാക്കി. അബ്രഹാം തന്നെ അവർക്ക് വിളമ്പികൊടുത്തു. നർമ്മ സല്ലാപത്താൽ അബ്രഹാം ആഗതരെ സന്തുഷ്ടരാക്കി. മൂവരിൽ മുഖ്യനെന്നു തോന്നിയ ആൾ ചോദിച്ചു. നിന്റെ ഭാര്യ സാറാ എവിടെ? അവൾ അകത്തുണ്ട്. അബ്രഹാം പ്രതിവചിച്ചു. ആഗതൻ തുടർന്നു പറഞ്ഞു. അടുത്തവർഷം ഈ സമയത്ത് സാറായ്ക്ക് ഒരു പുത്രൻ ജനിക്കും. മാത്രമല്ല നീ ഒരു വലിയ ജനസമൂഹമായിത്തീരും. ഭൂമിയിലെ ജാതികളെല്ലാം നിന്നിലൂടെ അനുഗ്രഹീതരാകും. ആഗതൻ അവിടെ നിന്നും മറഞ്ഞു. യഥാർത്ഥത്തിൽ ദൈവദൂതന്മാരായിരുന്നു അവർ. സഹജീവികളോട് കൂറ് പുലർത്തിയിരുന്ന അബ്രഹാം അങ്ങനെ അനുഗ്രഹീതനായി.

## 6. നല്ല സമരിയാക്കാരൻ

യഹൂദ ജാതിയിൽപ്പെട്ട ഒരു മനുഷ്യൻ ഒരിക്കൽ ജറുസലേമിൽ നിന്നും അല്പം അകലെയുളള ജറിക്കോ പട്ടണത്തിലേക്ക് യാത്ര പോവുകയായിരുന്നു. കുതിരപ്പുറത്താണ് യാത്ര. പോകുന്ന വഴിയിൽ കൊളളക്കാർ അയാളെ ആക്രമിച്ചു. ഭാണ്ഡത്തിലുണ്ടായിരുന്നതെല്ലാം അപഹരിച്ച് അയാളെ അടിച്ച് അർദ്ധപ്രാണനാക്കിയശേഷം അയാളുടെ കുതിരയും കൊണ്ട് സ്ഥലം വിട്ടു. അതുവഴി ഒരു യഹൂദ പുരോഹിതൻ വന്നു. വഴിയരികിൽ ഞരങ്ങിയും മൂളിയും അവശനായി കിടക്കുന്ന ആ സഹോദരനെ ഒന്നു നോക്കിയിട്ട് അയാൾ കടന്നുപോയി. പിന്നാലെ ഒരു മതപണ്ഡിതൻ വന്നു. അയാളും വഴിയിൽ സഹായം അഭ്യർത്ഥിച്ചുകൊണ്ട് ദീനമായി കിടക്കുന്ന അയാളെ ഒന്നു നോക്കുക മാത്രം ചെയ്തു.

അല്പം കഴിഞ്ഞപ്പോൾ ഒരു സമരിയാക്കാരൻ അതുവഴി വന്നു. വഴിയിൽ അർദ്ധ പ്രാണനായികിടക്കുന്ന യഹൂദനെ അയാൾ കണ്ടു. യഹൂദരും സമരി യാക്കാരും ബദ്ധശത്രുക്കളാണ്. ശത്രുത മൂലം സമരിയാദേശത്തുകൂടി പോലും യഹൂദർ കടന്നുപോകില്ല. വഴിയിൽ കിടന്ന ആ മനുഷ്യനെ സമരിയാക്കാരൻ എഴുന്നേല്പിച്ചു. തന്റെ ഭാണ്ഡത്തിലുണ്ടായിരുന്ന വീഞ്ഞും എണ്ണയും പകർന്ന് അയാളുടെ മുറിവ് വെച്ചു കെട്ടി. തന്റെ കഴുതപ്പുറത്ത് കയറ്റി അടുത്തുളള സത്രത്തിൽ എല്പിച്ചു. സത്രക്കാരന് വേണ്ട വേതനം നൽകി, അധികച്ചിലവു വരുന്നെങ്കിൽ തിരിച്ചു വരുമ്പോൾ തന്നുകൊള്ളാം എന്നും അറിയിച്ചിട്ട് അയാൾ പോയി. ജാതി, മത, ശത്രു, മിത്ര ഭാവമൊന്നും ഇല്ലാതെ സമരിയാക്കാരൻ ആ പീഡിതന് അയല്ക്കാരനായി............

## 7, "Like David And Jonadhan"

ഇസ്രായേലിൽ ശനൽ എന്നൊരു രാജാവുണ്ടായിരുന്നു. ഫിലിസ്ത്യാ ദേശ വുമായുള്ള യുദ്ധത്തിൽ ശനൽ രാജാവിന് വിജയം കൈവരിക്കാൻ കഴിഞ്ഞത് 'ദാവീദ്' എന്ന ഒരു യുവാവിന്റെ ധീരതയാലാണ്. തന്മൂലം രാജാവ് ദാവീദിനെ സർവ്വസൈന്യാധിപനാക്കി. പക്ഷെ താമസിയാതെ ശനൽ രാജാവ് ദുഷ്ടനും ദാവീദ് ജനപ്രീതിനേടിയവനും ആയി. ഇതിൽ ശനൽ രാജാവിന് അസൂയ തോന്നി. അടുത്ത ദിവസം, അമാവാസി ദിനത്തിൽ രാജാവ് ഒരുക്കുന്ന വിരു ന്നിൽ ദാവീദിനെ വധിക്കുവാൻ ശനൽ തീരുമാനിച്ചു. ശനലിന്റെ പുത്രനായ ജോനാഥാൻ ഈ വിവരം അറിഞ്ഞു. ദാവീദ് ഉടൻ അവിടെ നിന്നും പുറപ്പെട ണമെന്ന് ജോനാഥാൻ അപേക്ഷിച്ചു. ഒളിച്ചു വസിക്കേണ്ട സ്ഥലവും ജോനാ ഥാൻ നിർദ്ദേശിച്ചു. ദാവീദിന്റെ മനസ്സിൽ സംശയം ഉദിച്ചു. പിതാവിന്റെ ഇംഗിതം നിറവേറ്റാൻ പുത്രനായ ജോനാഥാൻ തനിക്ക് കെണിയൊരുക്കുകയാണോ? താൻ അങ്ങനെ ചെയ്താൽ ദൈവത്തിന്റെ കോപം തന്റെ മേൽ പതിക്കട്ടെ എന്ന് ജോനാഥാൻ പറഞ്ഞു. വിരുന്നിനെത്തിയ ശനൽ രാജാവ് ദാവീദിന്റെ ഒഴിഞ്ഞ ഇരിപ്പിടം കണ്ട് ക്രുദ്ധനായി. താൻ ഒരുക്കിയ വിരുന്നിൽ സൈന്യാധി പൻ ആഗതനാകാതെതിരിക്കയൊ ? ജോനാഥാൻ പിതാവിനോട് പറഞ്ഞു. പിതാവേ ! ഞാനാണ് അവനെ പോകാൻ അനുവദിച്ചത്. അവന്റെ കുടുംബ ക്കാർ ഒത്തൊരുമിച്ച് ദൈവത്തിന് ബലിയർപ്പിക്കുന്നു. അതിൽ സംബന്ധിക്കു വാൻ പോകാൻ അവൻ അനുവാദം ചോദിച്ചു. ഞാൻ അനുവദിച്ചു. രാജാവ് "നീ എന്റെ ശത്രുവിനെ രക്ഷപ്പെടുത്തി അയച്ചു' എന്നലറികൊണ്ട് കുന്തം മകന്റെ നേർക്ക് എറിഞ്ഞു. ജോനാഥാൻ പെട്ടെന്ന് മാറിക്കളഞ്ഞതുകൊണ്ട് രക്ഷപ്പെട്ടു. ദാവീദ് എവിടെയായാലും പിടിച്ച് ബന്ധിച്ച് തന്റെ അടുക്കൽ കൊണ്ടുവരാൻ രാജാവ് ആജ്ഞാപിച്ചു. ജോനാഥാൻ ദാവിദിന്റെ അടുക്കൽ എത്തി. ജോനാ ഥാനും ദാവീദും വളരെ നേരം ആലിംഗനം ചെയ്തു കരഞ്ഞു. തന്റെ പിതാ



വിന്റെ ഇംഗിതം എന്താണെന്ന് ജോനാഥാൻ ദാവീദിനെ അറിയിച്ചു. കർത്താവ് ദാവീദിന്റെ ശത്രുക്കളെയെല്ലാം ഭൂമുഖത്തുനിന്നും ഉന്മൂലനം ചെയ്യുമ്പോൾ ജോനാഥാന്റെ നാമം ദാവീദിന്റെ കുടുംബത്തിൽ നിന്നും ഉന്മൂലനം ചെയ്യരുതേ എന്ന് അപേക്ഷിച്ച് അയാളെ സുരക്ഷിതസ്ഥാനത്തേക്ക് ജോനാഥാൻ യാത്ര യാക്കി.

## 8. ദാവീദും ഗോലിയാത്തും

ഇസ്രായേൽക്കാരുടെ ശത്രുക്കളായിരുന്നു ഫിലസ്ത്യർ. ഫിലസ്ത്യരുടെ കൂട്ടത്തിൽ ശക്തനായ ഒരു മല്ലൻ ഉണ്ടായിരുന്നു. ഗോലിയാത്ത് എന്നായിരുന്നു അവന്റെ പേര്. അവന് ആറടിയിലധികം പൊക്കം ഉണ്ടായിരുന്നു. അയ്യായിരം ഷക്കൽ തൂക്കമുള്ള പിച്ചള കവചമാണ് അവൻ ധരിച്ചിരുന്നത്. തലയിൽ ഇരു മ്പുതൊപ്പിയും. അവൻ ഇസ്രയേൽ ജനത്തെ വെല്ലുവിളിച്ചു. തെരെഞ്ഞെടുത്ത് ഒരാളെ വിടുക, അവൻ എന്നോട് മല്ലയുദ്ധം ചെയ്യട്ടെ. സാവൂൾ രാജാവും ഇസ്രയേൽ സൈന്യം മുഴുവനും ഭയചകിതരായി.

യുദ്ധരംഗത്ത് നിൽക്കുന്ന ജ്യേഷ്ഠന്മാരുടെ സുഖവിവരം അന്വേഷിക്കാൻ ദാവീദെന്ന ആട്ടിടയൻ ഏലാ താഴ്വരയിലെത്തി. ഫിലസ്ത്യനായ ഈ മല്ലന്റെ പോർവിളി ദാവീദ് കേട്ടു. അവനെ വധിക്കുന്നവർക്ക് രാജാവ് നൽകുന്ന സമ്മാനം എന്തെന്ന് അവിടെ നിന്ന പടയാളികൾ ദാവീദിനോട് പറഞ്ഞു. വർദ്ധിച്ച സമ്പത്തും തന്റെ സുന്ദരിയായ മകളെയുമായിരിക്കും സമ്മാനം. ബാലനായ ദാവീദ് സാവൂൾ രാജസന്നിധിയിലെത്തി ഉണർത്തിച്ചു.

"രാജാവേ, ദൈവത്തെ നിഷേധിക്കുന്ന ഇയാളെ ഓർത്ത് അങ്ങ് വ്യസനി ക്കേണ്ട. ദൈവം ഇയാളെ എന്റെ കൈയ്യിലേല്പിക്കും". സാവൂൾ പറഞ്ഞു, നീ ധൈര്യമുള്ളവനാണ്. പക്ഷെ നീ ബാലനാണ്. ആയുധമുപയോഗിക്കാനോ, യുദ്ധം ചെയ്യാനോ നിനക്ക് അറിയില്ല. ദാവീദ് പിൻവാങ്ങിയില്ല. "അങ്ങയുടെ ദാസൻ സിംഹത്തിന്റേയും കരടിയുടേയും കൈയ്യിൽ നിന്നും ആടുകളെ രക്ഷിച്ചിട്ടുണ്ട്." ദാവീദ് ഉണർത്തിച്ചു. ദാവീദിന്റെ നിർബന്ധപ്രകാരം സാവൂൾ ദാവീദിനെ യാത്ര യാക്കി. പടച്ചട്ടയോ തൊപ്പിയോ ധരിക്കാനുള്ള ശക്തി ദാവീദിനില്ലായിരുന്നു. അവൻ അതെല്ലാം ഉപേക്ഷിച്ചു. ആടിനെ മേയ്ക്കുന്ന തന്റെ വടി കൈയ്യിലെ ടുത്തു. തോളിലിട്ടിരുന്ന സഞ്ചിയിൽ കൂർത്തമുനയുള്ള അഞ്ചു കല്ലുകൾ പെറു ക്കിയിട്ടു. കൈയ്യിൽ കവണയുമെടുത്തു. ദൂരെ ബാലനായ ദാവീദിനെ കണ്ട പ്പോൾ ഗോലിയാത്ത് പൊട്ടിച്ചിരിച്ചു. 'നീ ഒരു വടിയുമായി എന്റെ നേരെ വരാൻ ഞാൻ ഒരു പട്ടിയോ', ഗോലിയാത്ത് ചോദിച്ചു'. ചുവന്നു തുടുത്ത് കോമളനായ ആ ബാലനെ ഒന്നു നന്നായി കാണാൻ ഗോലിയാത്ത് തലപ്പാവ്പൊക്കിയതും ദാവീദ് കവണയിൽ കല്ല് വച്ചെറിഞ്ഞതും ഒന്നിച്ചായിരുന്നു. കല്ല് അയാളുടെ

തിരുനെറ്റിയിൽ തറച്ചുകയറി. അയ്യാളൊരു അലർച്ചയോടെ നിലംപതിച്ചു. ഒറ്റ കുതിപ്പിന് ദാവീദ് അയാളുടെ പുറത്തു കയറി ഗോലിയാത്തിന്റെ അരയിൽ തിരുകിയിരുന്ന വാൾ ഊരി. അയാളുടെ കഴുത്തിന് വെട്ടി. ബാലനായ ദാവീദിന്റെ ധൈര്യം ഇസ്രായേലിനെ രക്ഷിച്ചു.

## 9. ധീരയായ അബിഗായിൽ

ദാവീദ് രാജാവ് സീഫ് മരുഭൂമിയിൽ കൂടി യാത്രചെയ്യുമ്പോൾ അദ്ദേഹത്തിനും കൂടെയുണ്ടായിരുന്ന അറുനൂറ് അനുചരന്മാർക്കും വിശന്നു. വിശപ്പും ദാഹവും കൊണ്ട് അവർ ക്ഷീണിച്ചു. കൊള്ളയടിക്കാം എന്നു കരുതിയാൽ കൂടി അവിടെ എങ്ങും ഒന്നും ഉണ്ടായിരുന്നില്ല. അപ്പോഴാണ് അറിഞ്ഞത് അവിടെ അടുത്ത് കാർമ്മലിൽ നാബാൽ എന്നൊരു ധനവാനുണ്ടെന്ന് . അയാൾക്ക് മൂവായിരം ചെമ്മരിയാടുകളും ആയിരം കോലാടുകളും ഉണ്ടായിരുന്നു.

അതിന്റെ രോമം കത്രിക്കുന്ന ഉത്സവദിവസം, ദാവീദ് തന്റെ പത്ത് അനുയായികളെ നബാലിന്റെ അടുക്കൽ അയച്ച് പറഞ്ഞു "ഈ ഒരു നല്ല ദിവസത്തിൽ താങ്കളുടെ കൈയിലുള്ളത് ഞങ്ങൾക്ക് തരണം. പക്ഷേ നാബാൽ ആ അപേക്ഷ നിരസിച്ചു. എന്റെ പരിചാരകർക്കായി തയ്യാറാക്കിയിരുന്ന സമൃദ്ധമായ ഭക്ഷണം വല്ലവർക്കും കൊടുക്കാനോ , നാബാൽ ചോദിച്ചു. അനുചരന്മാർ ഈ വിവരം ദാവീദിനെ അറിയിച്ചു. പക്വമനസ്കനും ശാന്തസ്വഭാവിയുമായ ദാവീദിന്റെ ഭാവം മാറി. അയാൾ ശക്തരായ ഇരുനൂറ് പടയാളികളോട് കൂടി നാബാലിന്റെ വാസസ്ഥാനത്തെ ലക്ഷ്യമാക്കി നടന്നു. ദാവീദിന്റെ പുറപ്പാടിനെക്കുറിച്ച് നാബാലിന്റെ പത്നി അബിഗായേൽ കേട്ടു. അവൾ ധീരയും ബുദ്ധിമതിയുമായിരുന്നു. അവൾ തിടുക്കത്തിൽ ഇരുനൂറ് അപ്പവും രണ്ടു തോൽകുടം വീഞ്ഞും പാകം ചെയ്ത അഞ്ചാടും അഞ്ചു കുട്ട മലരും ആറ് ഉണക്ക മുന്തിരിക്കുലയും അത്തിപ്പഴംകൊണ്ടുള്ള ഇരുനൂറ് അടയുമെടുത്ത് കഴുതപ്പുറത്ത് കയറി ദാവീദിന്റെ അടുക്കലേക്ക് യാത്രയായി. ദാവീദ് അവളുടെ കോട്ടയുടെ അടുത്ത് എത്തിയിരുന്നു. അബിഗായേൽ ദാവീദിനെ വന്ദിച്ചു പറഞ്ഞു " ഞാൻ അബിഗായേൽ ആണ്, നാബാലിന്റെ ഭാര്യ, എന്റെ ഭർത്താവ് അങ്ങയോട് കാണിച്ച അപമര്യാദ ക്ഷമിക്കണം. അങ്ങ് പടയാളികളുമായി വരുന്നത് എന്തിനാണെന്ന് എനിക്കറിയാം. എന്റെ ഭർത്താവ് ബുദ്ധിശൂന്യനും, ആലോചനാഹീനനുമാണ്. അദ്ദേഹം അങ്ങയോട് തെറ്റ് ചെയ്തതിൽ എനിക്ക് വളരെ മനോവേദനയുണ്ട്. അദ്ദേഹത്തിനുവേണ്ടി ഞാൻ അങ്ങയോട് മാപ്പ് ചോദിക്കുന്നു. സന്തുഷ്ടനായ ദാവീദ് അബിഗായേലിനോട് പറഞ്ഞു. നീ അനുഗ്രഹീതയാണ്. നിന്റെ ധൈര്യവും ബുദ്ധിയും ഇന്നു വലിയ ഒരു രക്തച്ചൊരിച്ചിൽ ഒഴിവാക്കിയിരിക്കുന്നു. നീ വന്നില്ലായിരുന്നു എങ്കിൽ നാബാൽ ജീവിച്ചിരിക്കുകയില്ലായിരുന്നു. സമാധാനത്തോടും ശാന്തിയോടും കൂടി തിരിച്ച് പോവുക. അബിഗായേലിന്റെ ധീരത ഒരു നാടിനെ രക്ഷിച്ചു.



## 10. മനശ്ശുദ്ധിയുള്ള ഭൃത്യൻ

കനാൻ ദേശത്ത് വസിച്ചിരുന്ന യാക്കോബിന് 12 മക്കളുണ്ടായിരുന്നു. ഇള യവനായ ജോസഫ്, സുന്ദരനും ബുദ്ധിമാനും , സൽസ്വഭാവിയുമായിരുന്നു. തന്മൂലം അയാൾ മാതാപിതാക്കളുടെ പ്രത്യേക സ്നേഹം പിടിച്ചുപറ്റി. ഇത് മറ്റ് സഹോദരങ്ങൾക്ക് ജോസഫിനോട് അസൂയ ഉളവാക്കുന്നതിന് കാരണമായി. അസൂയക്കാരായ സഹോദരന്മാർ ആടു മേച്ചുകൊണ്ട് കാട്ടിൽ നിൽക്കുമ്പോൾ അതുവഴിവന്ന ഈജിപ്റ്റ്കാർക്ക് സഹോദരനെ വിറ്റു. ഈജിപ്റ്റിലെ കച്ചവട ക്കാരിൽ നിന്നും ജോസഫിനെ കാവൽ പടയുടെ നേതാവായ പൊത്തിഫർ വിലയ്ക്ക് വാങ്ങി. ജോസഫ് വിശ്വസ്തനായിരുന്നതുകൊണ്ട് തന്റെ വീടിന്റെ മേൽനോട്ടവും തനിക്കുള്ള എല്ലാത്തിന്റേയും ചുമതലയും പൊത്തിഫർ ജോസ ഫിനെ ഏൽപ്പിച്ചു. ജോസഫ് വടിവൊത്ത ശരീരമുള്ളവനും സുമുഖനുമായി വളർന്നു. പൊത്തിഫറിന്റെ പത്നിക്ക് ജോസഫിനോട് അനുരാഗം തോന്നി. അവൾ ജോസഫിനെ പാട്ടിലാക്കാൻ ശ്രമിച്ചു. ജോസഫ് പറഞ്ഞു, എന്റെ യജ മാനൻ എന്നെ വിശ്വസിച്ച് ഇവിടുത്തെ മേൽനോട്ടക്കാരനായി എന്നെ നിയമി ച്ചിരിക്കുകയാണ്. എന്റെ യജമാനനെ വഞ്ചിക്കാനും ദൈവത്തിന് നിരക്കാത്ത പ്രവർത്തി ചെയ്യാനും ഞാൻ തയ്യാറല്ല. പലദിവസം നിർബന്ധിച്ചിട്ടും ജോസഫ് ഒഴിഞ്ഞുമാറി. ഒരു ദിവസം ജോസഫ് ജോലിചെയ്യാനായി വീട്ടുനുള്ളിൽ പ്രവേ ശിച്ചു. അപ്പോൾ അവൾ പ്രേമപൂർവ്വം അവന്റെ മേലങ്കിയിൽ കടന്നു പിടിച്ചു. ജോസഫ് തന്റെ മേലങ്കി ഉപേക്ഷിച്ച് പുറത്തേക്ക് ഓടി. പൊത്തിഫർ വന്നപ്പോൾ പത്നി പറഞ്ഞു, അങ്ങു കൊണ്ടുവന്ന ആ ജോസഫ് എന്നെ അപമാനിക്കാൻ ശ്രമിച്ചു. ഞാൻ ഉറക്കെ കരഞ്ഞപ്പോൾ അവൻ തന്റെ മേലങ്കി ഉപേക്ഷിച്ച് ഓടി പോയി. കോപം കൊണ്ടു ജ്വലിച്ച പൊത്തിഫർ ജോസഫിനെ കാരാഗൃഹത്തിൽ അടക്കാൻ കൽപ്പിച്ചു. പക്ഷെ അധികനാൾ കഴിയുംമുമ്പ് ജോസഫിന്റെ സത്യ സന്ധത വെളിപ്പെട്ടു. ജോസഫിനെ ഈജിപ്റ്റിലെ ഫറവോ രാജാവിന്റെ മന്ത്രി യാക്കി.

## 11. യേശുവും സക്കേവൂസും.

ജെറീക്കോയിൽ സക്കേവൂസ് എന്നൊരു ടാക്സ് കളക്ടർ ഉണ്ടായിരുന്നു. അയാൾ ധനവാനും ചുങ്കക്കാരിൽ പ്രധാനിയുമായിരുന്നു. യേശു ജറീക്കോയിലൂടെ വരുന്നു എന്നു കേട്ടപ്പോൾ സക്കേവൂസ് യേശുവിനെ ഒന്ന് കാണണമെന്ന് അതിയായി ആഗ്രഹിച്ചു. പക്ഷെ പൊക്കം കുറവായതിനാൽ ജനക്കൂട്ടം നിമിത്തം സക്കേവൂസിന് കഴിഞ്ഞില്ല. അയാൾ മുന്നിലേക്ക് ഓടി. യേശു കടന്നുപോകേണ്ട വഴിയിൽ ഒരു മരത്തിൻ മുകളിൽ കയറി ഇരുന്നു. മരച്ചുവട്ടിൽ എത്തിയപ്പോൾ യേശു അവിടെ നിന്നു മുകളിലേക്ക് നോക്കി.

ഈശോ പറഞ്ഞു സക്കായി ഇറങ്ങി വരൂ, ഇന്നു ഞാൻ നിന്റെ വീട്ടിൽ താമസിക്കുന്നു. സക്കായി വളരെ വേഗത്തിൽ ഇറങ്ങി വന്ന് യേശുവിനെ വീട്ടിൽ കൊണ്ടു പോവുകയും വേണ്ടവിധം സൽക്കരിക്കുകയും ചെയ്തു. സൽക്കാരത്തിനിടയിൽ സക്കേവൂസ് പറഞ്ഞു, കർത്താവേ, ഞാൻ എന്റെ സ്വത്തിന്റെ പകുതി. ദരിദ്രർക്ക് കൊടുക്കുന്നു. ആരുടെയെങ്കിലും വഞ്ചിച്ചെടുത്തിട്ടുണ്ടെങ്കിൽ ഒന്നിന് നാലിരട്ടിയായി മടക്കിക്കൊടുക്കുന്നു. യേശു പ്രതിവചിച്ചു. ഇന്ന് ഈ ഭവനത്തിനു രക്ഷയുണ്ടായി. കബളിപ്പിച്ച് സ്വന്തമാക്കിയ സമ്പത്തെല്ലാം തിരികെക്കൊടുത്തപ്പോൾ സക്കേവൂസിന്റെ ഭവനത്തിന് സമാധാനമുണ്ടായി.

## 12, സ്കൗട്ട് കുടുംബാംഗങ്ങൾ കൂറുള്ളവരാണ്

എവിടെയൊക്കെ എന്തിനോടൊക്കെ കൂറുകാണിക്കാം, മതാപിതാക്കൾ , സഹോദരങ്ങൾ, സ്നേഹിതർ, അയൽക്കാർ എന്നു വേണ്ട. പ്രകൃതിയും നമ്മുടെ കൂറിന് അർഹമാണ്. നമ്മുടെ തത്വങ്ങളോടും വിശ്വാസ സംഹിതയോടും നാം കൂറുള്ളവരായിരിക്കണം. വിശ്വാസസംഹിതയോട് കൂറ് കാണിച്ചതുകൊണ്ട് അപകടത്തിൽ നിന്നും രക്ഷപ്പെട്ട മൂന്നു യുവാക്കളുടെ കഥ ബൈബിളിൽ കാണാം. നബുദ്ക്കദ്നേസ്സർ രാജാവ് ബാബിലോൺ ദേശത്ത് ഭരണം നടത്തുമ്പോൾ അറുപതുമുഴം ഉയരവും ആറുമുഴം വണ്ണവുമുള്ള ഒരു സ്വർണ്ണ വിഗ്രഹം ഉണ്ടാക്കി. സകല ജനങ്ങളെയും രാജാവ് അടുക്കൽ വിളിച്ചുകൂട്ടി. രാജാവ് ഇപ്രകാരം അവരോട് കല്പിച്ചു. സകലവാദ്യങ്ങളും മുഴങ്ങി ആകാശം സംഗീത സാന്ദ്രമാകുമ്പോൾ സകലരും ഈ സ്വർണ്ണവിഗ്രഹത്തിനുമുമ്പിൽ സാഷ്ടാംഗം വീണ് നീ ഞങ്ങളുടെ ദൈവമാകുന്നു എന്ന് ഉത്ഘോഷിക്കണം. ഇതിന് എതിരായി പ്രവർത്തിക്കുന്നവർ തീർച്ചയായും അഗ്നിയിൽ ദഹിപ്പിക്കപ്പെടണം. ദേശാധിപതികളും, നാടുവാഴികളും , സ്ഥാനപതികളും ഉപദേശകരും വഴി ബാബിലോൺ മുഴുവൻ ഈ വാർത്തയറിഞ്ഞു. എല്ലാവരും നബുദ്ക്കദ്നേസ്സർ രാജാവിനെ അനുസരിച്ചു. കൊമ്പ്, കിന്നരം, തംബുരു, നാഗസ്വരം മുതലായവ മുഴങ്ങിയപ്പോൾ സാഷ്ടാംഗം വീഴാത്ത ഹനനിയാ, അസറിയാ, മിശായേൽ എന്ന മൂന്നു പേരെ രാജസന്നിധിയിൽ ഹാജരാക്കി.

കോപിഷ്ഠനായ രാജാവ് ചോദിച്ചു. നിങ്ങൾ എന്തുകൊണ്ട് എന്റെ കല്പന ലംഘിച്ചു. ഞാൻ സ്ഥാപിച്ച ഈ സ്വർണ്ണ പ്രതിമയാണ് ബാബിലോണിന്റെ ദൈവം. ഇതിനെ സാഷ്ടാംഗം വീണ് ആരാധിച്ചില്ലെങ്കിൽ എരിയുന്ന തീച്ചൂളയിലായിരിക്കും നിങ്ങളുടെ അന്ത്യം.

രാജാവിന്റെ ഈ ശാസന മൂന്നുയുവാക്കന്മാരുടെയും തത്വദീക്ഷയെ മാറ്റി മറിച്ചില്ല. അവർ പറഞ്ഞു. രാജാവേ ഞങ്ങൾ ചെറുപ്പം മുതൽ കണ്ടെത്തിയ ഒരു ദൈവമുണ്ട്. അദ്ദേഹത്തെയല്ലാതെ മറ്റൊന്നിനേയും ഞങ്ങളുടെ ദൈവ



മെന്ന് പറഞ്ഞ് കുമ്പിടാൻ ഞങ്ങൾക്ക് സാധ്യമല്ല. അതിന് അങ്ങ് വിധിക്കുന്ന എന്തു ശിക്ഷയും എല്ക്കാൻ ഞങ്ങൾ തയ്യാറാണ്. ആ ശിക്ഷയിൽ ഞങ്ങളുടെ ദൈവം ഞങ്ങൾക്ക് സഹായകനാകും. യുവാക്കൾ പറഞ്ഞു നിർത്തി.

കോപം കൊണ്ടു ജ്വലിച്ച രാജാവ് അഗ്നികുണ്ഠം പതിന്മടങ്ങ് ജ്വലിപ്പിക്കാൻ ആജ്ഞാപിച്ചു. അതിനുശേഷം ഈ മൂന്നു യുവാക്കന്മാരെയും ബന്ധിച്ച് അഗ്നിയിലേക്കെറിയാനും. സേവകൻമാർ അപ്രകാരം ചെയ്തു. തീച്ചൂളയുടെ ആധിക്യം നിമിത്തം സേവകന്മാരെ അഗ്നി ദഹിപ്പിച്ചുകളഞ്ഞു. പക്ഷേ ഹനനിയാ, അസറിയാ, മിശായേൽ എന്ന മൂന്നു യുവാക്കൻമാർ എരിഞ്ഞടങ്ങുന്നതു കാണാനെത്തിയ രാജാവ് കണ്ടത് മൂന്നുയുവാക്കന്മാരും തീച്ചൂളയുടെ നടുവിൽ കീർത്തനം ആലപിച്ച് രസിക്കുന്നതാണ്.

സത്യം എന്നു നാം കണ്ടെത്തുന്ന വിശ്വാസ സംഹിതയോട് കൂറു പുലർത്തണം. തത്വങ്ങളെ ബലിക്കഴിക്കാതെ കൂറുപുലർത്തിയാൽ ഉത്തമ വ്യക്തിത്വത്തിന് ഉടമയാകും. സ്കൗട്ട് ഗൈഡുകൾ കൂറുളളവരാകട്ടെ.

## 13. സ്കൗട്ടുകളും ഗൈഡുകളും പ്രകൃതിയെ സ്നേഹിക്കുക.

സ്കൗട്ടുകളും ഗൈഡുകളും പ്രകൃതിയെ സ്നേഹിക്കുന്നവരും പ്രകൃതിയോട് അടുത്ത് ജീവിക്കാൻ താൽപര്യം കാണിക്കുന്നവരുമാണ്. പ്രകൃതിയോട് നിരന്തരം സംഭാഷണത്തിൽ എർപ്പെട്ടിരുന്ന ഒരു വിശുദ്ധനാണ് ഫ്രാൻസ്സിസ് അസ്സീസി. ഇറ്റലിയിലെ ഒരു ചെറിയ നഗരമാണ് അസ്സീസി. അവിടെ 1182-ൽ, പീറ്റർ ബെർണാർ ദോൻ എന്ന പ്രഭുവിന്റെ ഏക പുത്രനായി ഫ്രാൻസ്സിസ് ജനിച്ചു. ദൈവ സ്നേഹം കൊണ്ടു നിറഞ്ഞ ഫ്രാൻസ്സിസിന് ദൈവത്തിന്റെ മഹാ ശക്തിയുടെ അംശങ്ങൾ സൃഷ്ടികളിൽ പ്രതിബിംബിക്കുന്നതായി തോന്നി. വെള്ളം, അഗ്നി, മേഘം, നക്ഷത്രങ്ങൾ, കാറ്റ് തുടങ്ങിയവയെല്ലാം അദ്ദേഹത്തിന് സഹോദരീ-സഹോദരന്മാരായിരുന്നു.

ഒരു സ്നേഹിതനെന്ന കണക്കെ ഫ്രാൻസ്സിസ് പ്രകൃതിയോട് സംസാരിച്ചിരുന്നു.ഒരു ദിവസം പർണ്ണശാലക്കടുത്തുള്ള റിയേറ്റി താടാകത്തിലൂടെ ഫ്രാൻസ്സിസ് യാത്ര ചെയ്യുകയായിരുന്നു. ഒരു മുക്കുവൻ വിശുദ്ധനെ കണ്ടപ്പോൾ ഒരു വലിയ മത്സ്യത്തെ അദ്ദേഹത്തിന് സമ്മാനിച്ചു. പതിവുപോലെ വിശുദ്ധൻ മത്സ്യത്തെ സഹോദരാ എന്നു വിളിച്ചുകൊണ്ട് സ്നേഹപൂർവ്വം അതിനെ വെള്ളത്തിലേക്ക് ഇട്ടു. എന്നാൽ മത്സ്യമാകട്ടെ ആ വള്ളത്തിന്റെ സമീപത്തുകൂടി തുള്ളിക്കളിച്ചുകൊണ്ട്, അവരെ അനുയാത്ര ചെയ്തു. കുറേ സമയം കഴിഞ്ഞ് വിശുദ്ധൻ മത്സ്യത്തെ ആശിർവദിച്ച് പൊയ്ക്കൊള്ളുക എന്നു പറഞ്ഞപ്പോൾ മാത്രമേ ആ മത്സ്യം ആഴത്തിലേക്ക് താണുമറഞ്ഞുള്ളു.

മറ്റൊരു ദിവസം വി, ഫ്രാൻസ്സിസ്സി എന്ന സ്ഥലത്തായിരിക്കുമ്പോൾ ഒരാൾ ഒരു പൊന്മാനെ അദ്ദേഹത്തിന് സമ്മാനിച്ചു. അദ്ദേഹം അതിനെ സ്നേഹ പൂർവ്വം തലോടി മാറോട് ചേർത്തു. പക്ഷെ പിന്നെ സ്വതന്ത്രമായി വിട്ടെങ്കിലും അതു പറന്നുപോയില്ല. ഒരിക്കൽ വിശുദ്ധൻ ആ പക്ഷിയെ മറ്റൊരാൾക്ക് സമ്മാനിച്ചു. പക്ഷെ വിശുദ്ധനിൽ നിന്നു അകന്നതുമൂലം അത് നിരാഹാര വൃതം ആരംഭിച്ചു. ഗതികെട്ട് ആ മനുഷ്യൻ പക്ഷിയെ വിശുദ്ധന്റെ പക്കൽ തിരികെ കൊണ്ടുവന്നു. വിശുദ്ധനെ കണ്ട മാത്രയിൽ പക്ഷി സന്തോഷം പ്രകടിപ്പിക്കുകയും തീറ്റി തിന്നുകയും ചെയ്തു.

ഒരിക്കൽ ഒരു ചീവീട് പർണ്ണശാലയ്ക്കടുത്ത് വന്നിരുന്ന് ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു. മറ്റുള്ളവർക്കതൊരു ശല്യമായി തോന്നി. വിശുദ്ധൻ പറഞ്ഞു, ആ കൊച്ചു പ്രാണി ദൈവത്തെ വാഴ്ത്തുകയാണ്. അതിനു ശേഷം അദ്ദേഹമതിനെ വിളിച്ചു. അത് ഫ്രാൻസ്സിസിന്റെ കൈയ്യിൽ വന്നിരുന്നു. അദ്ദേഹം പറഞ്ഞു "എന്റെ ചീവിടു സഹോദരീ , പാടുക, നിന്റെ സൃഷ്ടാവായ ദൈവത്തെ സന്തോഷത്തോടുകൂടി സ്തുതിക്കുക. തുടർച്ചയായി എട്ട് ദിവസത്തേക്ക് ആ ചീവിട് വിശുദ്ധൻ വിളിക്കുമ്പോൾ കൈത്തണ്ടയിൽ വന്നിരിക്കുകയും പാടുകയും ചെയ്തിരുന്നു. അദ്ദേഹം സഹോദരന്മാരോട് പറഞ്ഞു, ഈ കൊച്ചു ചീവിടു സഹോദരി ദൈവത്തെ സ്തുതിക്കുവാൻ നമ്മെ പഠിപ്പിച്ചു. ഇനി സ്വതന്ത്രമായി പൊയ്ക്കൊള്ളുവാൻ നമുക്കവളെ അനുവദിക്കാം. വിശുദ്ധൻ അതിനെ ആശീർവ്വദിച്ചു. പ്രപഞ്ചത്തിൽ കണ്ടെത്തുന്ന ചെറിയ പ്രാണികളിൽ പോലും സഹോദരഭാവം ദർശിക്കുന്ന മനസ്സിന്റെ ലാളിത്യം നമ്മെ ഈശ്വരനിലേക്ക് ഉയർത്തും. പിൽക്കാലത്ത് ഇദ്ദേഹത്തിന്റെ കരസ്പർശമേറ്റ് സുഖം പ്രാപിക്കാൻ ആൾക്കാർ ഓടിക്കൂടി. ഇന്നും അത്ഭുതങ്ങൾ പ്രവർത്തിക്കുന്ന ഒരു സ്വർഗ്ഗീയ മദ്ധ്യസ്ഥനായി ഫ്രാൻസ്സിസ് അസ്സിസി എണ്ണപ്പെടുന്നു. അദ്ദേഹം ഇപ്രാകരം പാടിയിരുന്നു.

എൻ പ്രിയ സോദരർ നക്ഷത്രജാലമേ
അമ്പിളി ചന്ദ്രരൂപീ
നിങ്ങടെ ലാവണ്യം വർണ്ണിക്കുവാൻ കഴി-
വില്ല പ്രാകശമോർത്താൽ

നീലചെമ്മാനത്തങ്ങോടിക്കളിക്കുന്ന
സോദരീ നക്ഷത്രമേ,
കുങ്കുമപൊട്ടുപോൽ, കുങ്കുമമുത്തുപോൽ
ശോഭയെ നൽകുവോളെ

കള്ള കളങ്കം കണിപോലുമേശാത്ത
വെള്ളമെ സോദരീ നീ



നിർമ്മലയാണല്ലോ, നീ ഞങ്ങൾക്കേകുന്ന
നന്മയെ ഓർത്തുപാടാം.

പ്രകൃതി ജാലങ്ങളോട് സംഭാഷണം ചെയ്തിരുന്ന മറ്റൊരു വിശുദ്ധനാണ് വി: മാർട്ടിൻ. വൈദ്യം പഠിപ്പിച്ചിരുന്ന അദ്ദേഹം പിൽക്കാലത്ത് അനേകർക്ക് ആശ്വാസം നൽകി. മാർട്ടിൻ ഒന്നു തൊട്ടാൽ രോഗം മാറും എന്ന സ്ഥിതി അദ്ദേഹത്തിന് കൈവന്നു. സ്പെയിനിലെ സൈനികനും ലീമായിലെ പ്രഭുവുമായ ഡോൺ ജുവാന്റെ പുത്രനായിരുന്നു മാർട്ടിൻ. അമ്മ പനാമക്കാരിയായ അന്ന എന്ന നീഗ്രോ വനിതയും. പ്രകൃതി വസ്തുക്കളിലെല്ലാം നിരന്തരം ഈശ്വര സ്നേഹം ദർശിക്കാൻ കഴിഞ്ഞ ആ ബാലൻ പതിനഞ്ചു വയസ്സായപ്പോൾ ഒരു ഡൊമിനിക്കൻ സന്യാസിയായി. പക്ഷി മൃഗാദികളോട് മാർട്ടിന് അതിരറ്റ വാത്സല്യമുണ്ടായിരുന്നു. പ്രകൃതിയും അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ചിരുന്ന സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഒരിക്കൽ മാർട്ടിൻ ആശ്രമത്തിലെ ജോലികൾ ചെയ്ത ശേഷം തോട്ടത്തിൽ എത്തി. പക്ഷികളുടെ സംഗീതത്തിലും പുഷ്പങ്ങളുടെ സൗരഭ്യത്തിലും ഇലകളുടെ തുമ്പിൽ മുത്തുമണികൾ കണക്കെ തങ്ങിനിൽക്കുന്ന മഞ്ഞുതുള്ളികളിലും മാർട്ടിന്റെ ഹൃദയം ത്രസിച്ചു നിൽക്കുകയായിരുന്നു. അപ്പോഴാണ് ഒരു എലി മാളത്തിൽ നിന്ന് തലനീട്ടി അതിന്റെ തിളങ്ങുന്ന കണ്ണുകൾ കൊണ്ട് മാർട്ടിനെ നോക്കിയത്. മാർട്ടിൻ അതിനെ സ്നഹപൂർവ്വം നോക്കിനിന്നു. അപ്പോൾ ആശ്രമത്തിലെ ചാപ്പൽ (പള്ളി) സൂക്ഷിപ്പുകാരനായ ബ്രദർ വന്ന് പ്രകൃതി സ്നേഹിയായ മാർട്ടിനോട് ഒരു വലിയ പരാതി പറഞ്ഞു. ദേവാലയത്തിലെ പൂജാസമയം വിരിച്ചൊരുക്കുന്ന വസ്ത്രങ്ങളെല്ലാം എലി കരണ്ടു തിന്ന് അരിപ്പപോലെ ആക്കിയിരുന്നു. നല്ല വിലപിടിപ്പുള്ള തുണികൾ. ബ്രദർ മൈക്കിൾ ആ എലികളെ ശപിച്ചു. എലികൾ എന്ന് പിറുപിറുത്തുകൊണ്ട് ബ്രദർ മൈക്കിൽ നടന്നുനീങ്ങി. പക്ഷേ മാർട്ടിൻ അവിടെ നിന്ന് മാളത്തിലിരുന്ന് എലിയെ വിളിച്ചു ഗുഡ് മോർണിംഗ് അഭിവാദ്യം ചെയ്തു. എന്നിട്ട് ആ എലിയോട് പറഞ്ഞു. നീയും നിന്റെ കൂട്ടുകാരും കരണ്ടു തിന്നുകൊണ്ടിരിക്കുന്ന വസ്ത്രങ്ങളെക്കുറിച്ച് സംസാരിക്കാനാണ് ഞാൻ നിന്നെ കാണാൻ വന്നത്. ഞാൻ നിങ്ങളെ കുറ്റപ്പെടുത്തുന്നില്ല. കാരണം ഞാൻ നിങ്ങൾക്ക് ആവശ്യമായ ഭക്ഷണം തന്നുകൊണ്ടിരുന്നില്ല. എന്നാൽ നിങ്ങളുമായി ഒരു കരാറുണ്ടാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ എല്ലാ എലികളും ഈ ആശ്രമം വിട്ട് ഇപ്പോൾ ഉപയോഗശൂന്യമായി കിടക്കുന്ന ആ പഴയ കളപ്പുരയിൽ താമസിക്കാൻ സമ്മതിക്കുന്ന പക്ഷം നിങ്ങൾക്കാവശ്യമായ ഭക്ഷണം അവിടെ എത്തിക്കാം. മാർട്ടിൻ പറഞ്ഞതുപോലെ സർവ്വ എലികളും കുഞ്ഞുകുട്ടി പരാധീനമടക്കം ആശ്രമം വിട്ടുപോവുകയും മാർട്ടിന്റെ അതിഥികളായി കളപ്പുരയിൽ താമസമാക്കുകയും ചെയ്തു. പ്രപഞ്ചത്തിന്റെ നാടിമിടുപ്പുകൾ പരിശോധിക്കാനുള്ള കണ്ണും കരളും ജർമ്മനിയിലെ പൈഡ് പൈപ്പറിനെപ്പോലെ മാർട്ടിനുമുണ്ടായിരുന്നു. സ്കൗട്ടുഗൈഡുകൾക്കും ഈ പ്രകൃതി സ്നേഹം ഉണ്ടായിരിക്കട്ടെ.

## 14. മിതവ്യയ ശീലം ഒരു നല്ല വ്യക്തിത്വത്തിന്

മിതവ്യയ ശീലം ഒരു നല്ല വ്യക്തിത്വത്തിന് ഭൂഷണമാണ്. ഉന്നതകുലജാതനെങ്കിലും ലളിത ജീവിതം നയിച്ച ഒരു മഹാ വിശുദ്ധനുണ്ടായിരുന്നു. ഇന്നു പഴയ ഗോവായിൽ സെന്റ് ഫ്രാൻസ്സിസ് സേവിയറിന്റെ ദേവാലയത്തിൽ ചെന്നാൽ ഒരത്ഭുതം കാണാം. 1552ൽ ഇഹലോകവാസം വെടിഞ്ഞ ഒരു പുണ്യ പുരുഷന്റെ ശരീരം ഒരു കണ്ണാടി പേടകത്തിൽ അഴുകാതെ ജീർണ്ണിക്കാതെ ഇരിക്കുന്നത്. ഈ മനുഷ്യൻ ആരായിരുന്നു എന്നോ ?

സ്പെയിനിൽ പാമ്പിലോനാ നഗരത്തിൽ റോസ് നിറത്തിലുള്ള കട്ടകൾ കെട്ടിപ്പടുത്തിട്ടുള്ള ഒരു ഗംഭീര മാളിക കാണാം. ഇരുമ്പഴികൾ ഇട്ടിട്ടുള്ളതും, ഓക്ക് തടിയാൽ വിരജിതവുമായ അതിന്റെ കതകിൽ വജ്രക്കല്ലു പതിച്ചിട്ടുള്ള വംശമുദ്ര കുത്തിയിരിക്കുന്നു. നവാറിലെ രാജകീയ സഭാധിപനായ (President of the royal council) ഡോ. ജുവാന്റെ ഭവനമാണത്. ഗോവയിൽ ഇന്നും നമുക്ക് ദൃശ്യമാവുന്ന വിശുദ്ധൻ ഫ്രാൻസ്സിസ് സേവിയറിന്റെ പിതാവായിരുന്നു ഡോ. ജൂവാൻ. രാജകീയ പ്രൗഢിയോടുകൂടി ബാല്യകാലവും വിദ്യാഭ്യാസവും പൂർത്തിയാക്കിയ ഫ്രാൻസ്സിസ് പാരീസ് സർവ്വകലാശാലയിൽ ഉന്നത ബിരുദത്തിനായുള്ള പഠനം ആരംഭിച്ചു. നാലര വർഷം കൊണ്ട് ആ സമർത്ഥൻ എം. എ. ബിരുദം സമ്പാദിച്ച് പാരീസ് സർവ്വകലാശാലയിൽ പ്രൊഫസ്സർ ആയി ഉദ്യോഗം നേടി. സർവ്വ ആഡംബരങ്ങളിലും മുഴുകി ജീവിക്കുന്ന കാലം. രാവിലെ ധരിച്ചിരിക്കുന്ന വേഷത്തിലാവില്ല ഫ്രാൻസിസിനെ ഉച്ചകഴിഞ്ഞുളള ക്ലാസ്സിൽ കാണുക. ആർഭാടവും ബഹുമതിയും നിറഞ്ഞുളള ലോകത്തിലേക്കുളള ഒരു പ്രയാണമായിരുന്നു ഫ്രാൻസിസിന്റേത്. പക്ഷേ ഈ പ്രയാണം അധികം നാൾ നീണ്ടുനിന്നില്ല.

സർവ്വകലാശാലാ ഗേറ്റ് കടന്ന് ഇറങ്ങി വരുന്ന ചെറുപ്പക്കാരൻ ആകാശവാണിപോലെ ഒരു നാദം കേട്ടു തുടങ്ങി. പ്രൊഫസ്സർ ഫ്രാൻസിസ്, ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവ് നശിച്ചാൽ ഒരു മനുഷ്യന് എന്താണ് പ്രയോജനം. വിശുദ്ധനും ജസ്യൂട്ട് സഭാ സ്ഥാപകനുമായ ഇഗ്നേഷ്യസ് ലയോളയായിരുന്നു ആ സ്വരത്തിന്റെ ഉടമ. ആദ്യമാദ്യം ഈ സ്വരം ഫ്രാൻസിസിന് ദേഷ്യം ഉണ്ടാക്കിയെങ്കിലും ആ വാക്കുകൾ അദ്ദേഹത്തിന്റെ ചിന്തയെ മഥിക്കാൻ തുടങ്ങി. ഫ്രാൻസിസിന്റെ ഹൃദയത്തിൽ കുടികയറിയ ഭൗമിക സ്വപ്നത്തിന്റെ മായാ മന്ത്രശക്തിയെ ഈ സ്വരം തകർത്തു. അദ്ദേഹം ആർഭാടങ്ങൾ വലിച്ചെറിഞ്ഞു. മിതവ്യയശീലവും ബ്രഹ്മചര്യവും വ്രതമായി സ്വീകരിച്ചു. സമ്പൽ സമൃദ്ധിയുടെയും കീർത്തിയുടേയും ഉത്തുംഗ ശൃംഗം സ്വപ്നത്തിൽ താലോലിച്ച ഫ്രാൻസിസ് സ്പെയിൻ വിട്ട് ഇന്ത്യയിലേക്കു കപ്പൽ കയറി. പാവപ്പെട്ടവരുടെ ഇടയിൽ സേവനുമായെത്തി. കേരളത്തിലും അദ്ദേഹം വന്നു. വടക്കേ അറ്റം മുതൽ തെക്കേ അറ്റം വരെ കായലോരത്തുകൂടെ കാൽ നടയായി സാധുജന



ങ്ങൾക്ക് ജ്ഞാനമായി, അപ്പമായി, ആശ്വാസമായി. സാധുജനസേവനം ഈശ്വര പൂജയാണ്. തന്മൂലം പട്ടിലും പനിനീരിലും താലോലിക്കപ്പെടാത്ത ആ ശരീരം മണ്ണിൽ അഴുകിപ്പോകാൻ ഈശ്വരൻ അനുവദിച്ചില്ല. ഫ്രാൻസിസ് സേവ്യറിന്റെ ദേഹിയോടൊപ്പം ആ ദേഹത്തെയും ഈശ്വരൻ വിശുദ്ധമാക്കി. സ്കൗട്ട് ഗൈഡുകൾ ആഡംബര പ്രിയരല്ല. മറിച്ച് മിതവ്യയശീലരാണ്. തന്മൂലം സേവനവും എളുപ്പമാകും.

15 . നന്മ ചെയ്യേണ്ടിവരുന്ന അവസരങ്ങളിൽ നമ്മൾ ലജ്ജ, ഭയം , സാമ്പത്തിക ബാദ്ധ്യത ഇവയെക്കുറിച്ചുള്ള പക്വമല്ലാത്ത ചിന്തമൂലം ആ അവസരം പാഴാക്കിക്കളയാറുണ്ട്. ധീരത കാട്ടിയതുകൊണ്ട് സമ്മാനിതരായ പലവ്യക്തികളെയും ബൈബിളിൽ ചിത്രീകരിച്ചിരിക്കുന്നു. ഓർമ്മയിൽ ഒളിമങ്ങാതെ പ്രകാശം പരത്തുന്ന ഒരു ധീരവനിതയാണ് ഭക്തയായ വേറോണിക്കാ. രണ്ടായിരം വർഷങ്ങൾക്കു മുൻപ് പാലസ്റ്റീനിൽ ജീവിച്ച ഒരു ചരിത്ര പുരുഷനാണ് യേശു. അശരണരുടെയും, ദുഃഖിതരുടെയും ആലംബഹീനരുടെയും സ്നേഹിതനായിരുന്നു ആ ദിവ്യൻ. അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിവുണ്ടായിരുന്ന അദ്ദേഹം അക്കാലത്തെ പ്രമാണിമാരുടെ അസൂയക്ക് പാത്രമായി. അവർ ആ ദിവ്യനെ കുരിശുമരണത്തിനേല്പിച്ചു. തലേദിവസം രാത്രിയിൽ ഉണ്ടായ ഉറക്കമിളപ്പും പ്രഹരങ്ങളും, പലനാടുവാഴികളുടെയും മുമ്പിലുള്ള വിസ്താരവും മൂലം ക്ഷീണിച്ച് അവശനായ യേശു കുരിശും വഹിച്ചുകൊണ്ട് ഗോഗുൽത്താ ലക്ഷ്യമാക്കി നീങ്ങുകയാണ്. കുരിശിന്റെ ഭാരം നിമിത്തം ഇടയ്ക്കിടെ നിലം പതിച്ചുപോകുന്നുണ്ട്. ക്രൂരരായ പട്ടാളക്കാർ ചാട്ടകൊണ്ട് പ്രഹരിച്ച് വലിച്ചെഴുന്നേല്പിക്കുകയും കുരിശ് ഒന്നു താങ്ങിക്കൊടുക്കാൻ മറ്റൊരാളെ ഏർപ്പെടുത്തുകയും ചെയ്യുന്നു. യേശുവിന് സംഭവിച്ച ഈ ഘോരവിധി കേട്ടറിഞ്ഞ് ഭക്തരായ യഹൂദ വനിതകൾ ആ കുരിശിന്റെ വഴിയിൽ ഓടി എത്തി. യേശുവിന്റെ ഈ ദൈന്യാവസ്ഥ കണ്ട് 'വേറോണിക്കാ' എന്ന ഭക്ത മുന്നോട്ടിറങ്ങി വന്ന് റോമൻ പട്ടാളക്കാരെയും യഹൂദ പ്രമാണികളെയും അവഗണിച്ച് തന്റെ കയ്യിലിരുന്ന ഒരു തൂവാല കൊണ്ട് യേശുവിന്റെ മുഖം തുടച്ചു. തലയിൽ തറച്ചിരുന്ന മുൾക്കീരിടം മൂലം രക്തവും വിയർപ്പും നിറഞ്ഞിരുന്ന മുഖം. ആ ധീരതയ്ക്ക് യേശു ഒരു സമ്മാനം നൽകി യേശുവിന്റെ മുഖത്തിന്റെ ഛായ ആ തൂവാലയിൽ പതിപ്പിച്ചു. ഇന്നും ആ തൂവാല യേശുവിന്റെ ഛായയോടുകൂടി ടൂറിനിൽ സൂക്ഷിക്കപ്പെടുന്നു. യേശുവിന്റെ ചരിത്രത്തോടുകൂടി വേറോണിക്കായുടെ നാമവും അനുസ്മരിക്കപ്പെടുന്നു. നന്മ ചെയ്യാൻ ധൈര്യം കാട്ടുക.

## 16. മുചുകുന്ദന്റെ കഥ

(ശ്രീമദ് ഭാഗവതത്തിൽ നിന്ന്- ജന്തുക്കളോടുള്ള സ്നേഹം)

നാരദനാൽ പ്രേരിപ്പിക്കപ്പെട്ട് ശ്രീകൃഷ്ണനോട് യുദ്ധത്തിനു വന്ന കാലയ

വനൻ എന്ന മ്ലേച്ഛ രാജാവിനെ മുചുകുന്ദനെ കൊണ്ട് കൃഷ്ണൻ സംഹരിപ്പിച്ചു. ഇക്ഷ്വാകു വംശത്തിൽ ജനിച്ച മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദ രാജാവ് ദേവന്മാരുടെ അപേക്ഷ പ്രകാരം അസുരന്മാരിൽ നിന്നും അവരെ രക്ഷിക്കാൻ സഹായിച്ചു. അതിന് പ്രതിഫലമായി ദേവന്മാർ നൽകിയ വരബലത്താൽ ദീർഘ നിദ്രയും , അതിൽ നിന്ന് ഉണർത്തുന്ന ആളിനെ ഭസ്മമാക്കാനുള്ള ശക്തിയും നേടി. മോക്ഷം നല്കാനാണ് മുചുകുന്ദൻ പ്രാർത്ഥിച്ചതെങ്കിലും ശ്രീനാരായണന് മാത്രമേ അതിനു സാധിക്കുകയുള്ളൂവെന്ന് ദേവന്മാർ പറഞ്ഞു. ഒരു പർവ്വത ഗുഹക്കകത്ത് പ്രവേശിച്ച് ക്ഷീണിതനായ മുചുകുന്ദൻ ഉറക്കമായി. നിരായുധനായി കാലയവനന്റെ സമീപം ചെന്ന കൃഷ്ണൻ അവനോട് യുദ്ധത്തിനൊരുങ്ങാതെ ഭയപ്പെട്ടതുപോലെ വേഗത്തിൽ പാഞ്ഞു തുടങ്ങി. കൃഷ്ണനെ ഭീരുവെന്ന് ശകാരിച്ചുകൊണ്ട് യവനൻ പുറകെ പാഞ്ഞു. അവനു പിടികൊടുക്കാതെ ഓടിയ കൃഷ്ണൻ, മുചുകുന്ദൻ ഉറങ്ങിക്കിടക്കുന്ന പർവ്വത ഗുഹയിൽ പ്രവേശിച്ചു മറഞ്ഞു. പിന്തുടർന്നു വന്ന യവനൻ ഗുഹയ്ക്കത്ത് ഒരാൾ കിടക്കുന്നതുകണ്ട് അത് കൃഷ്ണനാണെന്ന വിചാരത്തിൽ അവനെ ചവിട്ടി ഉണർത്താൻ ശ്രമിച്ചു. മുചുകുന്ദൻ കണ്ണു തുറന്ന് യവനനെ നോക്കിയപ്പോൾ യവനൻ ഭസ്മമായിത്തീർന്നു.

അപ്പോൾ മുചുകുന്ദനെ അനുഗ്രഹിക്കാൻ അവിടെ വന്ന ശ്രീകൃഷ്ണൻ ശ്രീനാരായണനാണെന്ന് മനസ്സിലാക്കിയ മുചുകുന്ദൻ ഭഗവാനെ സ്തുതിക്കുകയും തനിക്ക് മോക്ഷം നല്കാൻ പ്രാർത്ഥിക്കുകയും ചെയ്തു. മുചുകുന്ദൻ രാജ്യപരിപാലനം നടത്തുമ്പോൾ വിനോദത്തിനു വേണ്ടി മാത്രം നടത്തിയ നായാട്ടു മൂലം അനേകം ജീവികളെ നശിപ്പിച്ചതിന്റെ പാപം തപസ്സു ചെയ്ത് ഇല്ലാതാക്കാനും, ഒരു ബ്രാഹ്മണ ജന്മം കൂടി ഉണ്ടാകുമെന്നും അപ്പോൾ പ്രാണിഹിംസാദിക്രൂര വ്യാപാരങ്ങളിൽ വാസനയില്ലാതെ വരികയും, സർവ്വപ്രാണികളും ആത്മ സദൃശങ്ങളാണെന്നുള്ള വിചാരം ഉറയ്ക്കുകയും ചെയ്യുമെന്നും ആ ജന്മത്തിൽ മോക്ഷം ലഭിക്കുമെന്നും ശ്രീകൃഷ്ണൻ അനുഗ്രഹിച്ചു.

## 17. താര, ലക്ഷ്മണന്റെ കോപത്തെ ശമിപ്പിച്ച കഥ

(രാമായണത്തിൽ നിന്ന് - മര്യാദ)

രാവണനാൽ അപഹരിക്കപ്പെട്ട സീതയെ കണ്ടുപിടിച്ച് വീണ്ടെടുക്കാനായി രാമൻ വാനര രാജാവായ സുഗ്രീവനോട് സഖ്യം ചെയ്തു. സുഗ്രീവന്റെ ജ്യേഷ്ഠനായ ബാലിയെ വധിച്ച് കിഷ്കിന്ധയുടെ രാജാവായി സുഗ്രീവനെ രാമൻ അഭിഷേകം ചെയ്യിച്ചു. ഉടനെ മഴക്കാലം ആരംഭിച്ചതിനാൽ രാമൻ തന്റെ അനുജൻ ലക്ഷ്മണന്റെ കൂടെ സമീപത്തുള്ള ഒരു ഗുഹയിൽ വിരഹ ദുഃഖത്തോടെ നാലുമാസം കഴിച്ചുകൂട്ടി. അതേ സമയം സുഗ്രീവൻ തന്റെ അന്തഃപുരത്തിൽ മദ്യപാനത്തിലും വിനോദങ്ങളിലും മുഴുകികഴിയുകയായിരുന്നു.



മഴക്കാലം അവസാനിച്ചപ്പോൾ രാമനോട് സുഗ്രീവൻ ചെയ്തിരുന്ന പ്രതി ജ്ഞയെ അദ്ദേഹത്തിന്റെ മന്ത്രി ഹനുമാൻ ഓർമ്മിപ്പിച്ചു. ഉടനെ സുഗ്രീവൻ ലോകം മുഴുവനും സീതാന്വേഷണം നടത്താൻ തന്റെ വാനരസൈന്യത്തെ മൊത്തം വിളിച്ചുകൂട്ടാൻ കർശനമായ ആജ്ഞ നല്കി, ഹനുമാനെ ചുമതലപ്പെ ടുത്തിയ ശേഷം വീണ്ടും അന്തഃപുരത്തിൽ പ്രവേശിച്ചു.

ഇതേ സമയം, മഴക്കാലം അവസാനിച്ചിട്ടും സീതാന്വേഷണത്തിനുള്ള ശ്രമ ങ്ങൾ ഒന്നും സുഗ്രീവന്റെ പക്കൽ നിന്നും കാണാത്തതിനാൽ , തന്നോടു ചെയ്ത പ്രതിജ്ഞയെ ഓർമ്മിപ്പിക്കാനായി ലക്ഷ്മണനെ രാമൻ കിഷ്കിന്ധയിലേക്കയച്ചു. കുപിതനായ ലക്ഷ്മണൻ കിഷ്കിന്ധയിലെത്തി തന്നെ തടഞ്ഞ ദ്വാരപാലക ന്മാരെ തള്ളിമാറ്റി അകത്തു പ്രവേശിച്ചു. ബാലിയുടെ പുത്രനും യുവരാജാവു മായ അംഗദനെ വിവരമറിയിക്കാൻ സുഗ്രീവന്റെ അടുത്തേക്കയച്ചു. എന്നിട്ടും മദ്യത്തിന്റെ മയക്കത്തിൽ നിന്ന് ഉണരാത്ത സുഗ്രീവനെ ഹനുമാനും മറ്റു മന്ത്രി മാരും ഉപദേശിച്ച് ലക്ഷ്മണനെ ആദരപൂർവ്വം സ്വീകരിച്ച് സമാധാനിപ്പിക്കേണ്ട തിന്റെ ആവശ്യം ബോദ്ധ്യപ്പെടുത്തി.

രാജകൊട്ടാരത്തിലെത്തിയ ലക്ഷ്മണൻ അകത്തു നിന്നും കേട്ട പാട്ടും കൂത്തും കേട്ട് സുഗ്രീവൻ തന്റെ പ്രതിജ്ഞ മറന്നു പോയെന്നു കരുതി. കോപി ഷ്ഠനായ ലക്ഷ്മണൻ അന്തഃപുരത്തിൽ പ്രവേശിക്കാതെ പുറത്തു നിന്നു കൊണ്ട് തന്റെ വില്ലിലെ ഞാണൊലി മുഴുക്കി. കിഷ്കിന്ധയെ മുഴുവൻ നടുക്കിയ ഈ ഞാണൊലി കേട്ട് ഭയപരവശനായ സുഗ്രീവൻ , ലക്ഷ്മണന്റെ കോപം ശമി പ്പിച്ച് സമാധാനിപ്പിക്കാനായി ജ്യേഷ്ഠ പത്നിയും ബുദ്ധിമതിയുമായ താരയെ അയച്ചു. ലക്ഷ്മണനെപ്പോലെ ധീരോദാത്തതയുള്ള ശൗര്യവും മര്യാദയും ഒത്തി ണങ്ങിയ ഒരാൾക്ക് ഒരു സ്ത്രീയുമായി സംസാരിക്കുമ്പോൾ കോപിഷ്ഠനായി തുടരുക സാദ്ധ്യമല്ലെന്ന് കുശാഗ്ര ബുദ്ധിയുള്ള സുഗ്രീവനറിയാമായിരുന്നു. താര നയതന്ത്രപരമായി ലക്ഷ്മണനോട് സംസാരിച്ചു. സുഗ്രീവൻ ദീർഘകാല മായി തനിക്ക് നഷ്ടപ്പെട്ടിരുന്ന സുഖഭോഗങ്ങളിൽ മുഴുകിപ്പോയെങ്കിലും രാമന് നല്കിയ വാക്ക് മറന്നിട്ടില്ലെന്നും സീതാന്വേഷണത്തിന് വാനരസൈന്യത്തെ സജ്ജമാക്കാൻ "സുഗ്രീവാജ്ഞ" നല്കിയിട്ടുണ്ടെന്നും ബോദ്ധ്യപ്പെടുത്തി. രാജാ വിനെ കാണാൻ അകത്തേക്കു ക്ഷണിച്ചു.

അകത്ത് പ്രവേശിച്ച ലക്ഷ്മണനെ സുഗ്രീവൻ ആദരവോടെ സ്വീകരിച്ച് ക്ഷമാപണം നടത്തി. സന്തുഷ്ടനായ ലക്ഷ്മണൻ, സുഗ്രീവനെ രാമന്റെ സമീപം കൂട്ടികൊണ്ടു പോയി.

സീതാന്വേഷണത്തിനായി എട്ടു ദിക്കിലേക്കും അസംഖ്യം വാനര ശ്രേഷ്ഠ ന്മാരെ അയ്ക്കാൻ താൻ ചെയ്തിട്ടുള്ള എർപ്പാടുകൾ സുഗ്രീവൻ രാമനെ പറഞ്ഞു മനസ്സിലാക്കിയപ്പോൾ, രാമൻ സന്തോഷിച്ച് സുഗ്രീവനെ ആലിംഗനം ചെയ്തു.

## 18. ശുനശേഫന്റെ കഥ

(വേദകഥകളിൽ നിന്ന് - ധൈര്യം)

അംബരീഷ മഹാരാജാവ് ഒരു പ്രശസ്തമായ യാഗം ആരംഭിച്ചു. ഇതിൽ അസ്വസ്ഥനായ ദേവേന്ദ്രൻ യാഗാശ്വത്തെ അപഹരിച്ച് യാഗം മുടക്കി. ഇതിന് പരിഹാരമായി 16 വയസ്സ് തികഞ്ഞ ഒരു ബാലനെ കൊണ്ടുവന്ന് ഹോമധേനുവായി ആഹൂതി ചെയ്താൽ മതിയെന്ന് പുരോഹിതർ വിധിച്ചു. രാജാവിന്റെ വിളംബരവുമായി ഭടന്മാർ എല്ലായിടത്തും സഞ്ചരിച്ചു. പൂർണ്ണ മനസ്സോടെ 16 വയസ്സു തികയാത്ത ഒരു ബാലനെ യാഗത്തിനായി ദാനം നൽകുന്നവർക്ക് ആയിരം പശുക്കളും കരിനിലങ്ങളും അനേകം ഗ്രാമങ്ങളും നൽകാമെന്നായിരുന്നു വിളംബരം. ഇതുകേട്ട അജ്ഗിഗർത്തൻ എന്ന ദുരാഗ്രഹി തന്റെ മൂന്ന് പുത്രന്മാരിൽ മദ്ധ്യമനായ ശുനശേഫനെ നൽകാൻ തയ്യാറായി. മൂത്തവനെ അച്ഛനും ഇളയവനെ അമ്മയ്ക്കും വല്യ കാര്യമാണ്. ഗ്രാമത്തിലെല്ലാവർക്കും പ്രിയങ്കരനും ദയാലുവുമായ ശുനശേഫനാണ് അച്ഛന്റെ അത്യാഗ്രഹംമൂലം വിൽക്കപ്പെട്ടത്.

ഇതറിഞ്ഞ് ശുനശേഫൻ ഞെട്ടിയില്ല. ദുഃഖിതയായ മാതാവിനേയും സഹോദരങ്ങളേയും സമാധാനിപ്പിച്ചശേഷം ഭടന്മാരോടൊത്ത് യാത്രയായി. വഴിയിൽ ഗംഗാതീരത്തുള്ള കൊട്ടാരം സത്രത്തിൽ അവർ രാത്രി തങ്ങി. ഉറക്കം വരാത്ത ശുനശേഫൻ ഗംഗാതീരത്ത് വന്നിരുന്നു. അവിടെ എത്തിയ ഒരു മഹർഷി ആ ബാലനാരാണെന്നും തനിച്ച് രാത്രിയിൽ അവിടെയിരിക്കാൻ ഭയമില്ലേയെന്നും ചോദിച്ചു. തനിക്ക് ഭയമില്ലെന്നും പ്രപഞ്ചത്തിലെ ദുഃഖങ്ങളുടെ മൂലകാരണമായ ഭയത്തെ താൻ ആദ്യമേ ഉപേക്ഷിച്ചുവെന്നും ബാലൻ മറുപടി പറഞ്ഞു. ഇതുകേട്ട് സന്തുഷ്ഠനായ മഹർഷി (വിശ്വാമിത്രൻ) ശുനശേഫന്റെ കഥ ചോദിച്ചു മനസ്സിലാക്കി. ശുനശേഫനെയാഗത്തിന് ബന്ധിച്ചു നിറുത്തുമ്പോൾ ചൊല്ലാൻ ഒരു ദിവ്യമന്ത്രം ഉപദേശിച്ചുകൊടുത്തു.

യാഗശാലയിൽ അരയിൽ ചുവന്ന കയറിട്ട് യൂപത്തിൽ ബന്ധിപ്പിക്കപ്പെട്ടപ്പോൾ ശുനശേഫൻ ആ മന്ത്രം ആയിരത്തൊന്ന് പ്രാവശ്യം ഉരുവിട്ട് ദേവന്മാരെ പ്രാർത്ഥിച്ചു. അപ്പോൾ തനിക്ക് ഇച്ഛാശക്തിയും മേധാശക്തിയും വർദ്ധിച്ചതായി മനസ്സിലാക്കി.

ശുനശേഫനെ ബലിനൽകാനായി വധശിലയിൽ കിടത്തി വാൻകൊണ്ട് ആഞ്ഞ് വെട്ടി. എല്ലാവരേയും അത്ഭുതപ്പെടുത്തികൊണ്ട് ആ വാൾ ശുനശേഫന്റെ കഴുത്തിൽ ചെന്താമരമാലയായിട്ടാണ് പതിച്ചത്.

മനുഷ്യബലി കൊടുക്കാനൊരുങ്ങിയ പുരോഹിതന്മാരെ ശപിക്കാൻ ക്രോധത്തോടെ അവിടെ വിശ്വാമിത്രൻ എത്തി. എന്നാൽ വസിഷ്ഠന്റെ ഉപദേശപ്രകാരം ശുനശേഫൻ വിശ്വാമിത്രനെ ഉചിതവാക്കുകൾകൊണ്ട് ശാന്തമാക്കി. വിശ്വാമിത്രൻ



വരുണനെ ആവാഹിച്ച് പ്രത്യക്ഷപ്പെടുത്തുകയും വരുണൻ യാഗഫലം രാജാവിന് നൽകി, ശുനശേഫനെ സ്വതന്ത്രനാക്കുകയും ചെയ്തു. വിശ്വാമിത്രന്റെ ശിഷ്യനായ ശുനശേഫൻ മഹർഷിയായി തീർന്നു.

**19. പ്രഹ്ളാദൻ** (ശ്രീമത് ഭാഗവതത്തിൽ നിന്ന് - ദൈവത്തോടുള്ള കടമ)

ഹിരണ്യകശുപു എന്ന അസുരന്റെ പുത്രനായ പ്രഹ്ളാദൻ വിഷ്ണു ഭക്തന്മാർക്ക് ഉത്തമമാതൃകയാണ്. തന്റെ അനുജനായ ഹിരണ്യാക്ഷനെ വരാഹഅവതാരമെടുത്ത് നിഗ്രഹിച്ച വിഷ്ണുവിനോട് പ്രതികാരം ചെയ്യാൻ ഉദ്ദേശിച്ചുകൊണ്ട് ഹിരണ്യകശുപു തപസ്സിനു പോയി. ആ സമയം, അയാളുടെ ഗർഭിണിയായ ഭാര്യയെ ഇന്ദ്രൻ പിടിച്ചുകൊണ്ടുപോകുന്നത് കണ്ട നാരദ മഹർഷി അദ്ദേഹത്തെ തടഞ്ഞ് ആ സ്ത്രീയെ വിടുവിച്ച് തന്റെ ആശ്രമത്തിലേക്ക് കൊണ്ടുപോയി. ഗർഭസ്ഥനായ പ്രഹ്ളാദൻ കേൾക്കാനായി നാരദൻ ആ ഗർഭിണിക്ക് ഹരിഭക്തിയോഗം ഉപദേശിച്ചു. ഇതാണ് അസുരകുലജാതനായ പ്രഹ്ളാദന് ഹരിഭക്തി ഉണ്ടാകാൻ കാരണം.

ഹിരണ്യകശുപുവിന്റെ ഉഗ്ര തപസ്സുകൊണ്ട് ബ്രഹ്മാവ് പ്രത്യക്ഷപ്പെട്ടപ്പോൾ, അദ്ദേഹത്താൽ സൃഷ്ടിക്കപ്പെട്ട ആരാലും അകത്തും പുറത്തും പകലും രാത്രിയിലും, ഭൂമിയിലും ആകാശത്തും തനിക്ക് മരണം ഉണ്ടാകരുതെന്ന് വരം വാങ്ങി. ഹിരണ്യകശുപുവിന്റെ ദ്രോഹപ്രവർത്തികൾ മൂലം ദുഃഖിച്ച് ദേവന്മാർ വിഷ്ണുവിനെ ശരണം പ്രാപിച്ചു. അപ്പോൾ സ്വഭക്തനായ പ്രഹ്ളാദനെ ദ്രോഹിക്കുമ്പോൾ അവന് നാശം ഉണ്ടാകുമെന്ന് അശരീരി വാക്കുകേട്ടു.

ശുക്രപുത്രന്മാരായ ശണ്ഡാമർക്കന്മാരാൽ പഠിപ്പിക്കപ്പെട്ട പ്രഹ്ലാദനോട് താൻ പഠിച്ച ഉൽകൃഷ്ടമായ കാര്യം എന്തെന്ന് ഹിരണ്യകശിപു ചോദിച്ചപ്പോൾ ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നീ മാർഗ്ഗങ്ങളിൽക്കൂടിയുള്ള നിഷ്ക്കാമമായ വിഷ്ണുഭക്തിയാണ് ഉത്തമമെന്ന് ആ ബാലൻ മറുപടി പറഞ്ഞു. ഇതുകേട്ട് കോപിച്ച ഹിരണ്യകശിപു പുത്രനെ വധിക്കാനുത്തരവിട്ടു. എന്നാൽ പലരീതിയിൽ ശ്രമിച്ചിട്ടും തീവ്രമായ ഹരിഭക്തിയിൽ മുഴുകിയിരുന്ന ആ ബാലനെ വധിക്കാൻ ഭൃത്യന്മാർക്ക് സാധിച്ചില്ല.

വീണ്ടും പാഠശാലയിലേയ്ക്കയക്കപ്പെട്ട പ്രഹ്ലാദൻ തന്റെ സഹപാഠികളെ വിളിച്ചുകൂട്ടി. അവർക്ക് തത്വോപദേശം ചെയ്തു. പുരുഷന്റെ പരമായുസ്സായ 100 വർഷത്തിൽ നിദ്ര, അറിവില്ലായ്മ, ക്രീഡാശക്തി, ജരബാധ എന്നിവകൊണ്ട് 90 വർഷം നഷ്ടപ്പെട്ടുപോകുന്നു. 10 വർഷം മാത്രം ബാക്കി ശേഷിക്കുന്നു. അതുകൊണ്ട് ചെറുപ്പത്തിൽ തന്നെ സത്സംഗവും ഗുരുപദേശവുംകൊണ്ട് ഹരിഭക്തിമാർഗ്ഗം സ്വീകരിച്ചാൽ മാത്രമേ പ്രാപ്തിയുണ്ടാവുകയുള്ളുവെന്ന് ഉപദേശിച്ചു.

ഇതുകേട്ട സഹപാഠികൾ ഹരിഭക്തിയെ സ്വീകരിച്ചതുകൊണ്ട്, ഭയന്ന് ശണ്ഡാമർക്കന്മാർ ഹിരണ്യകശിപുവിനെ വിവരം അറിയിച്ചു. കോപിച്ച ഹിരണ്യകശിപു, പുത്രനോട് ഹരിയെവിടെയുണ്ടെന്ന് ചോദിച്ചപ്പോൾ, സർവ്വദിക്കിലുമുണ്ടെന്ന് പറഞ്ഞു. അവിടെയുള്ള ഒരു സ്തംഭത്തിൽ ഹരിയുണ്ടെങ്കിൽ നിന്നെ രക്ഷിക്കട്ടെയെന്ന് പറഞ്ഞുകൊണ്ട് പ്രഹ്ലാദനെ കൊല്ലാനൊരുങ്ങി. ഉടനെ വിഷ്ണു ഭഗവാൻ നരസിംഹ രൂപത്തിൽ ആ സ്തംഭത്തിൽ നിന്ന് പ്രത്യക്ഷപ്പെടുകയും തന്നോട് യുദ്ധം ചെയ്ത ഹിരണ്യകശിപുവിനെ തുടയിൽ കിടത്തി. മാറിടം നഖം കൊണ്ട് പിളർന്ന് കുടൽമാലയായി ധരിക്കുകയും ചെയ്തു. പ്രഹ്ലാദന്റെ സ്തുതി കൊണ്ട് ക്രോധം ശമിച്ച ഭഗവാൻ അവനെ അനുഗ്രഹിച്ചു.

## 20. കർണ്ണൻ

(മഹാഭാരതത്തിൽ നിന്ന് - കൂറ്)

മഹാഭാരതകഥയിലെ കർണ്ണൻ മികച്ച വില്ലാളിവീരനും ദാനശീലനുമായിരുന്നു. തന്റെ മിത്രത്തോട് ആജീവാനന്തം അദ്ദേഹം പ്രകടിപ്പിച്ച കൂറ് പ്രസിദ്ധമാണ്.

കുന്തിഭോജന്റെ വളർത്തു പുത്രിയായ കുന്തി സ്വഗൃഹത്തിൽ ആഗതനായ ദുർവാസ്സാവിനെ പരിചരിച്ച് സന്തോഷിപ്പിച്ചപ്പോൾ, ആ മുനി അവൾക്ക് ദേവന്മാരെ വിളിച്ചു വരുത്താൻ തക്ക ശക്തിയുള്ള മന്ത്രത്തെ ഉപദേശിച്ചു. മന്ത്രത്തിന്റെ ശക്തി പരീക്ഷിക്കാനായി, കുന്തിയുടെ കന്യാകാത്വം നഷ്ടപ്പെടാത്ത വിധത്തിൽ ഗർഭധാനം ചെയ്യുകയും ഉടൻ തന്നെ പ്രസവക്ലേശം കൂടാതെ കർണ്ണൻ ജനിക്കുകയും ചെയ്തു. ലോകാപവാദത്തെ ഭയന്ന കുന്തി ആ ശിശുവിനെ ഒരു പെട്ടിയിലാക്കി നദിയിലൊഴുക്കി വിട്ടു. അധിരഥൻ എന്ന സൂതനും ഭാര്യ രാധയും അതിനെയെടുത്തു വളർത്തി. ക്ഷത്രിയ കുലജാതനായിരുന്നതിനാൽ ആ ബാലന് യുദ്ധ വിദ്യ പഠിക്കാനാഗ്രഹമുണ്ടായി. പരശുരാമന്റെ ശിഷ്യത്വം സ്വീകരിച്ച് എല്ലാ ശാസ്ത്രവിദ്യകളും അവൻ അഭ്യസിച്ചു.

ഹസ്തിനാപുരത്തെ പാണ്ഡുരാജാവ് കുന്തിയെ വിവാഹം ചെയ്തു. ഋഷിശാപം മൂലം ഭാര്യാ സംയോഗത്തിൽ നിന്ന് വിരോധിക്കപ്പെട്ടിരുന്ന പാണ്ഡുവിന്റെ നിർദ്ദേശാനുസരണം കുന്തി തനിക്കു ലഭിച്ച മന്ത്രശക്തി ഉപയോഗിച്ച് ദേവൻമാരിൽ നിന്നും മൂന്നു പുത്രന്മാരെയും, പാണ്ഡുവിന്റെ മറ്റൊരു ഭാര്യയായ മാദ്രിക്ക് ആ മന്ത്രം ഉപദേശിച്ചതിന്റെ ഫലമായി മാദ്രി രണ്ടു പുത്രന്മാരെയും പ്രസവിച്ചു. ഇവരാണ് പാണ്ഡവന്മാർ. പാണ്ഡുവിന്റെ മരണശേഷം ഇവർ പാണ്ഡുവിന്റെ ജ്യേഷ്ഠനും അന്ധനുമായ ധൃതരാഷ്ട്രന്റെ പുത്രരായ 100 കൗരവരോടൊപ്പം ഹസ്തിനപുരത്തിൽ വളർന്നു വന്നു. അവരുടെ ഗുരുവായ ദ്രോണർ അവരെ യുദ്ധമുറകൾ അഭ്യസിപ്പിച്ചു. കൗരവർക്ക് പാണ്ഡവന്മാരോട് അസൂയയും ശത്രുതയും വളർന്നു.



രാജകുമാരന്മാർ പഠിച്ച വിദ്യകൾ പ്രദർശിപ്പിക്കുന്നതിനായി ഒരു മത്സരം സംഘടിപ്പിക്കപ്പെട്ടു. പാണ്ഡവന്മാരിൽ മൂന്നാമനായ അർജ്ജുനൻ മികച്ച ധനുർവിദ്യകൾ പ്രകടിപ്പിച്ച് മികച്ച വില്ലാളിവീരനായി വാഴ്ത്തപ്പെട്ടു. മത്സരരംഗത്തിലെത്തിയ കർണ്ണൻ ഇതിനു കിടനില്ക്കുന്ന വിദ്യകൾ കാണിച്ച് അർജ്ജുനനോട് നേരിട്ട് എതിർക്കാൻ സന്നദ്ധത പ്രകടിപ്പിച്ചപ്പോൾ, കുലഗുരുവായ കൃപാചാര്യർ, സൂതപുത്രനായതുകൊണ്ട് കർണ്ണന് അർജ്ജുനനെ എതിർക്കാൻ യോഗ്യതയില്ലെന്ന് പറഞ്ഞ് തടഞ്ഞു. ധൃതരാഷ്ട്രരുടെ മൂത്ത പുത്രനായ ദുര്യോധനൻ ഉടനെ, അപമാനിതനായ കർണ്ണനെ സാന്ത്വനിപ്പിച്ച് ആ സഭയിൽ വച്ചു തന്നെ അംഗരാജാവായി അഭിഷേകം ചെയ്തു. ഈ ഉപകാരത്തിനു പകരമായി കർണ്ണന്റെ ഒടുങ്ങാത്ത സഖ്യം മാത്രമാണ് ദുര്യോധനൻ ആവശ്യപ്പെട്ടത്. ആ ക്ഷണം മുതൽ കർണ്ണൻ ദുര്യോധനനോട് കൂറ് പുലർത്തുന്ന ഉറ്റമിത്രമായിത്തീർന്നു.

പിന്നീട് കൗരവരും പാണ്ഡവരും തമ്മിൽ വൻയുദ്ധം ഉണ്ടാകാനിടയായി. യുദ്ധത്തിനു മുമ്പ് ശ്രീകൃഷ്ണനും കുന്തിയും പ്രത്യേകമായി കർണ്ണനെ ചെന്നു കണ്ട് അയാളുടെ ജനനരഹസ്യം പറഞ്ഞുകൊടുക്കുകയും അധർമ്മം അനുഷ്ഠിക്കുന്ന ദുര്യോധനനെ ഉപേക്ഷിച്ച് സ്വന്തം സഹോദരന്മാരായ പാണ്ഡവരുടെ പക്ഷം ചേരാൻ അഭ്യർത്ഥിക്കുകയും ചെയ്തു. എന്നാൽ തനിക്ക് ദുര്യോധനനോടുള്ള കടപ്പാട് വിശദീകരിച്ചു കൊണ്ട് കർണ്ണൻ ഈ അപേക്ഷ നിരസിക്കുകയാണുണ്ടായത്. പാണ്ഡവന്മാരിൽ അർജ്ജുനനെ മാത്രമേ താൻ കൊല്ലുകയുള്ളൂ എന്ന് അദ്ദേഹം കുന്തിക്ക് വാക്കുകൊടുക്കുകയും ചെയ്തു. കുരുക്ഷേത്ര യുദ്ധത്തിൽ കൗരവപക്ഷത്ത് ധീരമായി പോരാടിയ കർണ്ണൻ, അവസാനം അർജ്ജുനനുമായുള്ള യുദ്ധത്തിൽ വീരമരണം പ്രാപിച്ചു.

## 21. ഭരതൻ

(രാമായണത്തിൽ നിന്ന്- ശുദ്ധത, സഹോദരസ്നേഹം)

രാമായണത്തിലെ ഭരതൻ ശുദ്ധതയുടെയും നിഷ്കളങ്കതയുടെയും മൂർത്തിഭാവമാണ്. അയോദ്ധ്യയിലെ ദശരഥ ചക്രവർത്തിക്ക് കൗസല്യ, കൈകേയി, എന്നീ ഭാര്യമാരിൽ യഥാക്രമം രാമനും ഭരതനും സുമിത്രയെന്ന ഭാര്യയിൽ ലക്ഷ്മണൻ, ശത്രുഘ്നൻ എന്നീ ഇരട്ടകളും ജനിച്ചു. നാലു രാജകുമാരന്മാരും പരസ്പരം അതിയായ സ്നേഹത്തോടെ വളർന്നു വന്നു. എന്നാൽ രാമൻ, ലക്ഷ്മണൻ, എന്നിവർക്കും ഭരതൻ, ശത്രുഘ്നൻ എന്നിവർക്കും തമ്മിൽ പ്രത്യേകിച്ചും കൂടുതൽ സ്നേഹ ബന്ധമുണ്ടായി.

വിശ്വാമിത്ര മഹർഷിയുടെ യാഗ സംരക്ഷണത്തിനായി അദ്ദേഹത്തിന്റെ കൂടെ പോയ രാമലക്ഷ്മണൻമാർ ആ കൃത്യ നിർവഹണത്തിനുശേഷം മുനി

യോടൊപ്പം മിഥിലയിലെത്തി. അവിടെ വച്ച് ശിവന്റെ ധനുസ്സിനെ വളച്ചൊടിച്ച രാമന് തന്റെ പുത്രിയായ സീതയെ ജനകൻ വിവാഹം ചെയ്തുകൊടുത്തു. കുറെകാലം കഴിഞ്ഞ് മൂത്ത പുത്രനായ രാമനെ യുവരാജാവായി പട്ടാഭിഷേകം ചെയ്യാൻ ദശരഥൻ തീരുമാനിച്ച് അതിനുള്ള ഒരുക്കങ്ങൾ ചെയ്തു. എന്നാൽ പട്ടാഭിഷേകത്തിന്റെ തലേദിവസം ദാസിയായ മന്ഥരയുടെ പ്രേരണയാൽ കൈകേയി ദശരഥനോട് തനിക്ക് വാഗ്ദാനം ചെയ്തിരുന്ന രണ്ടുവരങ്ങൾ ആവശ്യപ്പെട്ടു. രാമനു പകരം തന്റെ മകൻ ഭരതനെ യുവരാജാവാക്കണമെന്നും രാമനെ 14 വർഷത്തേക്ക് വനവാസത്തിനയക്കണമെന്നുമായിരുന്നു ആ വരങ്ങൾ.

പിതാവിന്റെ വാക്കു പാലിക്കാനായി രാമൻ രാജ്യം ഉപേക്ഷിച്ച് സീതാ ലക്ഷ്മണന്മാരാൽ അനുഗതനായി വനത്തിലേക്ക് യാത്ര തിരിച്ചു. തന്റെ വാത്സല്യ പുത്രനായ രാമന്റെ വിയോഗത്തിൽ മനംനൊന്ത് ദശരഥൻ മരണമടഞ്ഞു. ഈ സമയം കേകയ രാജ്യത്തായിരുന്ന ഭരതനെയും ശത്രുഘ്നനേയും, മന്ത്രിമാരുടെയും കുലഗുരുവായ വസിഷ്ഠന്റെയും നിർദ്ദേശ പ്രകാരം ദൂതന്മാർ അയോദ്ധ്യയിലേക്കു കൂട്ടികൊണ്ടുവന്നു.

നടന്ന സംഭവങ്ങളൊന്നുമറിയാതെ കൊട്ടാരത്തിലെത്തിയ ഭരതൻ തന്റെ മാതാവിൽ നിന്ന് വിവരങ്ങളറിഞ്ഞപ്പോൾ ലജ്ജിതനും വിഷാദമഗ്നനുമായി ത്തീർന്നു. താനറിയാതെ തനിക്കുവേണ്ടി കൈകേയിയാൽ ചെയ്യപ്പെട്ട അപരാധം പരിഹരിക്കാൻ തീരുമാനിച്ചു. തന്റെ നിരപരാധിത്വത്തെ സംശയിച്ച കൗസല്യയെ അതു ബോദ്ധ്യപ്പെടുത്താനായി , തനിക്ക് ഈ ഗൂഢാലോചനയിൽ എന്തെങ്കിലും പങ്കുണ്ടെങ്കിൽ ഏറ്റവും ഭയങ്കരമായ മഹാപാപങ്ങളുടെ ഫലം തനിക്കനുഭവപ്പെടട്ടെ എന്ന് പ്രതിജ്ഞ ചെയ്തു. താൻ വനത്തിൽ ചെന്ന് രാമനെ തിരികെ കൊണ്ടുവരുന്നതാണെന്ന് കൗസല്യയെ പറഞ്ഞു സമാധാനിപ്പിച്ചു.

പിതാവിന്റെ ശേഷക്രിയകൾ നടത്തിയതിനുശേഷം ഭരതനും ശത്രുഘ്നനും മന്ത്രിമാർ, ഗുരുഭക്തന്മാർ, സൈന്യം എന്നിവരോടുകൂടി വനത്തിലേക്ക് പുറപ്പെട്ടു. ചിത്രകൂടത്തിൽ ആശ്രമവാസം നടത്തിയിരുന്ന രാമനെ നടന്ന വിവരങ്ങളറിയിച്ച് രാജ്യഭാരമേല്ക്കാൻ തിരികെ വരണമെന്ന് ഭരതൻ അഭ്യർത്ഥിച്ചു. എന്നാൽ രാമൻ അതിന് സമ്മതിച്ചില്ല. അവസാനം രാമന്റെ പാദുകങ്ങളെ ശിരസ്സിലേറ്റു വാങ്ങി അവയെ സിംഹാസനത്തിൽ പ്രതിഷ്ഠിച്ച് രാമന്റെ പ്രതിനിധിയായി രാജ്യം ഭരിക്കാമെന്ന് ഭരതൻ സമ്മതിച്ചു. രാമൻ വനവാസം കഴിഞ്ഞു വരുന്നതുവരെ അയോദ്ധ്യക്കു വെളിയിലുള്ള നന്ദി ഗ്രാമത്തിൽ, രാമനെപ്പോലെ ജടാമകുടം ധരിച്ച് ഫലമൂലാദികൾ ഭക്ഷിച്ച് ലളിതജീവിതമനുഷ്ഠിച്ചു കൊണ്ടാണ് ഭരതൻ രാജ്യഭരണം നടത്തിയത്.

രാമന്റെ വനവാസത്തിനിടയ്ക്ക് രാവണനാൽ സീത അപഹരിക്കപ്പെട്ട് ലങ്കയിലേക്ക് കൊണ്ടുപോകപ്പെട്ടു. സീതയെ വീണ്ടെടുക്കാനായി സുഗ്രീവനോട്



രാമൻ സഖ്യം ചെയ്തു. സുഗ്രീവന്റെ ശത്രുവായ ബാലിയെ വധിച്ച് സുഗ്രീവനെ രാജാവാക്കിയശേഷം അയാളുടെയും ഹനുമാന്റെയും വാനരസൈന്യത്തിന്റെയും സഹായത്തോടെ സമുദ്രത്തിൽ സേതുബന്ധനം ചെയ്ത്. രാമലക്ഷ്മണന്മാർ ലങ്കയിലെത്തുകയും ഘോരമായ യുദ്ധത്തിനുശേഷം രാവണനെ നിഗ്രഹിച്ച് സീതയെ വീണ്ടെടുക്കുകയും ചെയ്തു.

14 വർഷം കഴിഞ്ഞ് തിരികെയെത്തിയ രാമന് പട്ടാഭിഷേകം നടന്നപ്പോൾ അതുവരെ രാമപാദുകങ്ങളെ മുൻ നിർത്തി ഭരണം നടത്തിയ ഭരതൻ കൃതകൃത്യനായി. കളങ്കമറ്റ മനസ്സിന്റെയും അതുല്യമായനിസ്വാർത്ഥതയുടെയും ഭ്രാതൃസ്നേഹത്തിന്റെയും ഉൽകൃഷ്ടോദാഹരണമായി ഭരതൻ പ്രകീർത്തിക്കപ്പെടുന്നു.

## 22. ഭീഷ്മർ

(മഹാഭാരതത്തിൽ നിന്ന്-
രാജ്യത്തോടുളള കടമ, വിശ്വസ്തത)

തന്റെ രാജ്യത്തോടുളള കടമ നിർവഹിക്കുന്നതിനും, സ്വന്തം പിതാവിനുവേണ്ടി എടുത്ത പ്രതിജ്ഞ പാലിക്കുന്നതിനുമായി ജീവിതം മുഴുവൻ ഉഴിഞ്ഞുവച്ച ഭീഷ്മ പിതാമഹൻ മഹാഭാരതത്തിലെ നിസ്തുല കഥാപാത്രമായി ശോഭിക്കുന്നു. ഹസ്തിനപുരത്തിലെ ശന്തനു മഹാരാജാവിന് ഗംഗയിൽ ജനിച്ച ദേവവ്രതൻ ബാല്യത്തിൽ തന്നെ എല്ലാ ആയുധ വിദ്യകളും അഭ്യസിച്ച് മികച്ച യോദ്ധാവായി. പിതാവായ ശന്തനുവിന് സത്യവതി എന്ന ദാശപുത്രിയെ വിവാഹം ചെയ്യണമെന്ന അഭിലാഷം നിറവേറ്റുന്നതിന് സത്യവതിക്കുണ്ടാകുന്ന സന്താനങ്ങൾക്ക് രാജ്യാവകാശം വിട്ടുകൊടുക്കാമെന്നും ആജീവാനന്തം താൻ ബ്രഹ്മചര്യമനുഷ്ഠിക്കാമെന്നും ദാശനോട് ചെയ്ത ഉഗ്ര പ്രതിജ്ഞയാണ് ദേവവ്രതന് ഭീഷ്മർ എന്ന പേരു ലഭിക്കാനിടയാക്കിയത്.

ശന്തനുവിന് സത്യവതിയിലുണ്ടായ ചിത്രാംഗദൻ, വിചിത്രവീര്യൻ എന്നീ പുത്രന്മാരിൽ ചിത്രാംഗദന് അകാല മരണം സംഭവിച്ചു. കാശി രാജാവിന്റെ പുത്രിമാരായ അംബ, അംബിക, അംബാലിക എന്നിവർക്ക് സ്വയംവരം നിശ്ചയിച്ചപ്പോൾ ആ കന്യകമാരെ വിചിത്രവീര്യനുവേണ്ടി സ്വയംവര മണ്ഡപത്തിൽ നിന്ന് ഭീഷ്മർ പിടിച്ചുകൊണ്ടുപോവുകയും എതിർത്തു യുദ്ധം ചെയ്ത രാജാക്കന്മാരെ തോല്പിക്കുകയും ചെയ്തു. സാല്വരാജാവിനോട് തനിക്കുളള അനുരാഗമറിയിച്ച അംബയെ വിട്ടയച്ചശേഷം വിചിത്രവീര്യന് മറ്റേ രണ്ടു കന്യകമാരെയും കല്യാണം കഴിച്ചു കൊടുത്തു. സാല്വനാൽ ഉപേക്ഷിക്കപ്പെട്ട അംബ തന്നോട് വിവാഹാഭ്യർത്ഥനയുമായി വന്നപ്പോൾ തന്റെ പ്രതിജ്ഞയിൽ ഉറച്ചു നിന്ന് അവളുടെ കോപത്തിനും പ്രതികാരത്തിനും പാത്രമായ ഭീഷ്മർ, അംബയ്ക്കുവേണ്ടി തന്നോടു പോരിനു വന്ന തന്റെ ഗുരുവായ പരശുരാമനെ എതിർക്കാനും തയ്യാ

റായി. പരശുരാമൻ യുദ്ധത്തിൽനിന്ന് പിന്മാറിയപ്പോൾ ഭീഷ്മരെ നശിപ്പിക്കാനുളള മോഹത്തോടെ തപസ്സുചെയ്ത അംബയ്ക്ക് സുബ്രഹ്മണ്യൻ പ്രത്യക്ഷനായി ഒരു ഇലഞ്ഞിപ്പൂമാല സമ്മാനിക്കുകയും അത് ധരിക്കുന്നയാളിന് ഭീഷ്മരെ വധിക്കാൻ സാധിക്കുമെന്നനുഗ്രഹിക്കുകയും ചെയ്തു. എന്നാൽ അംബയിൽ നിന്നും ആ മാലയെ സ്വീകരിക്കാൻ ഭീഷ്മരെ ഭയന്ന് ആരും തയ്യാറായില്ല. ഗത്യന്തരമില്ലാതെ, ദ്രുപദരാജാവിന്റെ കൊട്ടാരവാതിലിൽ ആ മാല ഉപേക്ഷിച്ചശേഷം, അംബ ദേഹത്യാഗം ചെയ്യുകയും ദ്രുപദ രാജാവിന്റെ മകളായി വീണ്ടും ജനിക്കുകയും ചെയ്തു. വളർന്നു വന്നപ്പോൾ ആ കുമാരി ആ മാലയെടുത്തു ധരിച്ചു. പിന്നീട് ദ്രുപദനാൽ ഒരു മകനെപ്പോലെ വളർത്തപ്പെട്ട് ശിഖണ്ഡിയായിത്തീർന്നു.

സന്താനമില്ലാതെ വിചിത്രവീര്യനും അകാല ചരമം പ്രാപിച്ചപ്പോൾ രാജവംശം നിലനിർത്താൻ വിചിത്രവീര്യന്റെ ഭാര്യമാരിൽ ഭീഷ്മരെകൊണ്ട് സന്തത്യുൽപാദനം നടത്താൻ സത്യവതി നടത്തിയ ശ്രമം നിഷ്ഫലമായി. ഭീഷ്മരുടെ നിർദ്ദേശപ്രകാരം സത്യവതി തന്റെ പുത്രനായ വേദവ്യാസനെ (പരാശരമുനിയിലുണ്ടായ പുത്രൻ) സ്മരിച്ച് പ്രത്യക്ഷപ്പെടുത്തുകയും അദ്ദേഹത്തോട് അംബിക, അംബാലിക എന്നിവരിൽ സന്തതികളെ ജനിപ്പിക്കാൻ അഭ്യർത്ഥിക്കുകയും ചെയ്തു. വ്യാസൻ അതിനു സമ്മതിച്ച് അംബിക, അംബാലിക അവരുടെ ദാസി എന്നിവരിൽ യഥാക്രമം ധൃതരാഷ്ട്രർ, പാണ്ഡു, വിദുരർ എന്നിവരെ ജനിപ്പിച്ചു. ധൃതരാഷ്ട്രർക്ക് ഗാന്ധാരിയിൽ ദുര്യോധനാദികളായ 100 പുത്രന്മാരും ഒരു പുത്രിയും പാണ്ഡുവിന് കുന്തി, മാദ്രി എന്നീ ഭാര്യമാരിൽ ധർമ്മപുത്രാദികളായ 5 പുത്രന്മാരും ഉണ്ടായി. ജന്മനാ അന്ധനായിരുന്ന ധൃതരാഷ്ട്രർക്കുപകരം പാണ്ഡുരാജ്യഭാരമേറ്റെങ്കിലും, അധിക കാലം ഭരിക്കാൻ കഴിയുന്നതിനുമുമ്പ് മരണം പ്രാപിച്ചു. അരാജകത്വം ഒഴിവാക്കി ഭരണം നടത്തിയത് രാജ പ്രതിനിധി എന്ന നിലയിൽ ഭീഷ്മരായിരുന്നു.

ധൃതരാഷ്ട്ര പുത്രനായ കൗരവന്മാരും പാണ്ഡുവിന്റെ പുത്രന്മാരായ പാണ്ഡവന്മാരും കൊട്ടാരത്തിൽ ഒരുമിച്ചു വളർന്നു വന്നു. പാണ്ഡവന്മാരോട് ശത്രുതയുണ്ടായിരുന്ന കൗരവന്മാർ അവരെ പലതരത്തിലും ദ്രോഹിച്ചു. പാണ്ഡവന്മാർ താമസിച്ചിരുന്ന അരക്കില്ലമെന്ന കൊട്ടാരം ചതിയിൽ തീവച്ച് നശിപ്പിക്കുകയും, അതിൽ നിന്ന് രക്ഷപ്പെട്ട ശേഷം ധൃതരാഷ്ട്രരിൽ നിന്ന് പകുതി രാജ്യം നേടി ഇന്ദ്രപ്രസ്ഥത്തിൽ ഭരണം നടത്തുന്ന അവസരത്തിൽ ധർമ്മപുത്രരെ ചൂതുകളിക്കു വിളിച്ച് ചതിവിൽ വിജയം നേടുകയും പണയമായി അവരുടെ സ്വത്തുകൾ മുഴുവൻ കൈക്കലാക്കി അവരെ അടിമകളാക്കുകയും ചെയ്തു. എന്നിട്ടും പകതീരാതെ ദുര്യോധനാദികൾ പാണ്ഡവരുടെ പത്നിയായ ദ്രൗപദിയെ രാജസഭയിൽ കൊണ്ടുവന്ന് വസ്ത്രാക്ഷേപം ചെയ്ത് അപമാനിച്ചു. ഈ അധർമ്മങ്ങൾക്കെതിരായി താൻ ധൃതരാഷ്ട്രരോട് നടത്തിയ വാദങ്ങളെല്ലാം ധൃതരാഷ്ട്രന്റെ സ്വപുത്രന്മാരോടുള്ള അമിതവാത്സല്യം കാരണം



നിഷ്ഫലമായപ്പോൾ ഹസ്തിനപുരത്തോടുള്ള തന്റെ കടമയെ മാനിച്ച് ഭീഷ്മർക്ക് അടങ്ങിക്കഴിയേണ്ടിവന്നു.

വീണ്ടും ചൂതുകളിയിൽ തോല്പിക്കപ്പെട്ട്12 വർഷം വനവാസവും ഒരു വർഷം അജ്ഞാത വാസവും പൂർത്തിയാക്കി തിരികെയെത്തിയ പാണ്ഡവർക്ക് രാജ്യം നല്കാൻ ദുര്യോധനൻ വിസമ്മതിച്ചപ്പോൾ യുദ്ധം അനിവാര്യമായി ത്തീർന്നു. കുരുക്ഷേത്രയുദ്ധത്തിൽ സ്വന്തം ഇഷ്ടത്തോടെയല്ലെങ്കിലും നാടി നോടുള്ള കടമ നിറവേറ്റാൻ കൗരവ പക്ഷത്തിനുവേണ്ടി പോരാടാൻ ഭീഷ്മർ നിർബന്ധിതനായി. ദുര്യോധനന്റെ പിതാമഹനാണെങ്കിലും രാജാവിനോട് പ്രജ ചെയ്യേണ്ട കടമ നിർവഹിക്കാൻ പാണ്ഡവരോടുള്ള തന്റെ വാത്സല്യം മനസ്സിൽ ഒതുക്കി വച്ചുകൊണ്ട് അവരോട് ഉഗ്രമായി പോരാടി, ദുര്യോധനനോടുള്ള തന്റെ കടമ ഭീഷ്മർ സ്വന്തം ജീവിതം തന്നെ ബലികഴിച്ച് നിറവേറ്റി. യുദ്ധത്തിൽ അജ യ്യനായ ഈ ധീരയോദ്ധാവിനെ അദ്ദേഹത്തിന്റെ തന്നെ ഉപദേശ പ്രകാരം ശിഖ ണ്ഡിയെ മുൻ നിർത്തി യുദ്ധം ചെയ്ത് അർജ്ജുനൻ അസ്ത്രങ്ങളാൽ വീഴ്ത്തി. ശന്തനുവിൽ നിന്ന് സ്വച്ഛന്ദമൃത്യുവെന്ന വരം നേടിയിരുന്ന ആ മഹാത്മാവ് ഉത്ത രായനകാലം വരെ ശരശയ്യയിൽ കിടക്കുകയും, കൗരവന്മാരെ വധിച്ച് ജയം നേടിയ പാണ്ഡവർക്ക് ധർമ്മോപദേശങ്ങൾ നല്കിയ ശേഷം ശ്രീകൃഷ്ണനെ നേരിൽ കണ്ടുകൊണ്ട് മോക്ഷം പ്രാപിക്കുകയും ചെയ്തു.

## 23. സ്വർഗ്ഗവും നരകവും

(ഉപനിഷത്തിൽ നിന്ന്-
മറ്റുള്ളവരെ സഹായിക്കൽ)

പണ്ഡിതനായ ഒരാചാര്യൻ വിദ്യാഭ്യാസത്തിനു വരുന്ന ശിഷ്യൻമാരെ തന്റെ കൂടെ താമസിപ്പിച്ച് ഗുരുകുല സമ്പ്രദായത്തിൽ പഠിപ്പിച്ചിരുന്നു. ഗുരുവിന്റെ ആജ്ഞകൾ ശിരസാവഹിച്ച് അദ്ദേഹത്തിനുവേണ്ട എല്ലാ ശുശ്രൂഷകളും ചെയ്യാൻ ശിഷ്യൻമാർ സദാ സന്നദ്ധരായിരുന്നു. ശിഷ്യൻമാരുടെ ഏതു സംശ യവും യുക്തമായ രീതിയിൽ ദൂരികരിച്ച് അവരെ തൃപ്തിപ്പെടുത്താൻ ഗുരു നാഥൻ ഒരിക്കലും ഉപേക്ഷ കാണിച്ചിരുന്നില്ല.

ഒരിക്കൽ ഗുരുവും ശിഷ്യന്മാരുംകൂടി ലോകത്തിലെ വിവിധ സ്ഥലങ്ങൾ കാണാനുള്ള ഒരു ദീർഘകാല പര്യവേക്ഷണയാത്രയ്ക്ക് പുറപ്പെട്ടു. പ്രകൃതിയിലെ സുന്ദര ദൃശ്യങ്ങൾ വീക്ഷിച്ചുകൊണ്ടും പലതരം ആളുകളുടെ ജീവിതരീതി നേരിൽ കണ്ടു മനസ്സിലാക്കികൊണ്ടും അവർ ഉല്ലാസാവന്മാരായി സഞ്ചരിച്ചു. പുതിയ സ്ഥലങ്ങളിൽ ഉണ്ടാകുന്ന വിചിത്രമായ അനുഭവങ്ങളും അവയെ പറ്റിയുള്ള ഗുരുവിന്റെ വിശദീകരണങ്ങളും ശിഷ്യന്മാർക്ക് വളരെ ആസ്വാദ്യകരമായിതോന്നി. കുറെക്കാലമായി ശിഷ്യന്മാർ തന്നോട് ചോദിച്ചിരുന്ന സംശയങ്ങൾക്ക് നേരിട്ടുള്ള

അനുഭവത്തിൽക്കൂടി ബോദ്ധ്യപ്പെടുത്തുക എന്ന ഉദ്ദേശത്തോടുകൂടിയാണ് ഗുരു ഈ യാത്ര സംഘടിപ്പിച്ചത്.

കുറെ ദിവസത്തെ യാത്ര കഴിഞ്ഞ് അവർ ഒരു സദ്യാലയത്തിലെത്തി. അവിടെയെത്തുന്ന അതിഥികൾക്ക് കഴിക്കാനായി സ്വാദിഷ്ഠമായ ഒരു പായസം വലിയ വാർപ്പിൽ തയ്യാറാക്കി വച്ചിട്ടുണ്ട്. എന്നാൽ ഓരോരുത്തർക്കും അതുകഴിക്കാൽ പ്രത്യേകം പാത്രങ്ങളോ വിളമ്പികൊടുക്കാനുള്ള സജ്ജീകരണങ്ങളോ അവിടെ ഉണ്ടായിരുന്നില്ല. പായസം കഴിക്കാൾ വരുന്നവരുടെ കയ്യിൽ തോൾ മുതൽ കൈപ്പത്തിവരെ എത്തത്തക്ക നീളമുള്ള ഓരോ തവി കെട്ടിക്കൊടുക്കും. അതുകൊണ്ട് അവർ പായസം കഴിച്ചു കൊള്ളണം. അതായിരുന്നു അവിടത്തെ ഭക്ഷണരീതി. ഓരോരുത്തരും അവരുടെ തവിയിൽ കോരിയെടുക്കുന്ന പായസം കൈമടക്കി വായിലെത്തിക്കാൾ സാധിക്കാത്തതുകൊണ്ട് ആർക്കും പായസം കുടിക്കാൾ സാധിച്ചില്ല. എല്ലാവരും വിശപ്പു സഹിക്കാൾ വയ്യാതെ ബഹളം വച്ചു കൊണ്ടിരിക്കുന്നു.

ഇതു കണ്ടശേഷം ശിഷ്യന്മാരെ അവിടെ നിന്ന് കുറെ ദൂരെയുള്ള മറ്റൊരു സദ്യാലയത്തിലേക്ക് ഗുരു കൂട്ടിക്കൊണ്ടുപോയി. അവിടെയും കുറെയധികം ആളുകൾ ഇതുപോലെതന്നെ കൈയിൽ ചേർത്തുകെട്ടപ്പെട്ട തവികളുമായി പായസം കഴിക്കാൾ കൂടിയിട്ടുണ്ട്.

എന്നാൽ നേരത്തെ കണ്ട യാതൊരു ബഹളവും ഇല്ല. എല്ലാവരും അച്ചടക്കത്തോടെ സുഖമായി പായസം പാനം ചെയ്യുന്നതായി കണ്ട് ശിഷ്യന്മാർ അത്ഭുതപ്പെട്ടു. സൂക്ഷിച്ചു നോക്കിയപ്പോൾ അവർക്ക് കാരണം മനസ്സിലായി. ഓരോരുത്തരും അവരുടെ തവിയിൽ കോരിയെടുക്കുന്ന പായസം തന്നത്താൾ കഴിക്കാൾ ശ്രമിക്കാതെ മറ്റൊരാളിന്റെ വായിലേക്ക് ഒഴിച്ചുകൊടുക്കുകയായിരുന്നു. അങ്ങനെ എല്ലാവർക്കും പായസം കുടിക്കാൾ സാധിച്ചു.

ശിഷ്യന്മാരോട് ഗുരു പറഞ്ഞു:- "സ്വർഗ്ഗം, നരകം ഇവയെന്തെന്ന് നിങ്ങൾ സംശയം ചോദിച്ചിരുന്നല്ലോ. ഇതുരണ്ടും നിങ്ങൾ ഇപ്പോൾ നേരിട്ടു കണ്ടു കഴിഞ്ഞു. ആദ്യത്തെ സദ്യാലയത്തിൽ നിങ്ങൾ കണ്ടത് നരകത്തിന്റെയും രണ്ടാമത്തേതിൽ കണ്ടത് സ്വർഗ്ഗത്തിന്റെയും പ്രത്യക്ഷ രൂപങ്ങളാണ്. ആദ്യത്തേതിൽ മറ്റുള്ളവരെപറ്റി യാതൊരു ചിന്തയുമില്ലാതെ സ്വന്തം കാര്യം മാത്രം നോക്കിയ ആളുകൾ ഈ ലോകത്തിൽ തന്നെ നരകം സൃഷ്ടിച്ചു. അതേ സമയം രണ്ടാമത്തെ സദ്യാലയത്തിൽ നാം കണ്ട ആളുകൾ പരസ്പരം സഹായിച്ചുകൊണ്ട് അവരുടെ പ്രവർത്തനം വിജയിപ്പിക്കുകയും സ്വർഗ്ഗത്തെ സാക്ഷാത്കരിക്കുകയും ചെയ്തു. മറ്റുള്ളവരെ സഹായിക്കുന്നതുവഴി നമുക്ക് സന്തോഷം നേടാൾ സാധിക്കുമെന്ന് ഇതിൽ നിന്നും മനസ്സിലാക്കാമല്ലോ".

ഗുരുവിന്റെ ഈ വിശദീകരണം കേട്ട് ശിഷ്യന്മാർ തൃപ്തരായി. തങ്ങളുടെ ഈ യാത്ര വളരെ ഫലവത്തായിരുന്നെന്ന് അവർക്ക് ബോദ്ധ്യപ്പെട്ടു.



## 24. വൃന്ദാവനത്തിലെ കൃഷ്ണലീലകൾ

(ശ്രീമദ് ഭാഗവതത്തിൽ നിന്ന് - പ്രകൃതി സ്നേഹം)

അസുര തുല്യന്മാരായ രാജാക്കന്മാരുടെ ഭാരം കുറച്ച് ഭൂമിയെ സംരക്ഷിക്കാൻ ദേവകീ വാസുദേവന്മാരുടെ എട്ടാമത്തെ പുത്രനായി വിഷ്ണു അവതരിച്ചു. പ്രസവിച്ചയുടൻ തന്നെ വാസുദേവനാൽ ഗോകുലത്തിൽ എത്തിക്കപ്പെട്ട ആ ശിശു കൃഷ്ണൻ എന്ന പേരിൽ യശോദയുടെയും നന്ദഗോപന്റെയും സന്താനമായി വളർന്നു വന്നു.

ദേവകിയുടെ എട്ടാമത്തെ പുത്രനാൽ താൻ വധിക്കപ്പെടും എന്ന അശരീരി വാക്കുകേട്ട് ഭയന്നു കഴിഞ്ഞിരുന്ന കംസൻ ഗോകുലത്തിൽ വളരുന്ന ഈ ശിശുവിനെ വധിക്കാൻ അയച്ച പൂതനാ ശകടാസുരൻ, തൃണാവർത്തൻ എന്നിവർ കൃഷ്ണനാൽ നിഗ്രഹിക്കപ്പെട്ടു. ഗോകുലത്തിൽ തുടർച്ചയായി ഉണ്ടായിക്കൊണ്ടിരുന്ന ഈ ആപത്തുകളിൽ നിന്ന് രക്ഷപ്പെടാനായി, ഗോപന്മാർ പ്രകൃതി രമണീയമായ വൃന്ദാവനത്തിലേക്ക് താമസം മാറ്റി.

വസുദേവന്റെ മറ്റൊരു ഭാര്യയായ രോഹിണിക്ക് നേരത്തെ അനന്തന്റെ അവതാരമായി ജനിച്ച ബലരാമനും കൃഷ്ണനും ജ്യേഷ്ഠാനുജന്മാരായി കളിച്ചു വളർന്നു. അവർ ഗോപബാലന്മാരോടൊപ്പം വൃന്ദാവനത്തിൽ പശുക്കളെ മേയ്ക്കാൻ പോവുകയും അവിടെ അനേകം ലീലകളിൽ ഏർപ്പെടുകയും ചെയ്തു. പ്രകൃതിയിൽ നിന്നും കിട്ടുന്ന വസ്തുക്കൾകൊണ്ട് ആഭരണങ്ങൾ ഉണ്ടാക്കി ധരിക്കുക, പറക്കുന്ന പക്ഷികളുടെ ഭൂമിയിൽ പതിപ്പിക്കുന്ന നിഴലിൽക്കൂടി ഓടുക, കുയിൽ, കൊറ്റി, മയിൽ, കുരങ്ങ് എന്നിവയെ അനുകരിക്കുക, ജലത്തിൽ കാണുന്ന സ്വന്തം പ്രതിബിംബത്തോട് സംസാരിക്കുക, മരക്കൊമ്പുകളിൽ കയറി ഒന്നിൽ നിന്നും മറ്റൊന്നിലേക്ക് കുരങ്ങുകളെപ്പോലെ ചാടുക, ഒളിച്ചു കളിക്കുക, പുഴകളിൽ മണ്ണുകൊണ്ട് അണകെട്ടുക എന്നിങ്ങനെ ബാലോചിതമായ വിവിധ കളികൾ കളിച്ച് അവർ കൗമാരകാലം കഴിച്ചുകൂട്ടി. പശുക്കളെ മേയാൻ വിട്ടിട്ട് മദ്ധ്യാഹ്ന സമയം രാമകൃഷ്ണൻമാരും ഗോപ ബാലന്മാരും കൂടി വനഭോജനം നടത്തുന്ന പതിവുണ്ടായിരുന്നു. ഓരോരുത്തരും വീട്ടിൽ നിന്നും കൊണ്ടുവന്ന ഭക്ഷണം പരസ്പരം പകുവച്ച് നർമ്മ വചനങ്ങൾ പറഞ്ഞ് ചിരിച്ചും പരിഹസിച്ചുമാണ് അവർ ഭക്ഷണം കഴിച്ചിരുന്നത്. ഭോജനം കഴിഞ്ഞ് അവർ യമുനയിലെ ശീതള ജലം കുടിക്കുകയും പശുക്കളെ കൊണ്ട് കുടിപ്പിക്കുകയും ചെയ്തു. പ്രകൃതിയോടിണങ്ങി ചേർന്ന ഈ ജീവിതം അവർക്കേറ്റവും സന്തോഷ പ്രദമായിരുന്നു.

അക്കാലത്ത് കംസന്റെ അനുചരന്മാരായ വത്സാസുരൻ, ബകാസുരൻ, അഘാസുരൻ, ദേനുകൻ, പ്രലംബൻ എന്നിവർ വിവിധരൂപങ്ങൾ ധരിച്ചുകൊണ്ട് രാമകൃഷ്ണന്മാരെ കൊല്ലാൻ വന്നെങ്കിലും അവരെല്ലാം ആ ബാലകന്മാരാൽ വധിക്കപ്പെട്ടു. കൂടാതെ കാളിയമർദ്ദനം, ദാവാഗ്നിപാനം എന്നീ അത്ഭുത കൃത്യ

ങ്ങൾ ചെയ്ത് ഉഗ്രവിഷസർപ്പമായ കാളിയനിൽ നിന്നും കാട്ടു തീയിൽ നിന്നും ഗോപന്മാരെ കൃഷ്ണൻ രക്ഷിച്ചു.

ശരത്കാലത്ത് പശുക്കളെ മേയ്ക്കുന്നതിനിടയ്ക്ക് ശ്രീകൃഷ്ണൻ ചെയ്ത മനോഹരമായ വേണുഗാനം ഗോപന്മാരേയും ഗോപികകളെയും ആബാലവൃദ്ധം ആകർഷിച്ചു. മനുഷ്യർമാത്രമല്ല ദേവസ്ത്രീകൾ, പശുക്കൾ, പക്ഷികൾ, വൃക്ഷങ്ങൾ, നദികൾ, എന്നീ സചേതന, അചേതന വസ്തുക്കളെല്ലാം വേണുഗാനത്തിൽ ലയിച്ച് സർവ്വവും മറന്നു. വേണുഗാനം ജംഗമങ്ങളായ പ്രാണിവർഗ്ഗത്തിന് വൃക്ഷ ധർമ്മത്തേയും സ്ഥാവരങ്ങളായ വൃക്ഷങ്ങൾക്ക് ജംഗമധർമ്മത്തേയും നൽകി യെന്നത് അത്യാശ്ചര്യകരമായിരുന്നു.

വൃന്ദാവനത്തിൽ ഗോപന്മാരോടൊത്ത് സഞ്ചരിക്കുമ്പോൾ കൃഷ്ണൻ ഗോപ ന്മാരോട് അവിടുത്തെ വൃക്ഷങ്ങളെപ്പറ്റി പുകഴ്ത്തിപ്പറയുമായിരുന്നു. ഗ്രീഷ്മ കാലത്ത് വിശ്രമിക്കാൻ ശീതളഛായ നൽകുന്നതിനു പുറമെ സ്വാദിഷ്ടമായ ഫലങ്ങൾ തിരികയും, ജന്തുക്കൾക്കും പക്ഷികൾക്കും അഭയം നൽകുകയും ചെയ്യുന്ന വൃക്ഷങ്ങൾ പ്രകൃതിയിൽ നമുക്ക് ഏറ്റവും ഉപകാരമുള്ളവയും നമ്മ ളാൽ സ്നേഹിക്കപ്പെടുകയും സംരക്ഷിക്കപ്പെടുകയും ചെയ്യേണ്ടവയുമാണെന്ന് ഗോപന്മാരെ ബോദ്ധ്യപ്പെടുത്തി.

ഒരുദിവസം ഗോപന്മാർ ഇന്ദ്രനെ സന്തോഷിപ്പിക്കുന്നതിനായി യാഗം ചെയ്യു ന്നതിന് വേണ്ട സാധനങ്ങൾ ശേഖരിക്കുന്ന തിരക്കിലായിരുന്നു. ശ്രീകൃഷ്ണൻ നന്ദഗോപാദികളുടെ സമീപത്തുചെന്ന് അവർ ചെയ്യാൻ പോകുന്ന യാഗം എന്തെന്നും അതിന്റെ ഫലം എന്തെന്നും ചോദിച്ചു. വൈശ്യന്മാരായ തങ്ങൾ പരമ്പരാഗതമായി വർഷത്തിന്റെ ദേവതയായ ഇന്ദ്രനെ പ്രീതിപ്പെടുത്താൻ ചെയ്യുന്ന യാഗമാണിതെന്ന് നന്ദൻ മറുപടി പറഞ്ഞു. ഇന്ദ്രനെക്കൊണ്ടവർക്ക് യാതൊരു ഉപകാരവും ഇല്ലെന്നും പശുക്കൾക്ക് അവശ്യമായ പുല്ല് മുതലായവ തരുന്ന പ്രത്യക്ഷദൈവമായ ഗോവർദ്ധന പർവ്വതത്തിന് സംതൃപ്തി വരുത്താ നാണ് യാഗം ചെയ്യേണ്ടതെന്നും കൃഷ്ണൻ നിർദ്ദേശിച്ചു. അപ്രകാരം ഗോപ ന്മാരെല്ലാവരും ഗോവർദ്ധന പർവ്വതത്തെ പൂജിക്കുകയും നിവേദ്യം സമർപ്പിച്ച് പ്രദിക്ഷണം ചെയ്യുകയും ചെയ്തു.

ഇന്ദ്രൻ കോപിച്ച് പ്രളയകാലമേഘങ്ങളെ വരുത്തി , കഠിനമായ മഴ പെയ്യിച്ച്, തന്നെ അപമാനിച്ച ഗോപന്മാരുടെ പശുക്കളെ മുഴുവൻ നശിപ്പിക്കാനാജ്ഞാ പിച്ചു. ഉഗ്രമായ ഇടിമിന്നലോടെ ഗോകുലത്തിൽ പേമാരി പെയ്യാൻ തുടങ്ങിയ പ്പോൾ ഗോപന്മാർ കൃഷ്ണനെ ശരണം പ്രാപിച്ചു. അവരെ ആശ്വസിപ്പിച്ച ശേഷം ഭഗവാൻ പ്രയാസലേശം കൂടാതെ ഗോവർദ്ധന പർവ്വതത്തെ ഇടത്തെ കൈകൊണ്ട് - ഒരു കുട്ടി കൂൺ പറിച്ച് കൈയ്യിൽ പിടിക്കുന്നതുപോലെ- പൊക്കി പ്പിടിച്ചു. പർവ്വതത്തെ പറിച്ചെടുത്ത ഗുഹയിൽ പ്രജാവാസികളെ പശുക്കളോടു കൂടി വസിക്കാൻ പറഞ്ഞു. ഏഴു ദിവസം ഭഗവാൻ നിന്ന സ്ഥാനത്തുനിന്നും



ഇളകാതെ ഒരേനിലയ്ക്ക് പർവതത്തെ ധരിച്ചുനിന്നു. ഇതുകണ്ട ഇന്ദ്രന്റെ ഗർവം നിശേഷം നശിച്ചു. മേഘങ്ങളെ നിരോധിച്ചു വർഷം നിർത്തി. പർവ്വതത്തിന് താഴെ വസിച്ചിരുന്നവരെയെല്ലാം സ്വസ്ഥാനത്തേക്ക് പറഞ്ഞയച്ചിട്ട് കൃഷ്ണൻ പർവ്വതത്തെ അതിന്റെ സ്ഥാനത്തിൽ തന്നെ സ്ഥാപിച്ചു. കൃഷ്ണന്റെ ഈ ലീലയിൽ അതിശയിച്ച ദേവന്മാർ പുഷ്പവർഷം ചെയ്യുകയും ഗോകുലവാസികൾ കൃഷ്ണനോട് സ്നേഹഭക്തി ബഹുമാനാദികൾ പ്രദർശിപ്പിക്കുകയും ചെയ്തു.

## 25. ഉപമന്യു

(വേദ കഥകളിൽ നിന്ന് - അച്ചടക്കം, വിശ്വസ്ഥത)

അയോധൗമ്യൻ പ്രശസ്തനായ ഒരു മുനിയായിരുന്നു. കുലപതിയായ അദ്ദേഹം ധാരാളം ശിഷ്യന്മാരെ ഉന്നതപഠനത്തിന് സഹായിച്ചിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ പ്രധാനിയാണ് ഉപമന്യു.

അധ്വാനത്തിനും അച്ചടക്കത്തിനും ഏറെ മഹത്ത്വം കൽപ്പിച്ച മഹാശയനായിരുന്നു ധൗമ്യൻ. ശിഷ്യന്മാർക്കെല്ലാം അദ്ദേഹം ജോലികൾ ഭാഗിച്ചു കൊടുക്കുകയും ആ ജോലികൾ നിഷ്കാമമായും ആത്മാർത്ഥമായും ചെയ്യണമെന്ന് ശഠിക്കുകയും ചെയ്യുമായിരുന്നു.

ഉപമന്യുവിന് ഗുരുകൊടുത്ത ജോലി പശുക്കളെ തീറ്റുകയാണ്. പ്രഭാതത്തിൽ പശുക്കളെ തെളിച്ചുകൊണ്ട് വനത്തിലെത്തും. കുളിർമ്മയുള്ള നദിയിൽ പശുക്കളെ ഇറക്കി കുളിപ്പിക്കും. നല്ല പുല്ലുള്ള സ്ഥലത്ത് മേയ്ക്കാൻ വിട്ട് ഗ്രാമത്തിലെത്തി ബ്രഹ്മചാരി ഭിക്ഷയാചിക്കും. ആഹാരം കഴിച്ച് തൃപ്തനായി സായാഹ്നമാകുമ്പോൾ വനത്തിൽചെന്ന് പുല്ലു തിന്നു കൊഴുത്ത പശുക്കളെ തെളിച്ചു കൊണ്ടു പോരും.

ഒരിക്കൽ ഗുരു ഉപമന്യുവിനെ ഒന്നു പരീക്ഷിക്കാൻ തീരുമാനിച്ചു. പശുക്കളെ തൊഴുത്തിലാക്കിയിട്ടു വന്ന ശിഷ്യനോട് ചോദിച്ചു " ഉണ്ണീ ഉപമന്യു, പശുക്കളെ തെളിക്കുവാൻ വനത്തിൽ പോയതിനു ശേഷം നന്നായി നീ കൊഴുത്തിട്ടുണ്ട്. എന്തു കഴിച്ചാണ് നീ പകൽ പോക്കുക?"

ഉപമന്യു പറഞ്ഞു. " ഗുരോ, ഞാൻ ഗ്രാമത്തിൽ ഭിക്ഷയെടുക്കാറുണ്ട്. ആഹാരം കഴിച്ചു നിറയുമ്പോൾ വനത്തിൽ പോയി പശുക്കളെ നോക്കും.
മകനെ, ഭാക്ഷയാചിച്ച് ഗുരുവിന്റെ നികടത്തിൽ വച്ചിട്ട് അദ്ദേഹം തരുന്നതല്ലേ ബ്രഹ്മചാരി കഴിക്കേണ്ടത് ? ഇനിമേലിൽ, ഭിക്ഷ കിട്ടുന്നതെന്തോ അത് ഇവിടെ തരണം. മനസ്സിലായല്ലോ?

ഗുരുവിന്റെ വാക്കുകൾ നിഷേധിക്കാത്ത അച്ചടക്കമുള്ള ആ ശിഷ്യൻ അന്നു മുതൽ ഭിക്ഷകിട്ടുന്നതെല്ലാം ഭാണ്ഡമാക്കി ധൗമ്യന്റെ മുമ്പിൽ വച്ചുപോന്നു. ഗുരു ശിഷ്യനെ അനുഗ്രഹിച്ചു.

കുറേ ദിവസങ്ങൾ കഴിഞ്ഞിട്ട് വീണ്ടും ശിഷ്യൻ തടിച്ചുകൊഴുത്തു വരുന്നതുകണ്ട് ഗുരു ചോദിച്ചു, " ഉണ്ണീ, നിനക്കു കിട്ടുന്ന ഭിക്ഷ മുഴുവൻ ഞാൻ വാങ്ങുന്നുണ്ട്. എന്നിട്ടും നിന്റെ ദേഹം തടിച്ചു വരുന്നതിന് കാരണമെന്ത്?"

ഉപമന്യു പറഞ്ഞു :- " ഗുരോ, ആദ്യം കിട്ടുന്ന ഭിക്ഷ അവിടത്തേക്ക് തരാൻ മാറ്റി വയ്ക്കും. ഞാൻ രണ്ടാമതും ഭിക്ഷ യാചിച്ച് കിട്ടുന്നത് മൃഷ്ടാന്നം ഭക്ഷിക്കും. " അങ്ങനെ ചെയ്യുന്നത് മറ്റു ഭിക്ഷോപജീവികൾക്ക് ദോഷം ചെയ്യുമെന്ന് പറഞ്ഞ്, രണ്ടാം വട്ട ഭിക്ഷ നടത്തുന്നതിൽ നിന്ന് ഗുരു ശിഷ്യനെ വിലക്കി. സന്തോഷ ത്തോടെ അതു സമ്മതിച്ച ഉപമന്യു തന്റെ ജോലി തുടർന്നു.

ദിവസങ്ങൾ കൊഴിഞ്ഞു വീണു. അപ്പോഴും ഉപമന്യു കൊഴുത്തു തന്നെ വന്നതു കണ്ട ഗുരു, അതിന്റെ കാരണം തിരക്കി, പശുക്കളുടെ പാൽകുടിച്ചു താൻ ജീവിക്കുന്നതാണ് ശരീരം തടിച്ചിരിക്കുന്നതിന്റെ കാരണമെന്ന് ശിഷ്യൻ മറുപടി നൽകി. ഇതുകേട്ടപ്പോൾ, സമയത്താല്ലാതെ പശുക്കളെ കറന്ന് പാലെ ടുക്കരുതെന്നും അതിന്റെ ഫലമായി പശുക്കുട്ടികൾ ഉണങ്ങിവരുമെന്നും ഗുരു പറഞ്ഞു. മേലിൽ അങ്ങനെ ചെയ്യുകയില്ലെന്ന് ഉപമന്യുവും ഉറപ്പുകൊടുത്തു. വീണ്ടും ശിഷ്യൻ തടിച്ചുതന്നെയിരിക്കുന്നതു കണ്ട്, ദിവസങ്ങൾക്കുശേഷം ഗുരു ചോദിച്ചു, " ഉപമന്യു, നീ ഭിക്ഷയേൽക്കുന്നില്ല. പാൽ കറന്നു കുടിക്കുന്നുമില്ല, എന്നിട്ടും നിന്റെ ശരീരം കൊഴുത്തു തന്നെയിരിക്കുന്നു . എന്താണിതിന്റെ കാരണം ?" ഉപമന്യു പറഞ്ഞു - " ഗുരോ, പൈക്കുട്ടികൾ പാൽ കുടിക്കുമ്പോൾ, ധാരാളമായി വെളിയിൽ തള്ളുന്ന നുരയാണ് ഞാൻ കുടിക്കുന്നത്,"

പൈക്കുട്ടികൾ തള്ളുന്ന നുര മനുഷ്യൻ ആഹരിക്കുന്നത് തെറ്റാണെന്നും മേലിൽ അത്തരം പ്രവൃത്തികൾ ചെയ്യരുതെന്നും ഗുരു നിർദ്ദേശിച്ചു.

ഗുരുവിന്റെ വാക്കുകൾ അക്ഷരം പ്രതി അനുസരിച്ച ഉപമന്യുവിന് ഭക്ഷണം കഴിക്കാത്തതുമൂലം ക്ഷീണവും തളർച്ചയും ബാധിച്ചു. വിശപ്പും ദാഹവും സഹി ക്കാതെ ഒരിക്കൽ വനത്തിൽക്കൂടി സഞ്ചരിക്കുമ്പോൾ , കാട്ടിൽ ഒരു ഭാഗത്തു കണ്ട എരുക്കിലയും അതിന്റെ പാലും ഉപമന്യു ഭക്ഷിച്ചു. അതിന്റെ ഫലമായി അവന്റെ കാഴ്ച ശക്തി നശിച്ചു തുടങ്ങി, കുറെ ദിവസം കഴിഞ്ഞപ്പോൾ വന ത്തിൽ വച്ച് പൂർണ്ണമായും കാഴ്ച നശിച്ചു.

അന്ധനായിത്തീർന്ന ഉപമന്യു മടങ്ങുന്ന വഴിക്ക് ഒരു പൊട്ടക്കിണറ്റിൽ കാലു തെറ്റി വീണു. പശുക്കൾ മാത്രം ആശ്രമത്തിൽ മടങ്ങിയെത്തി.

ധൗമ്യനും മറ്റു ശിഷ്യന്മാരും കൂടി ഉപമന്യുവിനെ തിരക്കി കൊടുങ്കാട്ടിലൂടെ അവന്റെ പേരു വിളിച്ചു കൊണ്ട് നടന്നു. പൊട്ടക്കിണറ്റിന്റെ സമീപം അവരെ ത്തിയപ്പോൾ, താൻ കിണറ്റിനകത്തുണ്ടെന്നും, വിശപ്പുകൊണ്ട് എരിക്കിന്റെ ഇലയും അതിന്റെ പാലും ഭക്ഷിച്ചതിന്റെ ഫലമായി കാഴ്ച ശക്തി നഷ്ടപ്പെട്ട് കിണറ്റിൽ വീണുപോയതാണെന്നും ഉപമന്യു വിളിച്ചു പറഞ്ഞു. അശ്വനീകുമാ രന്മാരെ സ്തുതിക്കാൻ അവനെ ഉപദേശിച്ച ശേഷം, ഗുരു ശിഷ്യന്മാരോടൊപ്പം ആശ്രമത്തിലേക്ക് മടങ്ങി. അപ്രകാരം കിണറ്റിൽ കിടന്ന് തപസ്സാരംഭിച്ച ഉപമ ന്യുവിനെ കുടെക്കൂടെ അവർ വന്നു കണ്ടുകൊണ്ടിരുന്നു.

അനേക ദിവസത്തെ തപസ്സിനു ശേഷം, ദേവ ചികിത്സകരായ അശ്വനീദേ വകൾ പ്രത്യക്ഷപ്പെട്ട് ഉപമന്യുവിനെ കരയിൽ കയറ്റി, അവന് ഒരപ്പം നല്കാ



മെന്നും, രണ്ടു നേരമായി അതു ഭക്ഷിച്ചാൽ കാഴ്ച ശക്തി തിരികെ ലഭിക്കു മെന്നും പറഞ്ഞു.

ഇതുകേട്ട ഉപമന്യു ഭിക്ഷയായി ലഭിക്കുന്നതെന്തും ഗുരുവിന് നല്കേണ്ടതു കൊണ്ട് ആ അപ്പം തന്റെ ഗുരുവിന് കൊടുക്കാനേ തനിക്കു കഴിയൂ എന്നു പറഞ്ഞു.

വാക്കു പാലിക്കുന്നതിലും സത്യസന്ധത പുലർത്തുന്നതിലും ഉപമന്യു കാണിച്ച ദൃഢനിശ്ചയത്തിൽ സന്തോഷിച്ച അശ്വനീദേവകൾ അവന്റെ കണ്ണിൽ ഒരു ദ്രവം പുരട്ടി. ഉടനെ അവന്റെ കാഴ്ച തിരിച്ചു കിട്ടി. അശ്വനീകളുടെ അനു ഗ്രഹം സ്വീകരിച്ച് ഗുരുവിന്റെ സവിധത്തിലേക്കു പോയി.

തന്റെ ഗുരുവിനെ സത്യസന്ധതയോടെയും അച്ചടക്കത്തോടെയും സേവിച്ച ഉപമന്യുവിനെപ്പോലെയുള്ള ആളുകളാണ് രാജ്യത്തെയും ജനതയെയും നില നിർത്തുന്നതെന്ന് അശ്വനീകൾ പരസ്പരം പറഞ്ഞു.

## 26. ശിബി

( ശ്രീമദ് ഭാഗവതത്തിൽ നിന്ന്-
ജന്തുക്കളോടുള്ള സ്നേഹം)

ഉശീനര രാജാവിന്റെ പുത്രനായ ശിബി ചക്രവർത്തി ധാർമ്മികനും ദാന ശീലനും എല്ലാം ജീവികളെയും സ്നേഹിക്കുന്നവനുമായിരുന്നു.

ഒരിക്കൽ ശിബി തന്റെ രാജസഭയിൽ മന്ത്രിമാരും പൗരമുഖ്യന്മാരുമായി ചർച്ചകൾ നടത്തിക്കൊണ്ടിരിക്കെ, എങ്ങുനിന്നോ ഒരു പ്രാവ് ആ സഭയിലേക്ക് പറന്നു വന്നു. വളരെദൂരം പറന്നു വന്നതിനാൽ ക്ഷീണിച്ചു തളർന്ന് ചിറകു കൾ കുഴഞ്ഞ ആ പ്രാവ് ദയനീയമായ ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ശിബിയുടെ മടിയിൽ ചെന്നു വീണു. ചക്രവർത്തി അതിനെ കരുണയോടെ കയ്യിലെടുത്ത്, ചുറ്റും നോക്കിയപ്പോൾ പ്രാവിനെ തുരത്തിക്കൊണ്ട് അതിന്റെ പുറകേയെത്തിയ ഒരു പരുന്തിനെയാണ് കണ്ടത്. പരുന്ത് ശിബിയോടു പറഞ്ഞു- " ഇത് എന്റെ ആഹാര സാധനമാണ്. വിട്ടു തരണം, അല്ലാത്ത പക്ഷം വിശപ്പടക്കുന്നതിന് അത്രയും മാംസം സ്വന്തം ശരീരത്തിൽ നിന്ന് അറുത്തു തരണം. "

പ്രാവിനെ രക്ഷിക്കുന്നതിനുവേണ്ടി സ്വന്തം ശരീരമാംസം തന്നെ പരുന്തിനു നല്കാൻ ശിബി തയ്യാറായി. ഒരു ത്രാസ് കൊണ്ടുവരുവിച്ച് അതിൽ ഒരു തട്ടിൽ തന്റെ പ്രാവിനെ വച്ചിട്ട് മറ്റേ തട്ടിൽ തന്റെ ശരീരത്തിൽ നിന്ന് മാംസം മുറിച്ചു വയ്ക്കാൻ തുടങ്ങി. പക്ഷേ, എത്ര മാംസം അറുത്തു വച്ചിട്ടും ആ തട്ട് താഴാ തെയിരിക്കുന്നതു കണ്ട് ശിബി ശരീരം മുഴുവൻ തന്നെ ആ തട്ടിൽ വയ്ക്കാൻ തീർച്ചയാക്കി. അപ്പോഴേക്കും പ്രാവും പരുന്തും അപ്രത്യക്ഷമാവുകയും അഗ്നിയും ഇന്ദ്രനും ആ സ്ഥാനത്തു പ്രത്യക്ഷപ്പെടുകയും ചെയ്തു. ശിബിയെ പരീക്ഷിക്കാനായിട്ടാണ് അവർ പക്ഷികളുടെ രൂപം ധരിച്ചു വന്നിരുന്നത്.

ശിബിയുടെ ശരീരത്തെ പൂർവസ്ഥിതിയിലാക്കിയിട്ട്, അദ്ദേഹത്തിന്റെ ദാന ശീലത്തെയും ജീവികളോടുള്ള കരുണയെയും മുക്ത കണ്ഠം പ്രശംസിച്ച ശേഷം ദേവന്മാർ മറഞ്ഞു.

## 27. വേടന്റെ മാനസാന്തരം

(ഉപനിഷത്തിൽ നിന്ന്-
ജന്തുക്കളോടുള്ള സ്നേഹം)

ഒരു വനത്തിൽ ദമ്പതിമാരായ രണ്ടു കിളികൾ ഒരു കൂട്ടിൽ സുഖമായി താമസിച്ചിരുന്നു. പകൽ മുഴുവൻ ഭക്ഷണം തേടി പറന്നിരുന്ന ആ കിളികൾ പരസ്പരം നർമ്മ സല്ലാപത്തിലേർപ്പെടുകയും കർണ്ണ മധുരമായ കൊഞ്ചലുകളും കൂജനകളും പുറപ്പെടുവിക്കുകയും ചെയ്ത ശേഷം, രാത്രിയിൽ അവയുടെ കൂടണഞ്ഞ് നിദ്രയെ പ്രാപിക്കുകയുമായിരുന്നു പതിവ്. ഒരിക്കലും വേർപിരിയാതെ ജീവിതകാലം മുഴുവൻ കഴിച്ചുകൂട്ടണമെന്നായിരുന്നു അവരുടെ ആഗ്രഹം. ഈ കിളികളുടെ സന്തോഷകരമായ ദാമ്പത്യജീവിതം മറ്റു പക്ഷികളിൽ അസൂയ ജനിപ്പിച്ചിരുന്നു.

ഒരു ദിവസം ആ കിളി ദമ്പതിമാർ ആഹാരം അന്വേഷിച്ച് വനത്തിൽ വ്യത്യസ്ത ദിശകളിലേക്ക് പറന്നുപോയി. കുറെ നേരം കഴിഞ്ഞ് കായ്കനികൾ ഭക്ഷിച്ച് തൃപ്തിയടഞ്ഞ പെൺകിളി പുറപ്പെട്ട സ്ഥാനത്തു തിരിച്ചെത്തി. പക്ഷേ വളരെ നേരം കഴിഞ്ഞിട്ടും തന്റെ ഇണ തിരിച്ചെത്താത്തതിൽ മനം നൊന്ത് ആ കിളി കരഞ്ഞ് കരഞ്ഞ് ആ മരത്തിൽ തന്നെ ഇരുന്നു. അടുത്ത ദിവസമായിട്ടും ആൺകിളി തിരിച്ചെത്തിയില്ല. പെൺകിളി ഇരതേടാൻ പോകാതെ തന്റെ ഇണയേയും കാത്ത് മരത്തിൽ തന്നെ കരഞ്ഞുകൊണ്ടിരുന്നു.

കിളികൾ താമസിച്ചിരുന്ന മരത്തിനടുത്ത് ഒരു വേടനും കുടുംബവും താമസിച്ചിരുന്നു. തന്റെ ഇണയെ കൊന്നത് ആ വേടൻതന്നെ ആയിരിക്കുമെന്ന് പെൺപക്ഷി മനസ്സിലാക്കി. അന്ന് വൈകുന്നേരം വേടനും കുടുംബവും വേട്ടയ്ക്കുപോയി തിരിച്ചെത്തി ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ പെൺകിളി വേടന്റെ മുൻപിൽ പറന്ന് ചെന്ന് പറഞ്ഞു.- " നിങ്ങൾ എന്റെ ഇണയെ കൊന്നു. എനിക്ക് ജീവിച്ചിരിക്കണമെന്നില്ല. നിങ്ങൾ എന്നെയും കൊന്ന് ഭക്ഷിക്കൂ" ഇത്കേട്ട് വേടനും കുടുംബത്തിനും വലിയ വിഷമം തോന്നി. വേടൻ പറഞ്ഞു- ഇല്ല. ഞാൻ നിന്നെ കൊല്ലുകയില്ല. പക്ഷി വീണ്ടും പറന്ന് മരത്തിലിരുന്ന് കരഞ്ഞ് കരഞ്ഞ് ഇരുന്നു. ഇരതേടാനും പോയില്ല.

അടുത്ത ദിവസം വേടനും കുടുംബവും വേട്ടക്കു പോയി തിരിച്ചു വന്ന് വൈകുന്നേരം തീകൂട്ടി ഭക്ഷണം പാകം ചെയ്തുകൊണ്ടിരുന്നു. പക്ഷി മരത്തിലിരുന്ന് കരഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. തന്റെ ഇണയെക്കൂടാതെ താൻ



ജീവിക്കുകയില്ലെന്ന് തീരുമാനിച്ച് വേടൻ ഭക്ഷണം പാകം ചെയ്തുകൊണ്ടിരുന്ന തീയിൽ ചാടി മരിച്ചു. ഇത് വേടനും കുടുംബത്തിനും തീരാദുഃഖമുണ്ടാക്കി. ഇതിനെല്ലാം കാരണം ജന്തുഹിംസ.

✲ ✲ ✲ ✲

(11)

# സ്കൗട്ട് ഗൈഡ് പ്രസ്ഥാനത്തിന്റെ മതപരവും, ധാർമികവുമായ നയം

1) സ്കൗട്ട് ഗൈഡ് പ്രസ്ഥാനത്തിന്റെ മതപരവും ധാർമികവുമായ നയം ഈശ്വരനോട് അധവാ ധർമ്മത്തോടുള്ള ആദരവിൽ അധിഷ്ഠിതമാണ്.
2) ഭാരത് സ്കൗട്ട്സ് & ഗൈഡ്സ് പ്രസ്ഥാനത്തിന്റെ സ്വഭാവം സാമുദായിക വർഗ്ഗീയ ചിന്തകൾക്ക് അതീതമാണ്.
3) ഓരോ സ്കൗട്ടിനും ഗൈഡിനും, തന്റേതായ മതത്തെ പ്രകടിപ്പിക്കുന്നതിനും, ആചരിക്കുന്നതിനുമുള്ള സ്വാതന്ത്ര്യമുണ്ട്.
4) ഓരോ സ്കൗട്ടിനും ഗൈഡിനും തന്റെ മനസ്സാക്ഷിക്കനുസരിച്ച് പ്രവർത്തിക്കുന്നതിനുള്ള സ്വാതന്ത്ര്യമുണ്ട്.
5) ഓരോ സ്കൗട്ടും ഗൈഡും സഹിഷ്ണുത പരിശീലിക്കേണ്ടതും, മറ്റു സ്കൗട്ടുകളുടെയും ഗൈഡുകളുടെയും മതവിശ്വാസത്തെ ആദരിക്കുകയും ചെയ്യുന്നതാണ്.
6) ഒരു പ്രത്യേക മതവിഭാഗം മാത്രം ഉൾപ്പെടുന്ന ഗ്രൂപ്പാണെങ്കിൽ ഗ്രൂപ്പിലെ അംഗങ്ങൾക്ക് പൊതുവായിട്ടുള്ള മതാനുഷ്ഠാനങ്ങൾ മതപ്രബോധനങ്ങൾ എന്നിവയ്ക്കുള്ള ക്രമീകരണങ്ങൾ ആവശ്യമാണെങ്കിൽ, ഗ്രൂപ്പ് ലീഡർക്ക് ചെയ്തുകൊടുക്കാവുന്നതാണ്.
7) വ്യത്യസ്ഥ മതവിശ്വാസങ്ങൾ വച്ചുപുലർത്തുന്നവരടങ്ങുന്ന ഗ്രൂപ്പാണെങ്കിൽ, ഗ്രൂപ്പ് ലീഡർ അവരവരുടെ അചാരാനുഷ്ഠാനങ്ങളെ പ്രോത്സാഹിപ്പിക്കുകയും, സൗകര്യങ്ങൾ ചെയ്തുകൊടുക്കുകയുമാണ് വേണ്ടത്. അല്ലാതെ ഏതെങ്കിലുമൊരു പൊതു മതാചാരക്രമമോ, ആരാധനയോ ആകരുത്.
8) ക്യാമ്പ്, റാലി, പൊതുചടങ്ങ് എന്നിവയിലെ ദൈനംദിന പ്രാർത്ഥനകൾ സരളവും വിഭാഗീയമല്ലാത്തതും സ്വമേധയാ പങ്കെടുക്കാവുന്നതുംആയിരിക്കണം.

✲ ✲ ✲ ✲

# 12

# മതതത്വങ്ങൾ



## 1. ഇസ്ലാംമത തത്വങ്ങൾ

ഹാഫിസ് P.H. അബ്ദുൾ ഗഫാർ മൗലവി
ചെയർമാൻ, കേരളാ വഖഫ് ബോർഡ്

### ഇസ്ലാം

'സിൽമ്' എന്ന അറബി ധാതുവിൽ നിന്നും ഉണ്ടായതാണ് ഇസ്ലാം. അനുസരണം, സമർപ്പണം, സമാധാനം എന്നെല്ലാമാണ് ഭാഷാർത്ഥം. മതഭാഷയിൽ അല്ലാഹുവിനുള്ള സമ്പൂർണ്ണ സമർപ്പണവും അനുസരണവും.

### ഒരു തെറ്റിദ്ധാരണ

പലരും ഇസ്ലാമിനെ മുഹമ്മദീയ മതം എന്നും മുസ്ലീംകളെ മുഹമ്മദീയർ എന്നും വിളിക്കുന്നു. ഇതു രണ്ടും തെറ്റാകുന്നു. ഇസ്ലാം മതത്തിന്റെ സ്ഥാപകൻ മുഹമ്മദല്ല; ഏകദൈവമായ അല്ലാഹുവാകുന്നു.

### അല്ലാഹു

ഏകൻ, രുപമില്ല, ഭാവമില്ല, ആദിയില്ല, അന്ത്യമില്ല, സൃഷ്ടാവ്, സംരക്ഷകൻ. സംഹാരകൻ , ജനികനോ ജാതനോ അല്ല. സൃഷ്ടികൾ മുഴുവനും അല്ലാഹുവെ അശ്രയിക്കുനു. അല്ലാഹു ആരേയും ആശ്രയിക്കുന്നില്ല. എല്ലാം കാണുകയും കേൾക്കുകയും അറിയുകയും ചെയ്യുന്നു. വിഗ്രഹങ്ങളിലോ, ചിത്രങ്ങളിലോ, ശിൽപങ്ങളിലോ ആവാഹിക്കപ്പെടാനോ ചിത്രീകരിക്കാനോ കഴിയില്ല.അദൃശ്യൻ, അരൂപി.

### പ്രവാചകൻ

കാലാകാലങ്ങളിൽ മനുഷ്യരെ നേർമാർഗ്ഗത്തിൽ നയിക്കാൻ അല്ലാഹു മനുഷ്യർക്കിടയിൽ നിന്ന് തന്നെ എല്ലാ നാടുകളിലേക്കും ലക്ഷക്കണക്കിന് പ്രവാചക



ന്മാരെ നിയോഗിച്ചു. അവരിൽ അന്ത്യപ്രവാചകനാണ് മുഹമ്മദ് നബി. ജനനം ക്രി.571 ഏപ്രിൽ 21, മരണം ക്രി. 633 ജൂൺ 8. 40-ാം വയസ്സിൽ മക്കയിലെ ഹിറാ ഗുഹയിൽ വച്ച് ധ്യാനനിരതനായിരിക്കവെ ആദ്യമായി ദവ്യബോധനം ലഭിച്ചു. പിന്നീട് 23 വർഷങ്ങൾ കൊണ്ട് മനുഷ്യപുരോഗതിക്കായി വിപ്ലവകരമായ പരിഷ്കാരങ്ങൾ നടത്തി.

## ഖുർആൻ

പ്രപഞ്ചനാഥനായ അല്ലാഹുവിന്റെ വാക്കുകൾ ജിബ്രീൽ എന്ന മാലാഖ മുഖേന ദിവ്യബോധനത്തിലൂടെ പ്രവാചകന് ലഭിച്ചു. ഇരുപത്തിമൂന്ന് വർഷം കൊണ്ട് നബി തിരുമേനിക്ക് ലഭിച്ച പ്രസ്തുത ദിവ്യബോധനങ്ങളുടെ സമാഹാരമാണ് വിശുദ്ധ ഖുർആൾ. ആറായിരത്തിലധികം സൂക്തങ്ങളുള്ള ഖുർആനിൽ പ്രപഞ്ചോല്പത്തി മുതൽ ലോകാവസാനം വരെയുള്ള കാര്യങ്ങളും പരലോക ജീവിതവും, സ്വർഗ്ഗ നരകങ്ങളും എല്ലാം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. അനേകം ശാസ്ത്ര സത്യങ്ങൾ അനാവരണം ചെയ്യുന്ന ഈ മഹദ്ഗ്രന്ഥം ലോകത്ത് ഏറ്റവുമധികം പാരായണം ചെയ്യപ്പെടുന്ന വേദഗ്രന്ഥമാണ്. പാരായണം ചെയ്യുന്നവന് മാനസികപരിവർത്തനം ഉണ്ടായി സദ്ഗുണസമ്പന്നനായി ജീവിക്കാൾ ഉതകുന്ന എല്ലാ നിയമ നിർദ്ദേശങ്ങളും ഖുർആൻ ഉൾക്കൊള്ളുന്നു.

## കഅബാലയം

ഈശ്വരാരാധനക്കായി ലോകത്ത് നിർമ്മിക്കപ്പെട്ട ഒന്നാമത്തെ പുണ്യഭവനം. പ്രവാചകൻ ഇബ്റാഹിം നബി (അബ്രഹാം) ഇത് പുതുക്കി പണിതു. മക്കയിൽ സ്ഥിതി ചെയ്യുന്ന ഈ വിശുദ്ധാലയത്തെ ലക്ഷ്യമാക്കിയാണ് ലോകമെമ്പാടുമുള്ള മുസ്ലീംകൾ നമസ്കരിക്കുന്നത്. നിർമ്മിക്കപ്പെട്ട നാൾ മുതൽ ഇന്നുവരെ ഒരു നിമിഷം പോലും പ്രദക്ഷിണം ഒഴിവാകാത്ത ഈ മന്ദിരവുമായി ബന്ധപ്പെട്ടാണ് ഹജ്ജിന്റെ അനുഷ്ഠാനങ്ങൾ അരങ്ങേറുന്നത്.

## ഇസ്ലാമിക ഘടന

മനുഷ്യജീവിതം പ്രകൃതിക്കും പ്രപഞ്ചഘടനയ്ക്കും അനുയോജ്യമായിരിക്കണം. കാരണം പ്രപഞ്ചത്തിന്റെ ഒരു ഘടകമാണ് മനുഷ്യൻ. ഒരു ഘടകം മൊത്തം ഘടനയ്ക്ക് വിപരീതമായി നീങ്ങുന്നതാണ് സർവ്വനാശത്തിനും കാരണം. പ്രപഞ്ചം ഈശ്വരന്റെ സാമ്രാജ്യമാകുന്നു. പ്രപഞ്ചമാകുന്ന രാഷ്ട്രത്തിലെ ഒരു

പൗരനാണ് മനുഷ്യൻ. ഈ രാഷ്ട്രത്തിന്റെ നിലനിൽപ്പിനും ചലനത്തിനും ആധാരമായ വ്യവസ്ഥയ്ക്ക് വിരുദ്ധമായി അതിലെ ഒരു ഘടകമായ മനുഷ്യൻ പ്രവർത്തിക്കുന്നത് വിനാശകരമായ ഫലമുളവാക്കും. ഇതാണിസ്ലാമിക ചിന്തയുടെ കാതൽ.

## ഇസ്ലാമിന്റെ പ്രത്യേകത

ഇസ്ലാം ഒരു ലോകമതമാണ് ഈ മതത്തിൽ പ്രത്യേക കുത്തകാവകാശമോ ജാതിയോ വംശമോ വിഭാഗിയതയോ ആർക്കുമില്ല. ഒരു ലോകമതത്തിനുണ്ടായിരിക്കേണ്ട ഒന്നാമത്തെ പ്രത്യേകത : ആ മതം ഒരു പ്രത്യേക സമുദായത്തിനോ വംശത്തിനോ വർഗ്ഗത്തിനോ മാത്രം ആയിരിക്കരുത് എന്നതാകുന്നു. മറിച്ച് ലോകം മുഴുക്കെയുള്ള മനുഷ്യർക്കും വേണ്ടിയുള്ളതായിരിക്കണം. ആ മതത്തിൽ ഏതെങ്കിലും ഒരു വിഭാഗത്തിന് സവിശേഷമായ പദവി ഉണ്ടായിക്കൂടാ. മറ്റുള്ള സമുദായങ്ങളെല്ലാം പുറന്തള്ളുന്ന സമീപനം സ്വീകരിക്കുകയും അരുത്. ഇസ്ലാം എല്ലാ മതങ്ങളേയും എല്ലാ മനുഷ്യരേയും എല്ലാ രാഷ്ട്രങ്ങളേയും ഒന്നായിക്കാണുകയും എല്ലാവരോടും ഗുണകാംക്ഷയുള്ളതായിരിക്കുകയും ചെയ്യുന്നു.

## ലോകമതത്തിനുണ്ടായിരിക്കേണ്ട രണ്ടാമത്തെ ഗുണം

അത് ലോക ജനതയ്ക്കാകമാനം മാർഗ്ഗദർശകമായിരിക്കണമെന്നതിനു പുറമേ മനുഷ്യന്റെ എല്ലാ പ്രശ്നങ്ങൾക്കും അടിസ്ഥാനപരമായ പരിഹാരം നിർദ്ദേശിക്കുന്നതുമാവണം. ഇസ്ലാം മനുഷ്യന്റെ ഭൗതികവും അദ്ധ്യാത്മികവുമായ എല്ലാ ജീവിതരംഗങ്ങളിലും മാർഗ്ഗനിർദ്ദേശം നൽകുന്നു. ഉദാഹരണമായി ഒരു മനുഷ്യന്റെ വ്യക്തിജീവിതത്തിലെ ഭക്ഷണം, ഉറക്കം, അദ്ധ്വാനം, വിശ്രമം, വസ്ത്രധാരണം, അലങ്കാരം, വിനോദം, വിദ്യാഭ്യാസം എന്നിവയിൽ വ്യക്തമായ നിയമനിർദ്ദേശങ്ങൽ നൽകുന്നു.

## കുടുംബ ജീവിതം

അതിൽ മാതാപിതാക്കൾ സന്താനങ്ങൾ ബന്ധുക്കൾ തുടങ്ങിയവരോടുള്ള കടമകൾ, വിവാഹം, ഭാര്യാഭർതൃ ബാദ്ധ്യതകൾ തുടങ്ങിയവ.

## സാമൂഹ്യ ജീവിതം

അതിൽ വ്യക്തിക്ക് സമൂഹത്തിനോടും സമൂഹത്തിന് വ്യക്തിയോടും ഉള്ള കടമകളും അവകാശങ്ങളും; സ്വാർത്ഥത, സാമൂഹ്യസേവനം, ജീവകാരുണ്യപ്രവർത്തനങ്ങൾ തുടങ്ങിയവ.



## സാമ്പത്തിക ജീവിതം

അതിൽ അദ്ധ്വാനം, ഉൽപാദനം, വ്യാപാരം, ക്രയവിക്രയം, അളവിലും തൂക്കത്തിലുമുള്ള കൃത്യത; പൂഴ്ത്തിവയ്പ്പ്, കരഞ്ചന്ത, പലിശ മുതലായ ചൂഷണങ്ങൾ തടയൽ, സമ്പന്നനും ദരിദ്രനും തമ്മിലും ഉടമയും തൊഴിലാളിയും തമ്മിലുള്ള ബന്ധങ്ങൾ, ദാനധർമ്മം, നിർബന്ധദാനം തുടങ്ങിയവ.

## രാഷ്ട്രീയ ജീവിതം

അതിൽ ഭരണഘടന, ആധിപത്യത്തിന്റെ സ്വഭാവം, രാഷ്ട്രനിർമ്മാണത്തിലെ ജനപങ്കാളിത്തം, പൗരന്മാരുടെ അവകാശങ്ങളും കർത്തവ്യങ്ങളും, അധികാരം, നീതിന്യായം, ശിക്ഷാവിധികൾ, സ്വാതന്ത്ര്യം, സ്വയം നിർണ്ണയാവകാശം, തിരഞ്ഞെടുപ്പ്, തുടങ്ങിയവ.

## അന്തർദേശിയ ജീവിതം

അതിൽ ഇതര രാഷ്ട്രങ്ങളും ജനതകളുമായുള്ള ബന്ധം, രാഷ്ട്രങ്ങളുമായുള്ള കരാറുകൾ, യുദ്ധരംഗത്ത് പാലിക്കേണ്ട മാനദണ്ഡങ്ങൾ, വ്യാപാര ബന്ധങ്ങൾ, നികുതികൾ, സഞ്ചാരസ്വാതന്ത്ര്യത്തിന്റെ ഉപാധികൾ....ഇങ്ങിനെ ഭൗതികവും ആത്മീയവും, വിദ്യാഭ്യാസപരവും, ദാർശനികവും, ശാസ്ത്രീയവും, അന്തർജ്ഞാനപരവും, ഗവേഷണപരവും ,സാമ്പത്തികവും, രാഷ്ട്രീയവും മറ്റുമായ ജീവിതത്തിന്റെ മുഴുവൻ മേഖലകളിലും ഇസ്ലാമിന് വ്യക്തമായ നിയമങ്ങളും ചട്ടങ്ങളുമുണ്ട്. ലോകത്ത് ജനിച്ചതും ജനിക്കാനിരിക്കുന്നതുമായ മുഴുവൻ മനുഷ്യർക്കും എല്ലാ രംഗങ്ങളിലും തുറകളിലും വേണ്ട നിശ്ചിത നിയമനിർമ്മാണ വ്യവസ്ഥകൾ ഇസ്ലാം നടത്തിയിരിക്കുന്നു.

## ലോകമതത്തിനുണ്ടായിരിക്കേണ്ട മൂന്നാമത്തെ ഗുണം

അതിന്റെ മാർഗ്ഗ ദർശനങ്ങൾ ഒരു നിശ്ചിത കാലത്തേക്ക് മാത്രമായുള്ളത് ആയിരിക്കരുതെന്നാണ്. മറിച്ച് എല്ലാ കാര്യത്തിനും, കാലത്തിനും സാഹചര്യത്തിനും യോജിക്കുന്നതായിരിക്കണം. എക്കാലത്തും അത് ശരിയും ദൃഢവും, സ്വീകാര്യവും ആയിരിക്കണം. ഒരു കാലത്ത് പ്രയോജനപ്രദവും മറ്റൊരു കാലത്ത് പ്രയോജനരഹിതവുമായ ഒരു മതം നമുക്ക് സ്വീകാര്യമല്ല. നിത്യനൂതനമായ ഖുർആൻ എല്ലാക്കാലത്തും ഇസ്ലാമിനെ സുബദ്ധമാക്കിത്തീർക്കുന്നു.

## ലോകമതത്തിനുണ്ടായിരിക്കേണ്ട നാലാമത്തെ ഗുണം

അത് തത്വങ്ങളിലും സിദ്ധാന്തങ്ങളിലും മാത്രം അധിഷ്ടിതമായിരിക്കരുത് എന്നാതാകുന്നു. മറിച്ച് ജീവിതത്തിലൂടെ ആ തത്വങ്ങളുടെ പ്രായോഗികത തെളിയിക്കപ്പെടേണ്ടതായുണ്ട്. ആ തത്വങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരു സമൂഹത്തെ വാർത്തെടുക്കുകയും വേണം. സിദ്ധാന്തങ്ങൾ ഒരു ചിന്തകന് മെനഞ്ഞെടുക്കാവുന്നതേയുള്ള. അവയുടെ പ്രായോഗികതയാണ് അവ അംഗീകരിക്കപ്പെടാനുള്ള യോഗ്യത.

ഇസ്ലാമിന്റെ സിദ്ധാന്തങ്ങൾക്കനുസരിച്ച് ചൈതന്യപൂർണ്ണവും ഊർജ്ജസ്വലവുമായ ഒരു സമൂഹത്തെ മുഹമ്മദ് നബി വെറും 23 കൊല്ലങ്ങൾക്കകം കെട്ടിപ്പടുത്തു.ലക്ഷങ്ങളെ വിഗ്രഹപൂജയിൽ നിന്നും പരിവർത്തിപ്പിച്ച് ഏകദൈവത്തിന് കീഴ്വണങ്ങുന്നവരാക്കി. സ്വാർത്ഥതയിൽ നിന്നും മാനവികതയിലേക്കും ഭൗതികതയിൽ നിന്നും ആത്മീയതയിലേക്കും അവരെ നയിച്ചു. എല്ലാ ദുർഗ്ഗുണങ്ങളുടേയും വിളനിലമായിരുന്ന ഒരു ജനതയെ ലോകം കൊതിക്കുന്ന നന്മയുടെ വക്താക്കളാക്കി മാറ്റി.

ഏകദൈവാനുസരണത്തിൽ ഒരുമിച്ച് ചേർത്ത് ഒരു പുതിയ ധാർമ്മിക വ്യവ്സ്ഥക്കും സാമ്പത്തിക ഘടനയ്ക്കും ഒരു പുതിയ ഭരണ സംവിധാനത്തിനും പ്രവാചകൻ ജന്മം നൽകി. ഇസ്ലാമിക സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ രൂപം കൊടുത്ത ജീവിത പദ്ധതി എങ്ങിനെയായിരിക്കുമെന്ന് മറ്റ് സിദ്ധാന്തങ്ങളെ അപേക്ഷിച്ച് അതെത്രമാത്രം ശുദ്ധവും സ്വച്ഛവും ഉത്തമവുമാണെന്നും നബി ലോകത്തിന് കാട്ടിക്കൊടുത്തു.

വിശുദ്ധ ഇസ്ലാമിന്റെ നിയമനിർദ്ദേശങ്ങൾ ജീവിതത്തിൽ പ്രായോഗികമാക്കപ്പെട്ടാൽ വ്യക്തിയിലും സമൂഹത്തിലും എന്തെല്ലാം വ്യതിയാനങ്ങൾ ഉണ്ടാകും എന്നതിന് പൗരാണിക ഇസ്ലാം സമൂഹം സാക്ഷിയത്രെ!

തോമസ്കാർലൈൻ തന്റെ വിശ്വവിഖ്യാതമായ 'ഹീറോസ് ആന്റ് ഹീറോവർഷിപ്പ് ' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെയെഴുതിയിരിക്കുന്നു. മുഹമ്മദ് എന്ന മനുഷ്യൻ അറേബ്യൻ മണൽപ്പരപ്പിലേക്ക് ആകാശത്തിൽ നിന്നും വന്ന ഒരു മിന്നൽപിണർ ആയിരുന്നു. അറബികളാവട്ടെ ജ്വലിക്കാൻ തയ്യാറായി നിന്ന വിറകുകളും. മഹമ്മദ് എന്ന അഗ്നിസ്ഫുലിംഗമേറ്റ് അറബി ജനത കത്തിജ്വലിച്ചു. അതിന്റെ ഫലമായി ഡൽഹി മുതൽ ഗ്രാനഡ വരെയുള്ള ദിഗന്തങ്ങളെല്ലാം പ്രകാശപൂരിതമായി.



## ഉള്ളടക്കം

ആറു കാര്യങ്ങളിൽ അടിയുറച്ച് വിശ്വസിക്കുകയും അഞ്ചു കാര്യങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നവനാണ് മുസ്ലീം.

## വിശ്വസിക്കേണ്ടവ

1) അല്ലാഹു ഏകദൈവമാണ്
2) അല്ലാഹുവിന് മാലാഖമാർ എന്ന ഒരു വിഭാഗം സൃഷ്ടികളുണ്ട്
3) തിരഞ്ഞെടുക്കപ്പെട്ട പ്രവാചകന്മാർക്ക് അല്ലാഹു വേദഗ്രന്ഥങ്ങൾ നൽകിയിട്ടുണ്ട്
4) കാലാകാലങ്ങളിൽ അല്ലാഹു മനുഷ്യർക്കിടയിലേക്ക് പ്രവാചകന്മാരെ അയച്ചിട്ടുണ്ട്.
5) ഈ പ്രപഞ്ചം തകർന്നു തരിപ്പണമായി പകരം മറ്റൊരു സംവിധാനം - പരലോകം - സ്ഥാപിക്കപ്പെടുന്ന ഒരു ദിവസം - അന്ത്യദിനം - നിശ്ചയമായും സംഭവിക്കും.
6) നന്മയും തിന്മയുമായ എല്ലാകാര്യങ്ങളും അല്ലാഹുവിൽ നിന്നാണ് ഉണ്ടാവുക.

## അനുഷ്ഠിക്കേണ്ടവ

1) ആരാധനകൾ നടത്തേണ്ടത് അല്ലാഹുവിന് മാത്രമാണെന്നും മുഹമ്മദ് നബി അല്ലാഹുവിന്റെ പ്രവാചകനാണെന്നും സാക്ഷ്യം വഹിക്കുക.
2) ദിനവും അഞ്ചുനേരം കൃത്യമായി നമസ്കരിക്കുക
3) വർഷത്തിൽ ഒരു മാസം പകൽ വ്രതമനുഷ്ഠിക്കുക
4) ഒരു നിശ്ചിത പരിധിയിൽ സമ്പത്തുള്ളവൻ വർഷംതോറും അതിന്റെ നിശ്ചിത അളവിൽ സകാത്ത് - നിർബന്ധദാനം - കൊടുക്കുക
5) സാമ്പത്തികമായും ആരോഗ്യപരമായും കഴിവുള്ളവർ ജീവിതത്തിൽ ഒരു തവണ വിശുദ്ധമക്കയിൽ ചെന്ന് ഹജ്ജു കർമ്മം ചെയ്യുക.

✲ ✲ ✲ ✲



## 2. ക്രിസ്തുമത തത്വങ്ങൾ

റൈറ്റ് . റവ. ഡോ. എം. സൂസപാക്യം
തിരുവനന്തപുരം ബിഷപ്പ്

I. ക്രിസ്തുമത തത്വങ്ങൾ എന്തെല്ലാം?

ഈശ്വരൻ മനുഷ്യനെ സൃഷ്ടിച്ചത് അവിടുത്തെ അനശ്വരമഹത്വത്തിൽ പങ്കുകാരനായി അവിടത്തെ കല്പനകൾ അനുസരിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്യുക വഴി സാർവ്വത്രികമായ നന്മയും സമാധാനവും കൈവരുത്തുന്നതിനും നിത്യരക്ഷ പ്രാപിക്കുന്നതിനും വേണ്ടിയാണ്. ബൈബിളിൽ നാം വായിക്കുന്നു. ദൈവം മോസസ് വഴി യഹൂദ ജനത്തിന് 10 കൽപനകൾ നൽകിയതായി, ഈ കൽപനകളുടെ സാരാംശം 2 കാര്യങ്ങളിൽ അടങ്ങിയിരിക്കുന്നു. ഒന്നാമതായി എല്ലാറ്റിനുംഉപരിയായി ദൈവത്തെ സ്നേഹിക്കുക. രണ്ടാമതായി തന്നെപ്പോലെ തന്റെ അയൽക്കാരനെയും സ്നേഹിക്കുക, അങ്ങനെ സ്നേഹത്തിൽ സർവ്വവും അടങ്ങുന്നു.യഹൂദപാരമ്പര്യവും കൽപനകളും പിന്തുടരുന്ന ക്രിസതുമതത്തിന്റെയും കാതലായനിയമം ഇതുതന്നെയാണ്."മററുള്ളവർ നിനക്ക്ചെയ്തുതരണമെന്ന് നീ ആഗ്രഹിക്കുന്നതെന്തോ അതുതന്നെ നീ മറ്റുള്ളവർക്കും ചെയ്തുകൊടുക്കുക" എന്ന് ക്രിസ്തു ഒരിക്കൽ അരുൾ ചെയ്തു.(ലൂക്ക 6-31) (മത്തായി 7-12) "നാം പരസ്പരം സ്നേഹിച്ചാൽ ദൈവം നമ്മിൽ വസിക്കും, അവിടുത്തെ സ്നേഹം നമ്മിൽ പൂർണ്ണമാകുകയും ചെയ്യും (1 യോഹന്നാൻ 4-12)

"സ്നേഹിതർക്കു വേണ്ടി ജീവൻ അർപ്പിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല (യോഹന്നാൻ 15:13)

സ്നേഹം, കാരുണ്യം, ദയ, സത്യസന്ധത, വിനയം, ദീനാനുകമ്പ, നിർഭയത്വം എന്നീ മൂല്യങ്ങളിൽ അടിയുറച്ച ജീവിത നിയമങ്ങളാണ് ക്രിസ്തുമത തത്വങ്ങളുടെ ആധാരം. നിയമങ്ങൾക്കെല്ലാം ഒരു മാനുഷിക അർത്ഥതലം നൽകുക വഴി യേശു നിയമങ്ങളെ സാധൂകരിക്കുന്നതായി നമുക്ക് മനസ്സിലാക്കാൻ കഴിയും. ഞാൻ ബലിയല്ല കാരുണ്യമാണ് ആഗ്രഹിക്കുന്നതെന്ന് യേശു പ്രഖ്യാപിച്ചു. വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീയോട് യേശു പ്രകടിപ്പിക്കുന്ന ദയ,



സ്നേഹം, കാരുണ്യം ഇവ യഹൂദ നിയമത്തിന് മാനുഷികതലം പ്രദാനം ചെയ്തു. കല്ലെറിഞ്ഞ് കൊല്ലേണ്ടിയിരുന്ന സ്ത്രീക്ക് പാപമോചനത്തിന്റെയും സമാധാനത്തിന്റെയും സന്ദേശം യേശു നൽകി.

രാജ്യനിയമങ്ങളും കൽപനകളും അനുസരിക്കാൻ യേശു തന്റെ അനുയായികളെ പഠിപ്പിക്കുന്നു. "സീസർ ചക്രവർത്തിക്ക് നികുതി കൊടുക്കുന്നത് ശരിയോ?" എന്ന് ചോദിച്ച് യേശുവിനെ കുരുക്കാൻ ശ്രമിച്ചപ്പോൾ "സീസറിനുള്ളത് സീസറിനും, ദൈവത്തിനുള്ളത് ദൈവത്തിനും നൽകാൻ" യേശു മറുപടി പറഞ്ഞു. ശത്രുക്കളെ സ്നേഹിക്കുവാനും പീഡിപ്പിക്കുന്നവർക്ക് വേണ്ടി പ്രാർത്ഥിക്കുവാനും (മത്തായി 5.44) യേശു നമ്മെ പഠിപ്പിക്കുന്നു.

ക്രിസ്തു മതതത്വങ്ങൾ സ്നേഹത്തിലധിഷ്ഠിതമായിരിക്കുന്നു. പരസ്പരം സ്നേഹിക്കുക. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കുക വഴി കാണപ്പെടാത്ത ഈശ്വരനെ സ്നേഹിക്കാൻ കഴിയും'. "സ്നേഹത്തിൽ നിന്നാണ് സർവ്വവും ഉടലെടുക്കുന്നതും, വളരുന്നതും'. സ്നേഹം സർവ്വവും സഹിക്കുന്നു. ക്രൈസ്തവസ്നേഹം ത്യാഗം ആവശ്യപ്പെടുന്നു. സ്വയം ശൂന്യവൽക്കരണം നടത്താതെ ത്യാഗം അനുഷ്ഠിക്കാൻ സാദ്ധ്യമല്ല. ഈ സ്നേഹത്തിന്റെയും ശൂന്യവൽക്കരണത്തിന്റെയും ഉദാത്തവും ഉജ്ജ്വലവുമായ മാതൃകയത്രെ ക്രിസ്തുവിന്റെ കുരിശുമരണം. മനുഷ്യനോടുള്ള യേശുവിന്റെ സ്നേഹത്തിന്റെ പാരമ്യമാണിത്. "ഞാൻ നിങ്ങളെ സ്നേഹിക്കുന്നതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ." ദൈവത്തിന് മനുഷ്യനോടുള്ള സർവാതിശയിയായ സ്നേഹം യേശുവിന്റെ കുരിശുമരണത്തിലൂടെ നാം ദർശിക്കുന്നു.

## II ക്രിസ്തുമത തത്വങ്ങൾ നിത്യജീവിതത്തിൽ പ്രാവർത്തികമാക്കുന്നതെങ്ങനെ?

ക്രിസ്തുമതതത്വങ്ങൾ പ്രായോഗിക ജീവിതത്തിൽ പകർത്തുക കേവലം നിസ്സാരമായ സംഗതിയല്ല. ക്രിസ്തു ഇഹലോകജീവിതത്തിൽ പ്രാവർത്തികമാക്കിയ സ്നേഹത്തിന്റെയും, സേവനത്തിന്റെയും നല്ല മാതൃകകൾ ഒരു സ്കൗട്ടിന്റെ ജീവിതത്തിൽ പ്രാവർത്തികമാക്കാൻ കഴിയും. ചിന്തയിലും, വാക്കിലും, പ്രവൃത്തിയിലും പരിശുദ്ധി പ്രാപിക്കാൻ സ്കൗട്ട് നിയമം അനുശാസിക്കുന്നു. വാക്കിലും പ്രവൃത്തിയിലും സ്നേഹത്തിന്റെ മധുരം വിളമ്പാൻ ആത്മാർത്ഥമായ പരിശ്രമം അത്യാവശ്യമാണ്. സ്നഹമുള്ളിടത്തേ ത്യാഗം ഉടലെടുക്കൂ. ഈ ത്യാഗമനോഭാവമാണ് ദൈവത്തോടും രാജ്യത്തോടുമുള്ള തന്റെ കടമ നിർവ്വഹിക്കാനും മറ്റുള്ളവരെ സഹായിക്കാനും ഒരു സ്കൗട്ടിനെ പര്യാ

പര്യാപ്തനാക്കുക. ഗുരുവും നാഥനുമായിരിക്കെ യേശു ശുഷ്യരുടെ പാദങ്ങൾ കഴുകി. ഒരു സ്കൗട്ടിനെ സംബന്ധിച്ച് ത്യാഗത്തിന്റെയും എളിമയുടെയും സേവനത്തിന്റെയും മൂല്യങ്ങളും ആദർശങ്ങളും പ്രവർത്തനത്തിൽ നിഴലിച്ചു കാണണം. എല്ലാ ജീവജാലങ്ങളിലും ഈശ്വരനെ ദർശിക്കാനും അനുഭവിക്കാനും കഴിയുന്ന ഒരു വ്യക്തിക്ക് സേവനത്തിന്റെ മാർഗ്ഗം, ഈശ്വരസാക്ഷാത്കാരമാണ്. ലോകത്തെ ഒരു കുടുംബമായി കണ്ടുകൊണ്ട് ജാതി, മത. ഭാഷാ, വർണ്ണ. വർഗ്ഗ വ്യത്യാസങ്ങൾക്കതീതമായ, വിശ്വസാഹോദര്യത്തിനു വേണ്ടി നിലകൊള്ളുന്ന ഈ പ്രസ്ഥാനം ആദർശസമൂഹമായി സമാധാനത്തിന്റെ പൊൻദീപമായി അന്ധകാരാവൃതമായ ലോകത്തിന് പ്രകാശം പരത്തണം.

ക്രിസ്തുമതതത്വങ്ങൾ കേവലം സൈദ്ധാന്തികമല്ല. അത് പ്രായോഗിക ജീവിതത്തിനും സമൂഹത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിനും അത്യന്താപേക്ഷിതമത്രെ. പൂർണ്ണമനുഷ്യനും, ദൈവവുമായ ക്രിസ്തു ഈ ലോകത്തിൽ പ്രാവർത്തികമാക്കിയ ആദർശങ്ങളാണിവ. പീഡനങ്ങൾ സഹിച്ചും അവസാനം കുരിശുമരണം വരിക്കുന്നതുവഴി, ശക്തി ഉപയോഗിച്ച് എതിർക്കാതെയും സമാധാനത്തിന്റെയും അഹിംസയുടേയും മാർഗ്ഗത്തിൽ കൂടി താൻ പറഞ്ഞിരുന്ന കാര്യങ്ങൾ പ്രാവർത്തികമാക്കി ലോകജനതയ്ക്ക് കാണിച്ചുകൊടുക്കുകയായിരുന്നു ക്രിസ്തു. വിവിധരാജ്യങ്ങളുടെ നിയമ സംഹിതകളുടെ അടിസ്ഥാനം ക്രിസ്തുമതതത്വങ്ങളിൽ നിന്നും ആശയങ്ങൾ ഉൾക്കൊണ്ടിട്ടുള്ളതാണ്.

## III. ഈ തത്വങ്ങൾ ഒരു വ്യക്തിയിൽ ഉണ്ടാക്കുന്ന മാറ്റങ്ങൾ.

ക്രിസ്തുമതതത്വങ്ങൾ പിന്തുടരുന്ന ഒരു വ്യക്തി ഉറച്ച ധാർമിക മൂല്യങ്ങൾക്ക് ഉടമയായ് മാറുകയും ക്രിസ്തുവിന്റെ സ്നേഹവും, കാരുണ്യവും, ക്ഷമയും പ്രദർശിപ്പിക്കുന്ന വ്യക്തികളായിത്തീരുന്നു. ക്രിസ്തുവിനെ അടുത്തറിഞ്ഞ് അവിടത്തെ അനുഭവിച്ചു. അപ്പോസ്തലന്മാർ തങ്ങളുടെ ജീവിതത്തിൽ ക്രിസ്തു പഠിപ്പിച്ച തത്വങ്ങൾ പ്രസംഗിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്തവരാണ്."ഞങ്ങൾ കേട്ടതും അറിഞ്ഞതും അനുഭവിച്ചതുമായ യേശുവിനെയാണ് ഞങ്ങൾ പ്രസംഗിക്കുന്നത്" (1 യോഹന്നാൻ 1-1) യേശുവിന്റെ ആകർഷണീയമായ വ്യക്തിപ്രഭാവവും ജീവിതനിയമങ്ങളും , ക്രിസ്തു ശിഷ്യരിൽ അസാമാന്യമായ സ്വാധീനം ചെലുത്തുകയും അവരുടെ വ്യക്തിജീവിതത്തിൽ സമഗ്രമായ മാറ്റം വരുത്തുകയും ചെയ്തു. "കണ്ണിനൊരു കണ്ണ്" "പല്ലിനൊരു പല്ല്" എന്ന പഴയനിയമത്തിനു പകരം നിന്റെ വലതുചെകിട്ടിൽ അടിക്കുന്നവന് ഇടത് കാണിച്ചുകൊടുക്കുവാനും, ശത്രുക്കളെ സ്നേഹിക്കുവാനും, ഉടുവസ്ത്രം ചോദിക്കുന്നവന് അംഗവസ്ത്രം കൊടുക്കുവാനും ക്രിസ്തുനാഥൻ ആവശ്യപ്പെട്ടു. ഇതിന്റെ വെളിച്ചത്തിൽ രണ്ടാം ക്രിസ്തു എന്ന് അറിയപ്പെ



ടുന്ന വിശുദ്ധ ഫ്രാൻസിസ് അസ്സീസി, മൊളോക്കോയിലെ കുഷ്ഠരോഗികളുടെ ഇടയിൽ പ്രവർത്തിച്ച ഫാദർ ഡാമിയൻ, മദർ തെരേസ തുടങ്ങിയവർ ക്രിസ്തുവിന്റെ സ്നേഹനിയമങ്ങൾ സ്വജീവിതത്തിൽ പകർത്തിയവരിൽ ചിലരത്രെ.

## IV. ആ തത്വങ്ങൾ സമൂഹത്തിൽ എന്ത് മാറ്റങ്ങൾ ഉണ്ടാക്കുന്നു?

ക്രിസ്തു ഈ ലോകത്തിൽ ദൈവരാജ്യം സ്ഥാപിക്കാനാണ് ആഗതാനയത്. ഈ ദൈവരാജ്യം സമത്വസുന്ദരമായ മാനവ സമൂഹത്തിന്റെ രൂപീകരണമായിരുന്നു

പരസ്പര സ്നേഹവും, സഹകരണവും സന്മനോഭാവവും ത്യാഗവും, ശുശ്രൂഷാമനോഭാവവും സമൂഹമദ്ധ്യേ സംക്രമിപ്പിക്കുന്ന മൂല്യങ്ങളാകാൻ യേശു തന്റെ പ്രസംഗങ്ങളിലൂടെ അത്ഭുത പ്രവർത്തനങ്ങളിലൂടെ പരിശ്രമിച്ചു. നീതിയുക്തമായ ഒരു ലോക ക്രമമാണ് യേശുവിഭാവന ചെയ്തത്. രാജ്യനിയമങ്ങൾ പാലിക്കുന്ന സഹകരണമനോഭാവമുള്ള, ത്യാഗമനസ്ഥിതിയുള്ള, പരസ്പര വിശ്വാസമുള്ള ഒരു ആദർശസമൂഹം നിലവിൽ വരണമെന്ന് അവിടന്നാഗ്രഹിച്ചു. ഈ ആദർശപൂർത്തീകരണം മാനവലോകം ഉൾക്കൊള്ളാൻ സന്നദ്ധമാകുകയാണെങ്കിൽ സമൂഹത്തിന്റെ സമഗ്രമായ പരിവർത്തനം നിലവിൽ വരുമെന്ന കാര്യത്തിൽ സംശയത്തിന് അവകാശമില്ല. മനുഷ്യനും മനുഷ്യനും, മനുഷ്യനും സമൂഹവും, മനുഷ്യനും രാജ്യവും, മനുഷ്യനും ലോകവും തമ്മിലുളള ബന്ധങ്ങളിൽ സ്നേഹാധിഷ്ഠിതമായ ഒരു അഹിംസാബന്ധം യേശു രണ്ടായിരം കൊല്ലത്തിനു മുമ്പേ തന്നെ വെളിപ്പെടുത്തി.

സ്കൗട്ട് നിയമം പിന്തുടരുന്നതിലൂടെ ഒരു വ്യക്തിക്ക് സംഭവിക്കുന്ന മാറ്റങ്ങളായ വിശ്വസ്തത, കൂറ്, സ്നേഹം, സാഹോദര്യം, മര്യാദ, പ്രകൃതി സ്നേഹം, അച്ചടക്കം, ധൈര്യം, മിതവ്യയം, ചിന്തയിലും വാക്കിലും പ്രവൃത്തിയിലുമുള്ള പരിശുദ്ധി, ഇവയെല്ലാം ക്രിസ്തുമത തത്വങ്ങളിൽ നിന്നും വിഭിന്നമല്ല. മേൽ വിവരിച്ച മൂല്യങ്ങൾ ഒരു വ്യക്തിയിൽ വരുത്തുന്നത് രൂപാന്തരീകരണമാണല്ലൊ.
ഈ മൂല്യങ്ങൾ സംക്രമിപ്പിക്കുക എന്ന മഹനീയ ദൗത്യമാണ് ഓരോ സ്കൗട്ടും ഗൈഡും ഏറ്റെടുക്കേണ്ടത്. മൂല്യങ്ങളിൽ അടിയുറച്ച വ്യക്തികൾ സമൂഹത്തിന്റെ നിറകുടങ്ങളായിരിക്കും. ലോകത്തിന്റെ പ്രകാശഗോപുരങ്ങളായിരിക്കും. ലോക

ത്തിന്റെ ദീപവും ഭൂമിയുടെ ഉപ്പുമായിരിക്കും. സമൂഹത്തിന്റെ പുളിമാവായി വർത്തിക്കും. ധാർമ്മികമൂല്യങ്ങളിൽ അടിയുറച്ച ഒരു സാമൂഹ്യക്രമത്തിന്റെ സൃഷ്ടാക്കളായിത്തീരാൻ സ്കൗട്ട് നിയമ സംഹിതകൾ ഒരു വ്യക്തിയെ പ്രാപ്ത നാക്കിതീർക്കും.

## V. ക്രിസ്തുമത തത്വങ്ങളും സ്കൗട്ട് രീതികളും

ക്രിസ്തുമതാനുയായികളുടെ ഇടയിൽ ജനിച്ച ബേഡൻ പവ്വൽ പ്രഭു 1907ൽ ബ്രൗൺസീ എന്ന ചെറു ദ്വീപിൽ ആരംഭിച്ച സ്കൗട്ട് ഗൈഡ് പ്രസ്ഥാനം ഇന്ന് വളർന്ന് പന്തലിച്ച് ഒരു ആഗോള പ്രസ്ഥാനമായി എതാണ്ട് 150ൽ പരം രാജ്യങ്ങളിൽ വിശിഷ്ടസേവനം അനുഷ്ഠിക്കുന്നു. ബേഡൻ പവ്വൽ പ്രഭു തന്റെ സ്കൗട്ട് ഗൈഡ് പ്രസ്ഥാനത്തിൽ കൂടി വ്യക്തികളിൽ അന്തർലീനമായിരിക്കുന്ന കഴിവുകളെയും വാസനകളെയും തട്ടിയുണർത്തി വികസിപ്പിക്കുന്നതിനും അവയെ പ്രായോഗിക ജീവിതത്തിൽ അനുഭവവേദ്യമാക്കുന്നതിനും തദ്വാര ജീവിതം സുഖകരമാക്കുന്നതിനും സ്കൗട്ട് രീതികൾ എങ്ങിനെ ഉപകരിക്കുന്നു എന്നു കാണിച്ചു തന്നിരിക്കുന്നു. കുട്ടികൾക്ക് എറ്റവും താല്പര്യമുള്ള കളികൾ കഥകൾ, അഭിനയങ്ങൾ, പാട്ടുകൾ എന്നിവയിൽ കൂടെ അവരിൽ രൂഢമൂലമാ കേണ്ട സ്വഭാവവിശേഷങ്ങൾക്ക് ഊന്നൽ നൽകുന്ന പരിപാടികളാണ് ഈ പ്രസ്ഥാ നത്തിൽ ആവിഷ്കരിച്ചിട്ടുള്ളത്. വരും തലമുറയെ സേവന സന്നദ്ധരായ ഉത്തമ പൗരന്മാരാക്കി വളർത്തിക്കൊണ്ടുവരിക എന്നതാണ് ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യം. ക്ലാസ്മുറികളുടെ അന്തരീക്ഷത്തിൽ നിന്നും വിഭിന്നമായ തുറസ്സായ സ്ഥലത്ത് പ്രകൃതിയുമായ് ഇണങ്ങിച്ചേർന്ന് പ്രകൃതിയുടെ മനോഹാരിതയും വൈവിധ്യവും മനസ്സിലാക്കുന്നതിനും, തദ്വാര പ്രകൃതിനിയന്താവായ ഈശ്വരനെ അറിയുന്നതിനും ഈ പ്രസ്ഥാനം സഹായിക്കുന്നു. ഈശ്വരവിശ്വാസത്തിൽ അധിഷ്ഠിതമായ ഈ പ്രസ്ഥാനം എല്ലാ ജീവജാലങ്ങളിലും ഈശ്വര ചൈതന്യം ഉൾക്കൊള്ളുന്നു എന്നും ജീവജാലങ്ങളെ സേവിക്കുന്നതിലൂടെ ഈശ്വരനോ ടുള്ള കടമ നിർവഹിക്കുകയാണെന്നും മനസ്സിലാക്കിക്കൊണ്ട് ഒരു ദിവസം മറ്റു ള്ളവർക്ക് ഒരു സൽപ്രവർത്തിയെങ്കിലും ചെയ്തുകൊടുക്കാൻ പഠിപ്പിക്കുന്നു. മേൽ പ്രസ്താവിച്ചതിൽ നിന്ന് ഒരു നല്ല സ്കൗട്ട് ഒരു നല്ല ക്രിസ്ത്യാനിയും, ഒരു നല്ല ക്രിസ്ത്യാനി ഒരു നല്ല സ്കൗട്ടും ആണെന്ന് കാണാം.

അങ്ങനെ ക്രിസ്തീത തത്വങ്ങൾ ഉൾക്കൊണ്ടുകൊണ്ട് ഒരു നല്ല ക്രിസ്ത്യാ നിയെപ്പോലെയും സ്കൗട്ട് പരിശീലനത്തിന് വിധേയനായിക്കൊണ്ട് ഒരു നല്ല സ്കൗട്ടിനെപ്പോലെയും വളർന്ന് വരുന്ന ഒരു കുട്ടി നാടിന്റെയും വീടിന്റെയും ലോകത്തിന്റെതന്നെയും അഭിമാനസ്തംഭമായി പരിലസിക്കുമെന്നതിന് യാതൊരു സംശയവും ഇല്ല.





# 3. ജൈനമതതത്വങ്ങൾ

ഡോ. പി. മുരളീധരൻ

ജിനൻ എന്നാൽ ജേതാവ് അഥവാ വിജയി എന്നാണർത്ഥം. വിഷയദുരാശകളാകുന്ന പാശങ്ങൾ അഥവാ ബന്ധനങ്ങൾ ഭേദിച്ച് ആത്മവിജയം നേടിയവൻ ആണ് ജിനൻ.

ജൈനപാരമ്പര്യമനുസരിച്ച് ആദിതീർത്ഥങ്കരനും ജൈനമതസ്ഥാപകനും "ഋഷഭദേവൻ" ആണ്. സംസാരമഹാപ്രവാഹത്തിന്റെ മറുകരയിൽ ജീവിതയാത്രികരെ സുരക്ഷിതരായി എത്തിക്കുന്നവരെന്ന നിലയിലാണ് ജൈന ആചാര്യന്മാരെ തിർത്ഥങ്കരൻ എന്ന് വിളിക്കുന്നത്. ഇരുപത്തിനാലാമത്തെയും അവസാനത്തെയും തീർത്ഥങ്കരൻ വർദ്ധമാന മഹാവീരൻ ആയിരുന്നു. അദ്ദേഹം ബി.സി. 599-527 കാലഘട്ടത്തിൽ ജീവിച്ചിരുന്നു.

ജീവനും അജീവവും ആണ് വിശ്വത്തിന്റെ രണ്ട് അടിസ്ഥാന തത്വങ്ങൾ. ഇതാണ് ജൈനദർശനത്തിന്റെ അടിത്തറ. ഇവയുടെ പരസ്പരസമ്പർക്കം മൂലം ജീവന് നാനാതരത്തിലുള്ള അവസ്ഥകൾ അനുഭവിക്കാൻ കാരണമായിത്തീരുന്ന ബന്ധനങ്ങളും ശക്തികളുമുണ്ടാകുന്നു. സമ്പർക്കത്തിന്റെ ഈ ധാരയെ തടയുകയും ഉണ്ടായ ബന്ധനങ്ങളെ ഇല്ലാതാക്കുകയും ചെയ്താൽ ജീവന് അതിന്റെ ശുദ്ധ-ബുദ്ധ- മുക്താവസ്ഥയെ പ്രാപിക്കാൻ കഴിയും

## 1. ജീവതത്വം

ലോകത്തിൽ നാനാപ്രകാരത്തിലുള്ള വസ്തുക്കളും അവയുടെ അസംഖ്യം അവസ്ഥകളും കാണാൻ കഴിയും. കാണാവുന്ന പദാർത്ഥങ്ങളെയെല്ലാം ചേതനമെന്നും അചേതനമെന്നും രണ്ടായിതിരിക്കാം.

പദാർത്ഥങ്ങളുടെ ചൈതന്യത്തിന് കാരണം അവയിൽ വ്യാപിച്ചിരിക്കുന്നതും ഇന്ദ്രിയങ്ങൾക്ക് അറിയാൻ കഴിയാത്ത ജീവനെന്നോ, ആത്മാവെന്നോ പറയപ്പെടുന്ന തത്വമാണ്. ജീവന്റെ ഗതി നദീപ്രവാഹം പോലെ സംഭവപരമ്പരകളുടെ തുടർച്ചയാണ്. നിർവാണാവസ്ഥ എന്നത് ആകാശത്തിലേക്കോ പാതാളത്തിലേക്കോ മറ്റെങ്ങോട്ടുമോ പോകാതെ, നിന്ന നിലയിൽ തന്നെ എരിഞ്ഞടങ്ങുന്ന ഒരു ദീപനാളത്തിന്റെ അവസ്ഥപോലെയാണ്.

ജൈനസിദ്ധാന്തത്തിൽ ജീവന്റെ മുഖ്യലക്ഷണം ഉപയോഗമാണ്. ഉപയോഗത്തിനു രണ്ട് ഭേദങ്ങളുണ്ട്. അവ ദർശനം, ജ്ഞാനം. ജീവന്റെ ദർശനമെന്ന ഗുണത്തിന് അർത്ഥം, ആത്മചൈതന്യം എന്നാണ്. സ്വന്തം സത്തയെ അനുഭവിച്ചറിയാൻ ഒരോ ജീവനിലുമുള്ള ശക്തിയുടെ പേരാണ് ദർശനം.

ബാഹ്യപദാർത്ഥങ്ങളെ അറിയുകയും മനസ്സിലാക്കുകയും ചെയ്യുന്ന ശക്തിയുടെ പേര് ജ്ഞാനം എന്നാകുന്നു. ഇതിനെ പരസംവേദനരൂപം എന്നു പറയുന്നു. ഈ ഉപയോഗശക്തിയുള്ള പദാർത്ഥങ്ങളിൽ ജീവനും ആത്മാവും കുടികൊള്ളുന്നു. ജീവന്റെ നിശ്ചിത ലക്ഷണം ചൈതന്യമാണ്.

### 2. അജീവതത്വം

അജീവദ്രവ്യങ്ങൾ അഞ്ചുതരം. പുദ്ഗലം, ധർമ്മം, അധർമ്മം, ആകാശം, കാലം. ഇവയിൽ പുദ്ഗലം രൂപമുള്ള ദ്രവ്യങ്ങളാണ്. ബാക്കിയെല്ലാം രൂപമില്ലാത്തവയാണ്. ഭൂമി, ജലം, അഗ്നി, വായു ഈ നാലു തത്വങ്ങളും വൃക്ഷങ്ങൾ, മൃഗങ്ങൾ, പക്ഷികൾ, മനുഷ്യൻ തുടങ്ങിയവ പുദ്ഗലത്തിന്റെ രൂപങ്ങളാണ്. പുദ്ഗലത്തിന്റെ സൂക്ഷ്മരൂപം പരമാണുവാകുന്നു. പരമാണുസമൂഹങ്ങൾ ഒന്നിക്കുകയും ഭിന്നിക്കുകയും ചെയ്യുന്നതുകൊണ്ടാണ് വിഭിന്ന വസ്തുക്കളുണ്ടാകുന്നത്. അതിനാലാണ് അവയെ പുദ്-ഗലം എന്നുപറയുന്നത്.

### ധർമ്മ ദ്രവ്യം

രണ്ടാമത്തെ അജീവദ്രവ്യം ധർമ്മമാണ്. ഇത് അരൂപിയും സർവ്വലോകവ്യാപ്തവുമാണ്. ഈ ദ്രവ്യത്തിന്റെ വ്യാപ്തി നിമിത്തമാണ് ജീവനും പുദ്ഗലത്തിനും ഒരു സ്ഥാനത്തുനിന്നും മറ്റൊരു സ്ഥാനത്തേക്കു സഞ്ചരിക്കാൻ സാധിക്കുന്നത്. മൽസ്യത്തിന്റെ സഞ്ചാരമാദ്ധ്യമം ജലം എന്നതുപോലെ ജീവികളുടെ സഞ്ചാരമാദ്ധ്യമമാണ് ധർമ്മം.

### അധർമ്മദ്രവ്യം

ധർമ്മദ്രവ്യം എപ്രകാരം ജീവന്റെയും പുദ്ഗലങ്ങളുടെയും ഗമനാഗമനമാധ്യമമായിരിക്കുന്നോ അതുപോലെ അധർമ്മദ്രവ്യം ചലനശീലമായ പദാർത്ഥത്തെ തടഞ്ഞു നിർത്താൻ സഹായകമായിരിക്കുന്നു. ക്ഷീണിച്ചു തളർന്ന പഥികന് നിൽക്കാൻ വൃക്ഷഛായ നിമിത്തമായിത്തീരുന്നതുപോലെയാണിത്.

### ആകാശദ്രവ്യം

ജീവൻ തുടങ്ങിയ മറ്റെല്ലാ ദ്രവ്യങ്ങൾക്കും ഇടം നൽകുകയാണ് ആകാശത്തിന്റെ ഗുണം. ആകാശം അനന്തമാകുന്നു.



## കാലദ്രവ്യം

നിശ്ചയകാലമെന്നും, വ്യവഹാരകാലമെന്നും കാലം രണ്ടുവിധം. നിശ്ചയ കാലം സ്വന്തമായ ദ്രവ്യാത്മകസത്തയുളളതാണ്. ഇത് ധർമ്മദ്രവ്യവും അധർമ്മ ദ്രവ്യവുംപോലെ ലോകാകാശം മുഴുവൻ വ്യാപിച്ചിരിക്കുന്നു. എങ്കിലും മേൽ പറഞ്ഞ എല്ലാ ദ്രവ്യങ്ങൾക്കുമില്ലാത്ത ഒരു പ്രത്യേകത ഇതിനുണ്ട്. ഇത് അവ യെപ്പോലെ ബഹുപ്രദേശി അല്ല. ഇതിന്റെ ഓരോ പ്രദേശവും ഒന്നിച്ചിരിക്കുമെ ങ്കിലും സ്വന്തം രൂപത്തിൽ മണൽക്കൂമ്പാരം പോലെ വേറിട്ടു നിൽക്കുന്നു.

പദാർത്ഥങ്ങളിൽ കാലാകൃതമായ സൂക്ഷ്മ വിപരിവർത്തനം ഉണ്ടാകുന്ന തിനോ പുദ്ഗലത്തിന്റെ ഒരു പരമാണുവിന് ആകാശത്തിലെ ഒരു പ്രദേശത്തു നിന്ന് മറ്റൊരു പ്രദേശത്തേക്കു പോകുന്നതിനോ എത്ര അധ്വാനം അഥവാ ഇട അഥവാ അവകാശം എടുക്കുമോ അത് വ്യവഹാരകാലത്തിന്റെ ഒരു സമയ മാണ്. വ്യവഹാരകാലത്തിന്റെ അളവ് ഒന്നു മുതൽ അനന്താനന്തം വരെ പറ ഞ്ഞിരിക്കുന്നതുപോലെ ആകാശത്തിലെ പ്രദേശങ്ങൾ, എല്ലാദ്രവ്യങ്ങളുടെയും അവിഭാഗിയായ പ്രതിച്ഛേദങ്ങൾ, കേവലജ്ഞാനിയുടെ ജ്ഞാനം എന്നിവയുടെ അളവും അനന്താനന്തമെന്നു പറയുന്നു.

## ത്രിരത്നങ്ങൾ

സമ്യഗ്ദർശനം, സമ്യഗ്ജ്ഞാനം, സമ്യഗ്ചാരിത്രം എന്നീ മൂന്നുധർമപദ്ധതികൾ ചേർന്നതാണ് ജൈനമതത്തിലെ പ്രഖ്യാതമായ ത്രിരത്നങ്ങൾ.

I. സമ്യഗ്ദർശനം

ജൈനമതഗ്രന്ഥങ്ങളിലും തീർത്ഥങ്കരന്മാരിലുമുള്ള വിശ്വാസമാണ് സമ്യഗ്ദർശനം. ജൈനർക്ക് വിശ്വാസം അന്ധമല്ല; യുക്തിയുക്തമായ ബോദ്ധ്യ ത്തിൽ അധിഷ്ഠിതമാണത്. മുഖ്യമായി ഏഴു തത്വങ്ങളാണ് ജൈനവിശ്വാസ വിഷയങ്ങളായിരിക്കുന്നത്. ബന്ധം, ആസ്രവം, സംവരം, നിർജരാ മോക്ഷം, ജീവൻ, അജീവൻ എന്നിവയാണ് സപ്തതത്വങ്ങൾ.

## ബന്ധം

ക്രോധം, മാനം മുതലായ മനോവികാരങ്ങൾ ജീവനിൽ കർമപരമാണുക്കൾ പറ്റിപ്പിടിക്കാൻ കാരണഭൂതമാകയാൽ അവയെ കഷായം എന്നു പറയുന്നു. ആൽമരത്തിന്റെ കറപോലെ ഒട്ടിപ്പിടിക്കുന്ന സ്വഭാവമുളളവയെയാണ് കഷായം എന്നുപറയുന്നത്.

കഷായയുക്തമായ അവസ്ഥയിൽ വന്നുചേർന്ന കർമപരമാണുക്കൾ ആത്മ പ്രദേശവുമായി ബന്ധപ്പെടുന്നതിനെ കർമബന്ധമെന്നു പറയുന്നു. ഈ ബന്ധം





നാലുതരത്തിലുണ്ട്. പ്രകൃതി,സ്ഥിതി, അനുഭാഗം,പ്രദേശം. വസ്തുവിന്റെ ശീല ത്തേയോ സ്വഭാവത്തേയോ പ്രകൃതി എന്നുപറയുന്നു. അതുകൊണ്ട് കർമപര മാണുക്കളിൽ എപ്രകാരമുളള പരിമാണാമോൽപാദകശക്തികളുണ്ടാകുന്നുവോ, അവയെ കർമപ്രകൃതി എന്നുപറയുന്നു. കർമങ്ങൾക്ക് ജീവനോടൊപ്പം എത്ര കാലം കഴിഞ്ഞുകൂടാനുളള ശക്തി ഉണ്ടാകുന്നുവോ അതിനെ കർമസ്ഥിതി എന്നുപറയുന്നു. കർമങ്ങളുടെ തീവ്രമോ മന്ദമോ ആയ ഫലദായകശക്തിയുടെ പേര് അനുഭാഗമെന്നാണ്. ആത്മ പ്രദേശങ്ങളുമായി എത്ര പരമാണുക്കളുടെ ബന്ധം ഉണ്ടായോ അതിനെ പ്രദേശബന്ധം എന്നുപറയുന്നു.

സ്വന്തം സത്തയിൽ കാണപ്പെടുന്ന കർമം അതിന്റെ സ്ഥിതി പൂർത്തിയാക്കി ഫലം പ്രദാനം ചെയ്യാൻ തുടങ്ങുമ്പോൾ അതിനെ കർമത്തിന്റെ ഉദയം എന്നു പറയുന്നു. ചിലപ്പോൾ ആത്മാവ് വികാരങ്ങളുടെ തീവ്രതകൊണ്ട് കർമങ്ങളുടെ സ്ഥിതി പൂർത്തിയാക്കുന്നതിനു മുമ്പുതന്നെ അവയെ ഫലോന്മുഖമാക്കി ത്തീർക്കുന്നു. ഇതിനെ ഉദീരണ എന്നുപറയുന്നു. കർമങ്ങളുടെ സ്ഥിതി കാല ത്തിനും,ഫലദായകശക്തിക്കും വിശേഷവികാരങ്ങൾ മൂലം വൃദ്ധിയുണ്ടാകുന്ന തിനെ ഉത്കർഷണമെന്നുപറയുന്നു. കാലത്തെയും ഫലദായകശക്തിയെയും കുറയ്ക്കുന്നതിനെ അപകർഷണമെന്നു പറയുന്നു. കർമ പ്രകൃതികളുടെ ഉപ ഭേദങ്ങൾ ഒരു രൂപത്തിൽ നിന്ന് മറ്റൊന്നിലേക്ക് പരിവർത്തനം ചെയ്യുന്നതിന് സംക്രമണം എന്നുപറയുന്നു. കർമങ്ങൾക്ക് ഉദയമുണ്ടാകാതെ തടയുന്നതിനെ ഉപശമം എന്നുപറയുന്നു. കർമങ്ങൾക്ക് ഉദയവും മറ്റു പ്രകൃതി രൂപത്തിലുളള സംക്രമണവും ഉണ്ടാകാതെ തടയുന്നതാണ് നിധത്തികരണം. കർമങ്ങളെ ഉദയം, ഉദീരണം, സംക്രമണം, ഉത്കർഷണം, അപകർഷണം മുതലായ ഒരു വിപരിവർത്ത നവും ഉണ്ടാകാത്ത അവസ്ഥയിലേക്കു കൊണ്ടുപോകുന്നതിന് നികാചനം എന്നു പറയുന്നത്.

ജീവന് ഓരോ കർമ്മവും മൂലം ഏതെങ്കിലും വിധത്തിൽ സ്വപ്രഭാവം പ്രദർശിപ്പിക്കാതെ അടങ്ങാത്ത ഒരു ശക്തി വിശേഷം സംജാതമാകുന്നു. അതോ ടൊപ്പം തന്നെ സ്വന്തം കർമ്മങ്ങളുടെ അവസ്ഥകളിൽ മാറ്റം വരുത്താൻ അശ ക്തമാകത്തക്കവണ്ണം ജീവന്റെ സ്വാതന്ത്ര്യത്തിന് ഒരിക്കലും തടസ്സമോ, തളർച്ചയോ ഉണ്ടാകുന്നുമില്ല. ഇങ്ങനെ ജൈന സിദ്ധാന്തത്തിൽ മനുഷ്യന്റെ സ്വന്തം കർമ്മ ങ്ങളുടെ ഉത്തരവാദിത്വം പൗരുഷംമൂലം തന്റെ പരിതസ്ഥിതികളിൽ പരിവർത്തനം വരുത്താനുള്ള ഇച്ഛാശക്തി, ഇവ രണ്ടിനേയും ഭംഗിയായി സമന്വയിപ്പിച്ചിരി ക്കുന്നു.



## ആസ്രവം

ആധുനിക ശാസ്തീയ സംജ്ഞ ഉപയോഗിച്ച് ഇതിനെ ജൈനമന ശാസ്ത്രം എന്നു പറയാം. സചേതനമായ ജീവൻ ലോകത്തിൽ ഏതെങ്കിലും തരത്തിലുള്ള ശരീരധാരണം നടത്തുന്നു. ഈ ശരീരത്തിന് കൈ, കാൽ മുതലായ അംഗങ്ങളും, നാക്ക്, മൂക്ക്, കണ്ണ് മുതലായ ഉപാംഗങ്ങളും ഉണ്ട്. ഇവയെ കർമ്മേന്ദ്രിയങ്ങൾ എന്നും ജ്ഞാനേന്ദ്രിയങ്ങൾ എന്നും പറയുന്നു. ഇവയുടെ ക്രിയകളെ നിയന്ത്രിക്കുന്നത് മനസ്സ് എന്ന ആന്തരിന്ദ്രിയമാണ്. മനസ്സിനോ ഇന്ദ്രിയം എന്ന പേർു നൽകിയിരിക്കുന്നു.

നാക്കുകൊണ്ട് സ്വാദറിയുന്നതു കൂടാതെ ശബ്ദങ്ങൾ ഉച്ചരിക്കുന്ന പ്രവർത്തിയും നടക്കുന്നു. ഇപ്രകാരം ജീവന്റെ ക്രിയകളിൽ ശരീരം, വാക്ക്, മനസ്സ് ഇവ വിശേഷിച്ചും പ്രബലമായ മാദ്ധ്യമങ്ങളാണ്. ഇവയുടെ ക്രിയകളെ ജൈന സിദ്ധാന്തത്തിൽ യോഗമെന്നുപറയുന്നു. കായയോഗം, വാഗ്യോഗം, മനോ യോഗം എന്നിവ കൊണ്ട് ആത്മാവിന്റെ പ്രദേശങ്ങളിൽ ഒരു പരിസ്പന്ദനം ഉണ്ടാകുന്നു. തന്മൂലം ആത്മാവിനു ചുറ്റും നിറഞ്ഞുനിൽക്കുന്ന അതിസൂക്ഷ്മങ്ങളായ പുദ്ഗല പരമാണുക്കൾ ആത്മാവിനോട് ഒട്ടിച്ചേരുന്ന ഒരു അവസ്ഥാവിശേഷം സംജാതമാകുന്നു. ആത്മാവിന്റേയും പുദ്ഗല പരമാണുക്കളുടെയും ഈ സമ്പർക്കത്തിന്റെ പേരാണ് ആസ്രവം എന്നത്.

## സംവരം, നിർജ്ജരാ

ഇവ രണ്ടും ജൈനസദാചാരത്തെ സംബന്ധിച്ചവയാണ്. ഇതിനെ ആചാരശാസ്ത്രമെന്നു പറയുന്നു. ലൗകിക കാര്യങ്ങളിൽ അത്യാസക്തിയും അതിപരിഗ്രഹവും നരകായുർബന്ധത്തിനു കാരണമാകുന്നു. പരനിന്ദ, ആത്മപ്രശംസ,സദ്ഗുണങ്ങൾ മറയ്ക്കുകയും ദുർഗുണങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യൽ ഇവ നീചഗോത്രബന്ധത്തിന്റെയും ഇവയ്ക്കു വിപരീതമായ പ്രവൃത്തികൾ അഹങ്കാരമില്ലായ്മ,വിനയം, ഇവ ഉച്ച ഗോത്രബന്ധത്തിന്റെയും കാരണങ്ങളാകുന്നു. ജീവന്റെ ശുഭ പരിണാമങ്ങളിൽ നിന്നാണ് തീർത്ഥങ്കര പ്രകൃതി ഉണ്ടാകുന്നത്. തീർത്ഥങ്കര ഗോത്രത്തിനു കാരണഭൂതങ്ങളായ 12 ഉത്തമ പരിണാമങ്ങൾ താഴെപ്പറയുന്നവയാണ്.

സമ്യഗ് ദർശനത്തിന്റെ വിശുദ്ധി, വിനയസമ്പന്നത,ശീലങ്ങളും വ്രതങ്ങളും നിർദ്ദോഷമായി പാലിക്കൽ, നിരന്തരമായ ജ്ഞാനസാധന, മോക്ഷോന്മുഖമായ മനോഭാവം, കഴിവിനനുസരിച്ചുളള ത്യാഗവും തപസ്സും, നല്ല വിധത്തിലുളള സമാധി, സജ്ജന സേവനം, ആചാര്യന്മാരോടും പണ്ഡിതൻമാരോടും ശാസ്ത്രങ്ങളോടും ഭക്തി, ആവശ്യമായ മതകാര്യങ്ങൾ നിരന്തരം പാലിക്കൽ, ധാർമിക കൃത്യങ്ങളെ പ്രോത്സാഹിപ്പിക്കൽ,ധാർമികജീവിതം നയിക്കുന്നവരോട് സ്നേഹ വാത്സല്യങ്ങൾ.

## മോക്ഷം

ജൈനധർമ്മ പ്രകാരം ജീവന്റെ ഏറ്റവും ഉൽകൃഷ്ടമായ അവസ്ഥ മോക്ഷ മാകുന്നു. എല്ലാ മതപരമായ പ്രവൃത്തികളുടെയും ആചരണങ്ങളുടെയും അന്തിമ ലക്ഷ്യം മോക്ഷമാണ്. തത്വ ജ്ഞാനികൾക്ക് ലൗകിക സുഖം യഥാർത്ഥ സുഖ മല്ല. ലൗകിക സുഖം ശാശ്വതമല്ല. ഒരു സുഖത്തിന്റെ സംതൃപ്തി മേൽക്കുമേൽ അനേകം പുതിയ ആഗ്രഹങ്ങൾക്കു കാരണമാകും. അതിനാൽ യഥാർത്ഥവും ശാശ്വതവുമായ സുഖം പ്രാപിക്കാൻ മനുഷ്യൻ ധനസമ്പാദനമാകുന്ന പ്രവൃത്തി പരായണതയിൽ നിന്ന് പിന്തിരിഞ്ഞ് ധർമസാധനയാകുന്ന വിരക്തി പരായ ണത അഭ്യസിക്കേണ്ടതാണ്. അതിലൂടെ ലൗകിക തൃഷ്ണാമുക്തി രൂപവും ആത്മാധീനവുമായ മോക്ഷ സുഖം പ്രാപിക്കാൻ കഴിയും.

അന്യന്നധീനമായിട്ടുളളതെല്ലാം ദുഃഖ പ്രദമാണ്,
തനിക്കധീനമായിട്ടുളളതു മാത്രമേ യഥാർത്ഥത്തിൽ സുഖ പ്രദമായിട്ടുള്ളു.

ജൈന ധർമ്മത്തിൽ മോക്ഷ പ്രാപ്തിക്കുളള ഉപായം ത്രിരത്നങ്ങളുടെ (സമ്യഗ് ദർശനം, സമ്യഗ് ജ്ഞാനം, സമ്യഗ് ചാരിത്രം) പാലനമാണ്.

സമ്യഗ് ദർശനം വേണമെന്നുളളവർ ലോകമുദ,ദേവമുദ, പാഷണ്ഡമുദ എന്നീ ത്രി ദോഷങ്ങൾ വർജ്ജിക്കണം. ലോകമുദ എന്നാൽ നിരീശ്വര മതവീക്ഷണവും ലോക പ്രശംസയ്ക്കു വേണ്ടിയുളള പ്രവർത്തനവുമാണ്. ദേവമുദ; ദേവൻമാരെ പ്രീണിപ്പിക്കാൻ വേണ്ടിയുളള അന്ധവിശ്വാസങ്ങലൂന്നിയ ആചാരാനുഷ്ഠാനങ്ങ ളാണ്. പാഷണ്ഡ മുദ,ജൈനമത വിരുദ്ധമായ അബദ്ധതത്വങ്ങളുടെ അംഗീകാ രമാണ്.

## II. സമ്യഗ് ജ്ഞാനം

ജ്ഞാനം കൊണ്ടു മാത്രമേ കർമ്മഫല പ്രവാഹത്തെ നിയന്ത്രിക്കാൻ കഴിയൂ. മനുഷ്യാത്മാവിലെ കർമ്മഫലങ്ങളും മിഥ്യാജ്ഞാനവും നീങ്ങിക്കഴിയു മ്പോൾ, സമ്യഗ്ദർശനവും സമ്യഗ്ജ്ഞാനവും ഒരുമിച്ച് ഉദയം ചെയ്യും. അപ്പോൾ മനുഷ്യൻ കേവല ജ്ഞാനം പ്രാപിക്കുന്നു.

ദർശനവും ജ്ഞാനവും തമ്മിൽ സൂക്ഷ്മമായ വ്യത്യാസമുണ്ട്. ദർശന ത്തിന്റെ മണ്ഡലം അന്തരംഗമാണ് ജ്ഞാനത്തിന്റെ മണ്ഡലം ബാഹ്യലോ കവും. ദർശനം ആത്മാവിന്റെ സത്തയെപ്പറ്റിയുളള ബോധം നൽകുമ്പോൾ ജ്ഞാനം ബാഹ്യപദാർത്ഥങ്ങളെപ്പറ്റിയുളള അറിവുതരുന്നു. പ്രത്യക്ഷം, അനു മാനം, ഉപമാനം, ശബ്ദം ഇവയാണ് ജ്ഞാന സാധനങ്ങൾ



പദാർത്ഥങ്ങളുടെ ജ്ഞാനം രണ്ടുതരത്തിലുണ്ടാകുന്നു. പ്രമാണങ്ങളിൽ നിന്നും നയങ്ങളിൽ നിന്നും. പ്രമാണ ഭൂതങ്ങളായ ജ്ഞാനങ്ങൾ മുഖേന ദ്രവ്യങ്ങളെപ്പറ്റി സമഗ്രമായ ബോധമുണ്ടാകുന്നു. ഓരോ പദാർത്ഥവും സ്വന്തം ഏകാത്മകമായ സത്ത പുലർത്തുമ്പോഴും അനന്ത ഗുണാത്മകവും അനന്ത പര്യായാത്മകവുമാണ്. ഈ അനന്തഗുണ പര്യായങ്ങളിൽ നിന്ന് വ്യവഹാരകാലത്തിൽ ഏതെങ്കിലുമൊരു പ്രത്യേക ഗുണധർമ്മത്തെപ്പറ്റി പ്രസ്താവിക്കേണ്ടത് ആവശ്യമായി വരുന്നു.

പദാർത്ഥങ്ങളുടെ അനന്തമായ ഗുണങ്ങളിലും പര്യായങ്ങളിലും നിന്ന് പ്രയോജനമനുസരിച്ച് ഏതെങ്കിലുമൊരു ഗുണത്തെയോ ധർമ്മത്തെയോ സംബന്ധിച്ച് ജ്ഞാതാവിനുളള അഭിപ്രായത്തിന്റെ പേരാണ് നയം. നയങ്ങൾ മൂലമാണ് വസ്തുവിന്റെ നാനാഗുണാംശങ്ങളുടെ വിവേചനം സാദ്ധ്യമായിത്തീരുന്നത്. വാക്കിൽ ഒരു സമയത്ത് ഒരു ഗുണമോ ധർമമോ മാത്രമേ വിവരിക്കാൻ സാധിക്കുകയുള്ളൂ. ഉദാഹരണമായി ഒരാൾ വായിക്കുമ്പോൾ വായനക്കാരനും,അയാൾ തന്നെ പൂജിക്കുമ്പോൾ പൂജാരിയും യുദ്ധം ചെയ്യുമ്പോൾ യോദ്ധാവുമാകുന്നു.

ജൈന സിദ്ധാന്ത പ്രകാരം ജ്ഞാന ദർശനം ആത്മാവിന്റെ ഗുണമാണ്. ആത്മാവധാനരൂപത്തിലുളള ദർശനം കൊണ്ടുണ്ടാകുന്ന ജ്ഞാനത്തിന് അഞ്ചു ഭേദങ്ങളുണ്ട്. അവ മതി,ശ്രുതം, അവധി,മനപര്യയം,കേവലം എന്നിവയാണ്. ജ്ഞേയ പദാർത്ഥവും ഇന്ദ്രിയ വിശേഷവുമായി സന്നികർഷം ഉണ്ടാകുമ്പോൾ മനസ്സിന്റെ സഹായത്തോടെ ഉൽപന്നമാകുന്ന വസ്തു ബോധത്തിന് മതി ജ്ഞാനം എന്നുപറയുന്നു.

മതിജ്ഞാനത്തിന്റെ സഹായത്തോടെ യുക്തി, തർക്കം അനുമാനം, ശബ്ദാർത്ഥം ഇവ മുഖേന പരോക്ഷ പദാർത്ഥങ്ങളെപ്പറ്റി ലഭിക്കുന്ന അറിവിന് ശ്രുത ജ്ഞാനമെന്നു പറയുന്നു.

ഇന്ദ്രിയങ്ങൾക്ക് അഗോചരമാകുമാറ് അതി സൂക്ഷമവും പരോക്ഷവും ഇന്ദ്രിയ സമ്പർക്കത്തിന് അതീതമായി ദൂരവർത്തിയുമായ പദാർത്ഥങ്ങളെപ്പറ്റി അറിയുവാനുളള ഒരു ശക്തി ആത്മാവിനുണ്ട്. അതിനെ അവധി ജ്ഞാനമെന്നു പറയുന്നു.

മറ്റുളളവരുടെ മനസ്സിൽ വിചാരിക്കപ്പെട്ട പദാർത്ഥങ്ങളെപ്പറ്റി ആത്മാവിനുണ്ടാവുന്ന ബോധമാണ് മനഃപര്യജ്ഞാനം.

ലോകം മുഴുവനും ഉള്ള എല്ലാ സാകാര-നിരാകാര ദ്രവ്യങ്ങളേയും അവയുടെ ത്രികാല വർത്തിയായ ഗുണങ്ങളേയും പറ്റിയുള്ള ജ്ഞാനം ഒരേ സമയത്തുണ്ടാവുന്നതിനെ കേവല ജ്ഞാനം എന്നു പറയുന്നു. കേവല ജ്ഞാനം യോഗി ഗമ്യമാണ്.

## 3. സമ്യഗ് ചാരിത്രം

അധർമ്മത്തിൽ നിന്നുള്ള വിട്ടുനിൽക്കലും ധർമ്മത്തിന്റെ പാലനവുമാണ് സമ്യഗ് ചാരിത്രം. ധർമ്മാനുഷ്ഠാനം മനഃശുദ്ധി സംജാതമാക്കുന്നു. മനഃശുദ്ധി കാരണമായി കേവല ജ്ഞാനവും മോക്ഷവും സിദ്ധിക്കുന്നു.

പഞ്ചമഹാവ്രതങ്ങൾ അഥവാ പഞ്ചശീലങ്ങളാണ് സമ്യഗ് ചാരിത്രത്തിന്റെ കാതലായ ഭാഗം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, ഇവയാണ് പഞ്ചവ്രതങ്ങൾ. പഞ്ചവ്രതങ്ങൾക്കു പുറമെ, ധ്യാനം, ധൈര്യം, സമചിത്തത, ക്രോധമാനമായലോഭാദിനിഗ്രഹം എന്നിവയേയും പാലിക്കണം.

### 1. അഹിംസ

മനസ്സാ വാചാ കർമ്മണാ അഹിംസ പാലിക്കണം. ജീവനുള്ള യാതൊന്നിനേയും ഹിംസിക്കരുത്. വൃക്ഷ സസ്യാദികൾക്കും ജീവനുള്ളതിനാൽ അവയേയും നശിപ്പിക്കരുത്. ജൈന മതത്തിൽ അഹിംസാ സിദ്ധാന്തം സമസ്ത സദാചാരസംഹിതയുടേയും അടിസ്ഥാനം മാത്രമല്ല, ധർമ്മത്തിന്റെ സർവ്വോത്കൃഷ്ടമായ അംഗവുമാണ്.

### 2. സത്യം

മനസ്സാ വാചാ കർമ്മണാ സത്യം പാലിക്കണം. അസത്യം എല്ലാ രൂപത്തിലും വർജ്ജിക്കണം. കള്ളം, പരദൂഷണം, വ്യർത്ഥഭാഷണം ഇവയെല്ലാം ശ്രദ്ധാപൂർവ്വം വർജ്ജിക്കണം. സത്യപാലനത്തിന് കാമക്രോധമോഹലോഭാദി വികാരങ്ങൾ നിയന്ത്രിക്കണം.

### 3. അസ്തേയം

ധനം ഒരുവന്റെ നിലനിൽപ്പ് അഥവാ ബാഹ്യ ജീവനാണ്. അതിനാൽ അന്യന്റെ ധനം ആഗ്രഹിക്കരുത്. കൈവശപ്പെടുത്തരുത്. മോഷണവും ചൂഷണവും, കരിഞ്ചന്തയും പാടില്ല. മായം ചേർക്കരുത്.

### 4. ബ്രഹ്മചര്യം

ഗൃഹസ്ഥാശ്രമികൾ പരമാവധി കാമനിയന്ത്രണം പാലിക്കണം. ഏകപത്നീവ്രതം പാലിക്കണം. ശൃംഗാര പ്രധാനമായ കഥകൾ കേൾക്കുക, സ്ത്രീകളുടേയും പുരുഷന്മാരുടേയും മനോഹരങ്ങളായ അവയവങ്ങൾ നിരീക്ഷിക്കുക, മുമ്പു ചെയ്ത കാമകേളികൾ സ്മരിക്കുക, കാമപോഷകങ്ങളായ രസം, ഔഷധം മുതലായവ സേവിക്കുക, അണിഞ്ഞൊരുങ്ങുക, ഈ അഞ്ചു പ്രവൃത്തികളും പരിത്യജിക്കുന്നത് ഈ വ്രതത്തിന് ദാർഢ്യം നൽകുന്ന ഭാവനകളാണ്. സന്യാസിമാർ പരിപൂർണ്ണ ബ്രഹ്മചര്യം പാലിക്കണം.



## അപരിഗ്രഹം

ലൗകിക വസ്തുക്കളുടെ നേർക്ക് പൂർണ്ണമായ നിസ്സംഗത അഭ്യസിക്കണം. അത്യാവശ്യമില്ലാത്ത വസ്തുക്കൾ കൈവശം വയ്ക്കുകയോ, ആഗ്രഹിക്കുകയോ പാടില്ല. ഉപഭോഗ തൃഷ്ണ നിയന്ത്രിക്കുക. മഹാവ്രത നിഷ്ഠനായ മുനി എള്ളിന്റെ ഉമിപോലും മറ്റാരെങ്കിലും തന്നാലല്ലാതെ എടുക്കരുത്. ഗ്രഹാസ്തശ്രവി കുടുംബപരിപാലനാദികർത്തവ്യങ്ങൾക്കനുസൃതമായി പരിഗ്രഹത്തിന്റെ പരിധികൾ സ്വയം നിർണ്ണയിക്കണം. പരിധികൾക്കപ്പുറം ധനധാന്യാധികൾ ശേഖരിച്ച് വയ്ക്കാൾ പാടില്ല. അനായാസേന ധാരാളമായി സമ്പത്തു വന്നു ചേർന്നാൽ ഔഷധം, ശാസ്ത്രം, അഭയം, ആഹാരം അതായത്, ഔഷധ വിതരണവും വൈദ്യ ശാലകൾ സ്ഥാപിക്കലും, ശാസ്ത്രദാനം അഥവാ വിദ്യാലയങ്ങൾ സ്ഥാപിക്കൽ, ജീവരക്ഷ സംബന്ധിച്ച ഏർപ്പാടുകൾ, അന്നം, വസ്ത്രം മുതലായവ ദാനം ചെയ്യൽ എന്നിവയ്ക്കായി ആ സമ്പത്ത് ഉപയോഗിക്കണം. നിശ്ചിത അളവിൽ കവിഞ്ഞ് ഭൂമി, ഗൃഹം, സ്വർണ്ണം, വെള്ളി ധന - ധാന്യങ്ങൾ, ദാസീദാസന്മാർ, പാത്രങ്ങൾ ഇവ ഉണ്ടായിരിക്കുക ഈ വ്രതത്തിന്റെ ലംഘനമാണ്. അപരിഗൃഹ വൃതപാലനത്തിനായി അഞ്ച് ഇന്ദ്രിയങ്ങൾക്കും കൗതുകമുളവാക്കുന്ന വസ്തു ക്കളോടുള്ള രാഗവും, അങ്ങനെയല്ലാത്തവയോടുള്ള ദ്വേഷവും പരിത്യജിക്കണം. ഇതില്ലാതെ മാനസിക പരിഗ്രഹത്യാഗം സാദ്ധ്യമാവുകയില്ല.

ഗുണവാന്മാരോടു പ്രമോദം ദീനരോടും ദുഃഖിതരോടും കാരുണ്യം , വിരോധികളോട് രാഗദ്വേഷവും, പക്ഷപാതമില്ലാത്ത മാധ്യസ്ഥീഭാവം, ജിവജാലങ്ങളോട് മൈത്രീഭാവം ഈ നാലു വൃത്തികളും മനസ്സിൽ അഭ്യസിച്ചുകൊണ്ടിരിക്കണം. അങ്ങനെയായാൽ, തീവ്രരാഗദ്വേഷാത്മകവും അനർത്ഥകരവുമായ ദുർവികാരങ്ങൾ ഉണരാതിരിക്കും. മനസ്സ്, വാക്ക് , ശരീരം ഇവ മൂന്നു കൊണ്ടും ഈ സമസ്തവ്രതങ്ങളും പാലിക്കണം. അവൾ മോക്ഷത്തിനവകാശിയായി ത്തീരുന്നു. അഹിംസാ പരമോ ധർമ്മ :



# 4. ബുദ്ധമത തത്വങ്ങൾ

## ഡോ. പി. മുരളീധരൻ

ബുദ്ധമതം ഒരു ലോകമതമാണ്. ബുദ്ധമതത്തിന്റെ ജന്മനാട് ഇന്ത്യയിലാണ്. ശ്രീലങ്ക, തായ്‌ലന്റ്, ബർമ്മ, ചൈന, ജപ്പാൻ, തുടങ്ങി നിരവധി രാജ്യങ്ങളിൽ ബുദ്ധമതം നിലനിൽക്കുന്നു.

ലോക ജനതയുടെ സമത്വാദിഷ്ടിത പുരോഗതിയും നന്മയുമാണ് ബുദ്ധ മതത്തിന്റെ ലക്ഷ്യം. ബുദ്ധമതം ജാതിവ്യവസ്ഥയ്ക്കെതിരാണ്. സ്വതന്ത്ര ചിന്ത യിലൂടെ എല്ലാറ്റിനേയും യുക്തിയുടെ വെളിച്ചത്തിൽ നോക്കിക്കാണാനും, സ്വന്തം വിവേകബുദ്ധി ഉപയോഗിച്ചുകൊണ്ട് ദുഃഖങ്ങളിൽ നിന്നും മോചനം നേടാനും കഴിയും. ശ്രീബുദ്ധന്റെ സത്യാന്വേഷണത്തിന്റെ ഫലമായി നാല് ആര്യ സത്യങ്ങൾ കണ്ടെത്തി.

### നാല് ആര്യ സത്യങ്ങൾ

1. മനുഷ്യജീവിതം ദുഃഖപൂർണ്ണമാണ്. ജനനം തന്നെ ദുഃഖമാണ്. വാർദ്ധക്യവും മരണവും, ശോകം, രോദനം, മനസ്സിന്റെ അസ്വാസ്ഥ്യം, പരിഭ്രാന്തി എന്നിവയും ദുഃഖമാണ്. അപ്രിയമായതിനോടുള്ള ചേർച്ച, പ്രിയമായതിൽ നിന്നുള്ള വേർപാട്, ആഗ്രഹിച്ചിട്ടും ലഭ്യമാകാത്ത വസ്തു, ഇതെല്ലാം ദുഃഖമാണ്.

2. ഈ ദുഃഖ സമുദായത്തിനു കാരണമുണ്ട്. തൃഷ്ണ അഥവാ ആഗ്രഹങ്ങളാണ് ദുഃഖങ്ങളുടെ അടിസ്ഥാന കാരണം. കാമതൃഷ്ണ, ഭവതൃഷ്ണ, വിനാശതൃഷ്ണ എന്നിങ്ങനെ തൃഷ്ണയ്ക്കു പലമുഖങ്ങളുമുണ്ട്. ദുഃഖമവസാനിക്കണമെങ്കിൽ ഈ തൃഷ്ണ നശിക്കണം.

3. ദുഃഖ നിരോധം സാദ്ധ്യമാണ്. വൈരാഗ്യത്തിലൂടെ ആത്മസംയമനം നേടി ആഗ്രഹനിരോധത്തിലൂടെ ദുഃഖ നിരോധം സാദ്ധ്യമാകും. നിർവ്വാണപ്രാപ്തി പരമാനന്ദം കൈവരുത്തും.

4. ദുഃഖ നിവാരണ മാർഗ്ഗം എല്ലാ മനുഷ്യരുടെയും മുമ്പിൽ തുറന്നുകിടക്കുന്നു. അതാണ് അഷ്ടാംഗമാർഗ്ഗം.

1. ശരിയായ ജീവിത വീക്ഷണം.
2. സന്മാർഗ്ഗ ജീവിതത്തിനുള്ള ദൃഢ നിശ്ചയം
3. ശരിയായ സംഭാഷണം.
4. ധാർമ്മികമായ പ്രവൃത്തി
5. ധാർമ്മികമായ തൊഴിൽ



6. നിഷ്ഠാപൂർവ്വമായ ആദ്ധ്യാത്മിക സാധന
7. മോക്ഷ പ്രാപ്തിയേക്കുറിച്ചുള്ള
   അനസ്യൂത സ്മരണ
8. നിർവ്വാണ സുഖം തരുന്ന സമാധി

ദുഃഖ സമൂഹം പരസ്പരബദ്ധങ്ങളായ പന്ത്രണ്ടു കണ്ണികകളുള്ള ഒരു ചങ്ങലയാണ്. അവ അവിദ്യ, സംസ്കാരം. വിജ്ഞാനം, നാമരൂപങ്ങൾ, ഷഡായതനങ്ങൾ, സ്പർശം, വേദന, തൃഷ്ണ, ഉപദാനം, ഭവം. ജാതി, ജരാമരണങ്ങൾ. ഇവയെ പ്രതീത്യ സമുദ്പാദമെന്നു പറയുന്നു.

ആര്യസത്യങ്ങളെപ്പറ്റിയുള്ള അറിവില്ലായ്മയാണ് അവിദ്യ. അവിദ്യാബദ്ധമായ പ്രതീതികളിൽ നിന്ന് തൃഷ്ണയുണ്ടാവുന്നു. പ്രതീത്യ സമുദ്പാദത്തിലെ ഒന്നാമത്തെ കണ്ണി സംസാരകാരണമായ അവിദ്യയാണ്. അവിദ്യ കർമ്മങ്ങൾക്ക് നിദാനമാകുന്നു. ആ കർമ്മങ്ങളുടെ സൂക്ഷ്മഭാവമാണ് സംസ്കാരം. ഈ സംസ്കാര ഭാവ ജന്മങ്ങൾക്കു നിമിത്തമാവുന്നു. സ്ഥൂലവും സൂക്ഷ്മവും ആയ ശരീരത്തിന്റെ സഹജപ്രവണതകളാണ് സംസ്കാരം. വിജ്ഞാനം നാമരൂപത്തോടു ചേർന്നുനിൽക്കുന്നു. നാമരൂപ ശബ്ദം ശരീരത്തേയും അതിനോടു ബന്ധിച്ച ചേതനയേയും നിർദ്ദേശിക്കുന്നു. പഞ്ചേന്ദ്രിയങ്ങളും മനസ്സും ചേർന്ന ഷഡായതനങ്ങളിലൂടെ നാമരൂപങ്ങൾ പ്രവർത്തിക്കുന്നു, ഇവയിൽ സ്പർശത്തിൽ നിന്ന് സുഖകരമോ ദുഃഖകരമോ ആയ വേദനകൾ - പ്രതീതികൾ ഉണ്ടാവാം. കൂടാതെ ഇന്ദ്രിയങ്ങളും മനസ്സും ഓരോ വിഷയങ്ങളോട് ഇടപെടുമ്പോൾ ഓരോ തരത്തിലുളള തൃഷ്ണ ജനിക്കുന്നു. തൃഷ്ണ അഥവാ ആസക്തി അതിനു വിഷയമായ പദാർത്ഥത്തെ കടന്നെടുക്കുന്നതിനു പ്രേരകമായിത്തീരുന്നു. അതിനെ ഉപാദാനമെന്നു പറയുന്നു. കാമം,ഭവം, അവിദ്യ,ദൃഷ്ടി എന്നിവയെല്ലാം ഇതിന്റെ അവാന്തര വിഭാഗങ്ങളാണ്. പുനർജന്മത്തിനു ഹേതുവാകുന്ന ക്രിയയാണ് ഭവം. ജനിക്കുന്നവർക്ക് ജരാമരണാദികൾ അനിവാര്യമാണ്. സൂക്ഷ്മ ജീവിതമായി കരുതപ്പെടുന്ന ഭവാംഗം മരണത്തോടെ സ്ഥൂല ശരീരം വിട്ടുപിരിയുന്നു. പിന്നീട് അതേ ഭവാംഗം വീണ്ടും സ്ഥൂല ഭാവം നേടുകയും വ്യക്തി ജീവിതം ആരംഭിക്കുകയും ചെയ്യുന്നു. ഇതൊരു ശൃംഖലയാണ്. ഒരു ജീവിതത്തിലും ആകസ്മികമായി ദുഃഖം ഉണ്ടാകുന്നില്ല. അതിന്റെ വേര് മുൻജന്മങ്ങളിൽ പടർന്നു കിടക്കുന്നു. അങ്ങനെ പ്രതീത്യ സമുദ് പാദചക്രം അനുസ്യൂതം കറങ്ങിക്കൊണ്ടിരിക്കുന്നു.

ആഗ്രഹങ്ങളാണ് എല്ലാ ദുഃഖങ്ങളുടെയും അടിസ്ഥാനകാരണം. അതിനാൽ ദുഃഖ നിവൃത്തിക്കായി ആഗ്രഹങ്ങളെ നിയന്ത്രിക്കണം. തൃഷ്ണ അഗ്നി പോലെയാണ്. അത് വികാരങ്ങളിൽ കത്തിപ്പടരുന്നു. നമ്മുടെ നിലനിൽപ് ചിന്തകളി

ലാണ്. തൃഷ്ണയുടെ അടിസ്ഥാനവും ചിന്തകളാണ്. ഒരു മനുഷ്യൻ ചീത്ത വികാരത്തോടെ ചിന്തിക്കുകയോ പ്രവർത്തിക്കുകയോ ചെയ്താൽ ദുഃഖം തൊട്ടു പിന്നിലുണ്ടാവും. ശരീരമാണ് എല്ലാ പാപങ്ങൾക്കും അടിസ്ഥാനം.

വിശ്വാസം, ആദർശം, വചനം, കർമ്മങ്ങൾ, ആചാരങ്ങൾ, ഉപജീവനമാർഗ്ഗം, ചിന്ത, ധ്യാനം എന്നിവയിൽ തീവ്ര വിശുദ്ധി പാലിക്കുക. ഈ വിശുദ്ധി അവികലമായ ആനന്ദത്തിലേക്കും, അക്ഷയമായ സ്വാതന്ത്ര്യത്തിലേക്കും നയിക്കും. പൂജയോ, ഹോമമോ, ബലിയോ, മന്ത്രതന്ത്രങ്ങളോ കൊണ്ട് ഒരാളിന്റെ പാപക്കറ കഴുകിക്കളയാൻ ആവില്ല. പാപപ്രവൃത്തിക്കാധാരം മനസ്സാണ്. മനസ്സ് വിശുദ്ധമാവുമ്പോൾ ചിന്തകളും പ്രവൃത്തികളും പവിത്രമാകും. അമൂർത്തമായ ബ്രഹ്മത്തിന്റെ അംശമായി ആത്മാവ് മനുഷ്യരിൽ കുടികൊള്ളുന്നു എന്നും അത് അവരുടെ ഭൗതികമായ അസ്തിത്വത്തിൽ നിന്നു വേറിട്ടു നിൽക്കുന്ന അലൗകിക പ്രതിഭാസമാണെന്നും ഉളള വാദത്തെ ബുദ്ധൻ നിരാകരിക്കുന്നു. വിചാരത്തിന്റെയും വികാരത്തിന്റെയും ഉറവിടമായ മനസ്സുതന്നെയാണ് ആത്മാവ്. സ്വാർത്ഥതയും വിദ്വേഷവും ലൈംഗിക തൃഷ്ണയും വെടിഞ്ഞ് മനസ്സ് സമസ്വഛമാകുമ്പോൾ സത്യത്തിന്റെ കിരണങ്ങൾ തെളിഞ്ഞുയരും.വെറുപ്പ്, വിദ്വേഷം, അജ്ഞാനം, ദുഃഖം, ക്ലേശം, നിരാശ, അമർഷം എന്നീ ചേതോവികാരങ്ങളിൽ നിന്ന് കത്തുന്ന തൃഷ്ണ മനുഷ്യമനസ്സിലെ നന്മയെ ചുട്ടുകരിക്കുന്നു. അതിനാൽ ഉള്ളിലെ ബോധിയെ ഭദ്രദീപം പോലെ കാത്തു സൂക്ഷിക്കുക.

പാണ്ഡിത്യം ബുദ്ധിയുടെ വ്യായാമം മാത്രമാണ്. ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച്, ചിത്തവൃത്തിയെ നിരോധിച്ച്, മനസ്സിന്റെ സൽസ്വഭാവങ്ങളെ ഉണർത്തിവിടാനും ഉത്കൃഷ്ടകർമ്മങ്ങൾ അനുഷ്ഠിക്കാനും നിരന്തരസാധന ആവശ്യമാണ്. മനസ്സിന്റെ വിശുദ്ധി നേടുകയാണ് ജീവിതത്തിന്റെ അന്തിമലക്ഷ്യം. യഥാർത്ഥ സൗന്ദര്യം ഹൃദയ വിശുദ്ധിയാണ്. ശുദ്ധമായ അന്തഃകരണം ഉള്ളവർ ലളിത ജീവിതം നയിക്കുന്നു. അറിർക്ക് കേശം പോലും ഭാരമാണ്.

അവിദ്യയാണ് എല്ലാ പാപങ്ങളുടെയും ഉറവിടം. അതിനാൽ വിദ്യ നേടണം. സ്വന്തമായ കർമ്മങ്ങളിലൂടെയും ചിന്തകളിലൂടെയും വിദ്യയെ പോഷിപ്പിക്കണം. പരിശുദ്ധമായ ചിന്തയും കർമ്മവും കൊണ്ടാണ് ഹൃദയ ശുദ്ധി കൈവരിക്കേണ്ടത്. കടുത്ത ഉപവാസാദി ക്രിയകൾ കൊണ്ട് ദേഹത്തെ പീഡിപ്പിക്കരുത്.

ഒരുവന്റെ മരണാനന്തര അവസ്ഥ അന്വേഷിക്കുന്നതിൽ അർത്ഥമില്ല. ഈ ജീവിത്തിൽ ബോധം ഉള്ളിൽ ജ്വലിക്കുകയും അഷ്ടമാർഗ്ഗങ്ങളിലൂടെ ജീവിതം അന്വർത്ഥമാക്കുകയും ചെയ്യുക. നിർവ്വാണം അധവാ മോക്ഷം ജീവിതകാലത്തു തന്നെ സാദ്ധ്യമാണ്. മനസ്സിന്റെ പാപവിമുക്തമായ അവസ്ഥയാണ് നിർവാണം. തൃഷ്ണയിൽ നിന്നു പൂർണ്ണമായി വിടുതൽ നേടുമ്പോൾ ശാന്തിയും ജ്ഞാനവും പക്വമായ സംസ്കാരവും മനസ്സിൽ നിറയുന്നു.

" നിങ്ങളുടെ ദീപം നിങ്ങളുടെ ഉള്ളിൽ തന്നെയാണ് എന്നറിയുക, ആ ദീപത്തെ പുഷ്കലമാക്കുക, അതിന്റെ പ്രഭയിൽ സത്യം കണ്ടെത്തുക, ആ



സത്യത്തെ മുറുകെപ്പിടിക്കുക, നിങ്ങളുടെ വിചാരവും വാക്കും പ്രവൃത്തിയും വിശുദ്ധമാക്കുക. അതാണ് പരമമായ നിർവാണത്തിനുള്ള മാർഗ്ഗം.'

മനസ്സിന്റെ പാപവിമുക്തമായ അവസ്ഥയാണ് നിർവാണം. തൃഷ്ണയിൽ നിന്നു പൂർണ്ണമായി വിടുതൽ നേടുമ്പോൾ ശാന്തിയും ജ്ഞാനവും പക്വമായ സംസ്കാരവും മനസ്സിൽ നിറയുന്നു.

സ്വർഗ്ഗവും നരകവും ഇഹലോകത്തു തന്നെ. ഈ ജന്മത്തിൽ നിർവാണം നേടാത്തവർ വീണ്ടും ജനിക്കും. ഒരാളിന്റെ കർമ്മഫലം അയാളെ പിന്തുടർന്നു കൊണ്ടിരിക്കും. നല്ല കർമ്മങ്ങൾ അനുഷ്ഠിക്കുന്നവനു ജീവിതത്തിൽ തൃപ്തിയും സന്തോഷവും ഉണ്ടാകും. അതു തന്നെയാണു സ്വർഗ്ഗം. ദുഷ്കർമ്മങ്ങൾ ചെയ്യുന്നവനെ നരകം കാത്തിരിക്കുന്നു. ഒരു തലമുറക്കാർ വാരിക്കൂട്ടുന്ന പുണ്യപാപങ്ങളുടെ ഭാരം പിൻതലമുറക്കാർ ചുമക്കാൻ ബാദ്ധ്യസ്ഥരാണ്.

ശീലം,ധ്യാനം, പ്രതിജ്ഞ ഇവയാണ് ആത്മസംയമനത്തിനുള്ള മാർഗ്ഗങ്ങൾ. ഗൃഹസ്ഥൻ ഏകഭാര്യാ വ്രതക്കാരനാവണം. ഭാര്യാഭർത്തൃബന്ധം പവിത്രമാകണം. സ്ത്രീകൾ നന്നായാലേ വീടു നന്നാവൂ. മനുഷ്യരെല്ലാം നല്ലവരാണ്. ജന്മവാസനയനുസരിച്ച് പ്രാകൃത സ്വഭാവങ്ങളുടെ തോത് ഓരോരുത്തരിലും കൂടിയും കുറഞ്ഞുമിരിക്കും. തീവ്രമായ ശിക്ഷണവും, സ്വയം ശാസനയും കൊണ്ടേ പ്രാകൃതത്വത്തെ വരുതിയിൽ നിർത്താനാകൂ. ഇത് സ്ത്രീകളിലും പുരുഷന്മാരിലും ഏറെക്കുറെ ഒരുപോലെയാണ്.

വളരെപേരുടെ സുഖത്തിനും സന്തോഷത്തിനും വേണ്ടി ഒരാൾക്ക് എന്ത് ചെയ്യാൻ കഴിയുന്നുവോ അതാണ് സദ്പ്രവൃത്തി. വൃക്ഷലതാദികളോടും, പക്ഷിമൃഗാദികളോടും ദയയോടും കരുണയോടും പെരുമാറുക. അഹിംസ വ്രതമായി സ്വീകരിക്കുക. ദാനധർമ്മാദികൾ അനുഷ്ഠിച്ച് പ്രകൃതിയോട് പൊരുത്തപ്പെട്ട് ജീവിക്കുക. ധർമ്മമാണ് ഉത്തിഷ്ഠമാനനായ ചക്രവർത്തി. ധർമ്മം എല്ലാറ്റിനേയും ഉൾക്കൊള്ളുന്നു - പ്രകൃതി നിയമത്തെയും സത്യത്തെയും, നീതിയേയും എല്ലാം.

യഥാർത്ഥ ത്യാഗമാണ് ഏറ്റവും വലിയ ഇന്ദ്രജാലം. വസ്തുനിഷ്ഠമായ വിശകലനത്തിലൂടെ യുക്തിപൂർവകവും ശാസ്ത്രീയവുമായ നിയമനങ്ങളിൽ എത്തുകയും, സാമൂഹികമായ നന്മ ഉറപ്പുവരുത്തുന്നതിനായി, ത്യാഗപൂർവമായ പ്രവൃർത്തിയുമാണ് ബുദ്ധമതത്തിന്റെ കാതലായ പ്രവർത്തനശൈലി. സാമൂഹികവും സാമ്പത്തികവുമായ സമത്വം കൈവരിക്കാനുതകുന്ന പ്രവർത്തനക്ഷമമായ ഒരു സാമൂഹിക - സാമ്പത്തിക പ്രവർത്തനക്രമമാണ് - ജീവിതരീതിയാണ് ബുദ്ധമതം. ലളിത ജീവിതവും ഉയർന്നചിന്തയുമാണ് ആ ജീവിതരീതിയുടെ പ്രത്യേകത.

ബുദ്ധം ശരണം ഗച്ഛാമി!<br>
സംഘം ശരണം ഗച്ഛാമി!<br>
ധർമ്മം ശരണം ഗച്ഛാമി!







# 5. ഹിന്ദുമത തത്വങ്ങൾ

ഡോ. പി. മുരളീധരൻ

ലോകാ : സ്സമസ്താ സുഖിനോ ഭവന്തു

ലോകത്തിലെ സർവ്വ ചരാചരങ്ങൾക്കും സുഖം ഭവിക്കട്ടെ. ജാതിമതവർഗ്ഗ ഭേദമെന്യേ എല്ലാ മനുഷ്യരും പരസ്പരം സ്നേഹിക്കുകയും , സ്ത്രീപുരുഷ ഭേദമെന്യേ സർവ്വരും സമന്മാരായിരിക്കുകയും, പ്രകൃതിയെ സംരക്ഷിച്ചുകൊണ്ട് സുഖമായും സമാധാനപരമായും ജീവിതം നയിക്കുകയുമാണ് ഹിന്ദുമതത്തിന്റെ അടിസ്ഥാന പ്രമാണം.

സർവ്വ ചരാചരങ്ങളും പ്രകൃതിയുടെ ഭാഗമെന്ന നിലയിൽ സർവ്വവും പ്രകൃ തിയോട് കടപ്പെട്ടിരിക്കുന്നു. പ്രകൃതി നിയമങ്ങൾ പാലിച്ചുകൊണ്ട്, പ്രകൃതിയെ പരിപാലിച്ചുകൊണ്ട് ലോകത്തെ ആകമാനം വസുദൈവകുടുംബകമായി - ഒരൊറ്റ കുടുംബം ആയി കണ്ടുകൊണ്ട് പരസ്പരൈക്യത്തിലൂടെ സഹകരിച്ചും, സഹവസിച്ചും സൃഷ്ടിക്കുന്ന വിശ്വസാഹോദര്യമാണ് ആനന്ദത്തിന്റെ ഉറവിടം.

അറിവിൽ നിന്നും ആനന്ദം ഉത്ഭവിക്കുന്നു. മനുഷ്യരാശിയുടെ ഇന്നോള മുള്ള ചിന്തയുടെ ഫലമായി രൂപം കൊണ്ട അറിവിന്റെ തുടർച്ചയാണ് സനാ തന ധർമ്മം. ഇന്നോളമുണ്ടായ അറിവിന്റെ സമാഹാരമായ സനാതന ധർമ്മ മാണ് ഹിന്ദു സംസ്കാരം. വേദങ്ങൾ (ഋഗ്വേദം, യജുർ വേദം, സാമവേദം, അഥർവ്വവേദം), ഉപനിഷത്തുകൾ (ഈശാവാസ്യം, തുടങ്ങി നൂറ്റിയെട്ടെണ്ണം) പുരാ ണങ്ങൾ (ഹാലാസ്യം തുടങ്ങിയവ) ഇതിഹാസങ്ങൾ (രാമായണം, മഹാഭാ രതം തുടങ്ങിയവ) തുടങ്ങിയ ഹിന്ദുമതത്തിന്റെ അടിസ്ഥാന ഗ്രന്ഥങ്ങൾ പഠി ക്കുന്നതിലൂടെ മാത്രമേ സനാതന ധർമ്മത്തിന്റെ പൊരുൾ മനസ്സിലാവുകയുള്ളു. അങ്ങനെ സനാതന ധർമ്മത്തിന്റെ പൊരുൾ ഉൾക്കൊണ്ടുകൊണ്ട് സാമൂഹിക പുരോഗതി ലക്ഷ്യമാക്കി പ്രവർത്തിക്കുക എന്നതാണ് മാനവിക കർത്തവ്യം. അതി നായി നിരന്തരമായ പഠനം അത്യന്താപേക്ഷിതമാണ്.

ജഗത്കാരണമായ പരബ്രഹ്മമാണ് ഹിന്ദുമതത്തിലെ ഈശ്വരസങ്കൽപ്പം. സൃഷ്ടി,സ്ഥിതി, സംഹാരം എന്ന പ്രകൃതി നിയമത്തെ അടിസ്ഥാനമാക്കി ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്ന ത്രിമൂർത്തികളെ ലോകകാരണത്തി ന്റെയും, നിലനില്പിന്റെയും, സർവ്വനാശത്തിന്റെയും അധിദേവതകളായിക്കണ്ട് ആരാധിക്കുന്നു. സർവ്വലോകത്തിന്റെയും കാരണഭൂതമായ പരബ്രഹ്മം സർവ്വ ചരാചരങ്ങളിലും കുടികൊള്ളുന്നു എന്നതിനാൽ സർവ്വതിലും ദൈവഭാവം ദർശി ച്ചുകൊണ്ട് വ്യത്യസ്തമായ രൂപങ്ങളിലും ഭാവങ്ങളിലും സചേതനവും അചേ തനവുമായ സർവ്വതിനെയും ദൈവമെന്ന അവസ്ഥയിൽ ആരാധിക്കുന്നു. പര ബ്രഹ്മത്തെ, എല്ലാറ്റിന്റെയും മൂലകാരണമെന്ന് കണ്ടുപിടിക്കപ്പെട്ടിരിക്കുന്ന ആറ്റ ത്തിന്റെ കണികകളോട് ഉപമിക്കാം.



വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ തുടങ്ങിയ മഹത്ഗ്രന്ഥങ്ങൾ ലോക പുരോഗതിയെ ലക്ഷ്യമാക്കി മഹത്തായ മാനവിക വികാരങ്ങൾ വളർത്തിയെടുക്കുക എന്ന ലക്ഷ്യത്തോടെ വിരചിതമായിട്ടുളളതാണ്. മാനവിക പുരോഗതിയെ ലക്ഷ്യമാക്കി അവ ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലു പുരുഷാർത്ഥങ്ങൾ അഥവാ പ്രവർത്തന ക്രമങ്ങൾ വിഭാവനം ചെയ്യുന്നു.

**ധർമ്മം** എന്നത് സാമൂഹിക പുരോഗതി ലക്ഷ്യമാക്കി മനുഷ്യൻ പാലിക്കേണ്ട അച്ചടക്കം അഥവാ നിയമം ആണ്. "ധൃ ഇതി ധർമ്മ": സാമൂഹിക ക്രമത്തെ താങ്ങി നിർത്തുന്നതെന്തോ അതാണു ധർമ്മം. സത്യം പറയുക, നിയമം പാലിക്കുക എന്നിവയാണു ധർമ്മത്തിന്റെ അടിത്തറ. മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മറ്റൊരു ജീവിക്കും വേദന സൃഷ്ടിക്കാതിരിക്കുക - അഹിംസപാലിക്കുക എന്നതാണ് പരമമായ ധർമ്മം.

**അർത്ഥം** എന്നത് ഭൗതിക പുരോഗതിയാണ്. സുഖകരമായ ജീവിതത്തിന് സമ്പത്തും ഭൗതികസൗകര്യങ്ങളും അത്യാന്താപേക്ഷിതമാണ്. ജീവിതം കർമ്മ നിയമത്താൽ നിയന്ത്രിതമാണ്. ഒരാളുടെ സുഖ ദുഃഖങ്ങൾ അയാളുടെ പ്രവൃത്തിയെ ആശ്രയിച്ചിരിക്കുന്നു. സദാകർമ്മനിരതനായി സദ്പ്രവൃത്തികളിലൂടെ മാത്രം സമ്പത്തു വർദ്ധിപ്പിക്കണം. സമ്പത്തിന്മേൽ അത്യാഗ്രഹവും ദുരാഗ്രഹവും പാടില്ല. ഉപഭോഗതൃഷ്ണ അഥവാ അമിതമായ ആഗ്രഹങ്ങൾ പാടില്ല. എന്തും വാങ്ങിക്കൂട്ടാനും സ്വായത്തമാക്കാനുമുളള ആഗ്രഹങ്ങൾ നിയന്ത്രിച്ച് എല്ലാറ്റിലും മിതത്വം പാലിക്കണം. അത്തരത്തിൽ മിതത്വം പാലിച്ചുകൊണ്ട് സദ്പ്രവൃത്തികളിലൂടെ ആനന്ദ പ്രദമായി ജീവിതം നയിക്കണം. സദ് പ്രവൃത്തികൾ സന്തോഷം പ്രദാനം ചെയ്യുന്നു.

**കാമം** അഥവാ ആഗ്രഹങ്ങൾ ജീവിത പുരോഗതിക്ക് അത്യന്താപേക്ഷിതമാണ്. നിയന്ത്രിതമായ കാമം അഥവാ ആഗ്രഹങ്ങൾ ആണ് സമാധാനത്തിന്റെ അടിത്തറ. സമൂഹത്തിന്റെ നിലനില്പിനും നന്മയ്ക്കും പുരോഗതിക്കും അനുസൃതമായ നിലയിൽ മാനസിക പുരോഗതി നേടുക എന്നതാണ് കാമം. സുഖം അഥവാ സന്തോഷം എന്നത് നാം വളർത്തിയെടുക്കേണ്ട ഒരു മാനസികാവസ്ഥയാണ് ( Will to be happy). ജീവിത വിജയത്തിന് മനോനിയന്ത്രണം അത്യാന്താപേക്ഷിതമാണ്. ഉദാരമായ മനസ്സും, ഉന്നതമായ ചിന്തയും, വിനയവും, ആദരവും വളർത്തിയെടുക്കുന്നതോടൊപ്പം അഹങ്കാരം അഥവാ ഞാനെന്ന ഭാവത്തെ നിയന്ത്രിക്കുകയും വേണം. അസൂയ, വിദ്വേഷം, വിശ്വാസ വഞ്ചന, അത്യാഗ്രഹം, പ്രതികാരചിന്ത എന്നിവ ഉപേക്ഷിക്കണം. ബ്രഹ്മചര്യം അനുഷ്ഠിച്ചുകൊണ്ട് ലൈംഗികകാര്യങ്ങളിൽ മനോനിയന്ത്രണം പാലിക്കണം. ഏക പത്നീവ്രതം പാലിക്കണം.

**മോക്ഷം** ജീവിത സാക്ഷാത്കാരമാണ്. മോക്ഷം കൈവരിക്കുന്നതിലൂടെ ജീവിതം സഫലമാകുന്നു. സമൂഹത്തിനു പ്രയോജനപ്രദമായി താൻ നേടിയ അറിവും അനുഭവവും പകർന്നുകൊടുക്കുന്നതിലൂടെ സംജാതമാകുന്ന ആനന്ദം അഥവാ സുഖമാണ് മോക്ഷം. എല്ലാ വിധ തിന്മകളിൽ നിന്നുമുളള മോചനമാണ് മോക്ഷം. അറിവു നേടിയ മനുഷ്യൻ കാമ, ക്രോധ, മോഹ, ലോപ,മദ, മാത്സര്യാദിഷഡ്ദോഷങ്ങളെ അകറ്റി മനസ്സുകൊണ്ടും, വാക്കുകൊണ്ടും, പ്രവൃത്തികൊണ്ടും പരിശുദ്ധനായി സർവ്വചരാചരങ്ങളുടെയും സുഖം ലക്ഷ്യമാക്കി സാമൂഹിക പ്രവർത്തനങ്ങളിലേർപ്പെട്ടുകൊണ്ട് സർവ്വ വ്യാപിയും, സർവ്വ ജ്ഞനും, സർവ്വശക്തനുമായ പരബ്രഹ്മത്തെ നിരന്തരമായി പ്രാർത്ഥിച്ചുകൊണ്ട് - ധ്യാനിച്ചുകൊണ്ട് ഫലം ആഗ്രഹിക്കാതെ പ്രവർത്തന നിരതനായിരിക്കണം.

## ഹിന്ദുമതത്തിന്റെ സാമൂഹികമാനം

ഹിന്ദുമതം ഒരു മതാത്മക , സാമൂഹിക ജീവിതരീതിയാണ്.മനുഷ്യനെ ആത്മീയതയുമായി ബന്ധിപ്പിക്കുന്ന ചരട് അഥവാ അറിവ് ആണ് മതം. ദൈവ സങ്കല്പത്തിൽ വിശ്വാസം അർപ്പിക്കുന്നതോടെ ഒരുവന്റെ മാനസിക ഭാരം ലഘൂകരിക്കപ്പെടുന്നു. ആത്മവിശ്വാസം വർദ്ധിക്കുന്നു. പ്രയാസകരമായ പരിതസ്ഥിതികളെ നേരിടാനുളള അത്താണിയായിത്തീരുന്നു. ദൈവഭയവും പാപബോധവും തെറ്റുകളിൽ നിന്നും അരുതായ്മകളിൽ നിന്നും അകന്നു നിൽക്കാൻ പ്രേരിപ്പിക്കുന്നു. ചെയ്തു പോയ തെറ്റുകളിൽ പശ്ചാത്തപിക്കാനും വീണ്ടും നല്ലവരാകാനും വഴിതെളിക്കുന്നു.

വ്യക്തി സ്വാതന്ത്ര്യം, ജനാധിപത്യം, ആധുനികചിന്തകളെ ഉൾകൊള്ളാനുളള കഴിവ് ഇവയാണ് ഹിന്ദുമതത്തിന്റെ പുരോഗതിയുടെ അടിത്തറ. നിരീശ്വരവാദിയെ മുതൽ മതമൗലികവാദിയെ വരെ ഉൾകൊള്ളാനുളള കഴിവ് ഹിന്ദുമതത്തിനുണ്ട്.

ബ്രാഹ്മണാധിപത്യത്തിനു വഴിതെളിച്ച ജാതി വ്യവസ്ഥയെക്കുറിച്ച് ഉപനിഷത്തുകളിൽ പരാമർശമില്ല. പരമ്പരാഗത തൊഴിൽ ബന്ധങ്ങളാണ് പിൽക്കാലത്ത് ജാതിവ്യവസ്ഥയായി രൂപപ്പെട്ടത്. കാലപ്പഴക്കംകൊണ്ട് ജാതിവ്യവസ്ഥ ഘനീഭവിക്കപ്പെടുകയും, ഓരോ വിഭാഗത്തിന്റെയും സാംസ്കാരികത്തനിമ ആയി മാറുകയും ചെയ്തു. അദ്വൈത ചിന്ത ജാതിവ്യവസ്ഥയ്ക്കെതിരാണ്. അദ്വൈതചിന്ത സമത്വാധിഷ്ഠിതമാണ്. ജാതിമത ചിന്തകൾക്കതീതമായും,സ്ത്രീപുരുഷഭേദങ്ങൾക്കതീതമായും രാഷ്ട്രീയവും,സാമൂഹികവും,സാംസ്കാരികവുമായി സമത്വത്തിലും സാഹോദര്യത്തിലും അധിഷ്ഠിതമായ ഒരു പുതിയ ലോകവീക്ഷണമാണ് ഹിന്ദുമതം. ആധുനികമായ ശാസ്ത്രീ



യബോധം ഉൾകൊണ്ടുകൊണ്ട് യുക്തി പൂർവ്വകമായി ചിന്തിച്ച് ലോകസമാധാനത്തിനും, ലോകനന്മയ്ക്കും ഉതകുന്ന പ്രവർത്തനങ്ങൾ ഹിന്ദുമതം വിഭാവന ചെയ്യുന്നു.

## ഹിന്ദുമതത്തിലെ വ്യക്തിഗതാനുഷ്ഠാനങ്ങൾ

ആരോഗ്യമുളള ശരീരത്തിൽ മാത്രമേ ആരോഗ്യമുളള മനസ്സ് നിലനിൽക്കുകയുള്ളൂ. വ്യക്തികൾ ശാരീരികവും മാനസികവുമായ ശുചിത്വം പാലിക്കുന്നതോടൊപ്പം ഗൃഹവും പരിസരവും ശുചിയായി സൂക്ഷിക്കണം.

വെളുപ്പിന് 3 മണിമുതൽ 6മണിവരെ ബ്രാഹ്മമൂഹൂർത്തം. ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്ന് ശരീരശുദ്ധി വരുത്തി യോഗാഭ്യാസം, പ്രാണായാമം, പ്രാർത്ഥന, ധ്യാനം എന്നിവയിലൂടെ ശാരീരികവും മാനസികവുമായ വ്യായാമങ്ങളിലേർപ്പെടണം. തുടർന്ന് ഇഷ്ടമുളളതും, പുതിയതും, ശുചീകരവുമായ ആഹാരം കഴിച്ചുകൊണ്ട് പ്രവൃത്തികളിൽ ഏർപ്പെടണം.

സ്നേഹമാണ് ഉത്തമവികാരം. മറ്റുള്ളവരോട് എപ്പോഴും മധുരമായും, സ്നേഹത്തോടും സംസാരിക്കുക, സത്യം മാത്രം പറയുക. പാത്രമറിഞ്ഞുദാനം ചെയ്യുക. ദാനം മാനസിക സുഖം തരുന്നു. നൽകുന്നവനും ലഭിക്കുന്നവനും ദാനം ഒരു പോലെ സുഖം നൽകുന്നു.

മാതാവിനേയും, പിതാവിനേയും, ഗുരുവിനേയും അതിഥിയേയും ഈശ്വരനായി കരുതണം. ഈശ്വരനെ പിതാവായും മറ്റെല്ലാപേരേയും സഹോദരന്മാരായും കരുതണം.

അജ്ഞാനം അകറ്റി വിപുലവും സ്വതന്ത്രവുമായ അറിവുനേടുന്നതിനുവേണ്ടി "നിരന്തരമായ വായന", അന്യന്റെ നന്മ കൂടി ലക്ഷ്യമാക്കിക്കൊണ്ടുളള "സാമൂഹിക പ്രവർത്തനം", മനശ്ശക്തി വർദ്ധിപ്പിച്ച് മാനസിക പുരോഗതി നേടുന്നതിനായി "നിരന്തരമായ പ്രാർത്ഥന, ധ്യാനം" ഈ മൂന്നു കാര്യങ്ങൾ ശീലിക്കുന്നത് ജീവിതം സന്തോഷ പ്രദവും അർത്ഥ പൂർണ്ണവുമാക്കാൻ സഹായകമാവും

**ഓം ശാന്തി ! ശാന്തി ! ശാന്തി !**



# ഹിന്ദുമതം (സനാതന ധർമ്മം)

എൻ. കൃഷ്ണൻ കുട്ടി LT (S)

ജീവിതത്തിൽ സുഖമുണ്ടാകുന്നതിനും അനന്തമായ സുഖത്തിന്റെ ( ആനന്ദത്തിന്റെ) പൊരുൾ കണ്ടുപിടിക്കുന്നതിനും പ്രപഞ്ചോല്പത്തി,സ്ഥിതി എന്നിവയെ മനസ്സിലാക്കുന്നതിനും വേണ്ടി ഋഷീശ്വരന്മാർ നടത്തിയ അന്വേഷണത്തിന്റെ ഫലമാണ് നാം ഇന്നുകാണുന്ന ഹിന്ദുധർമ്മം. ഭാരതഖണ്ഡത്തിൽ ( ഭാരതീയർ- ഭാസിൽ രതിയുള്ളവർ-ജ്ഞാനാസക്തിയുള്ളവർ) വേദകാലം വരെ ജീവിച്ചിരുന്നവരുടെ ( വേദകാലത്തിലും) ജീവിതരീതി, ആശയങ്ങൾ, ആരാധനാ മാർഗ്ഗങ്ങൾ, വിശ്വാസങ്ങൾ എന്നിവയെ സമന്വയിപ്പിച്ചെടുത്ത പ്രതിഭാസമാണ് ഹിന്ദുമതം. വ്യാസൻ അന്നോളമുണ്ടായിരുന്ന വേദമന്ത്ര സമുച്ചയത്തെ വ്യസിച്ചു ( വിഭജിച്ചു). അങ്ങനെയാണ് 4 വേദങ്ങൾ ഉണ്ടായത്.

## ഹിന്ദു എന്ന വാക്കിനർത്ഥം

'ഹ' കാരം - ശിവൻ 'ഇ'കാരം ദേവി ( ശക്തി) 'ദ'കാരം ദയ 'ഉ'കാരം - വിഷ്ണു 'ൾ'-ബിന്ദു. 'ഹി' പ്രേരിപ്പിക്കുക 'ദു' മുന്നോട്ടുപോകൽ ( മുന്നോട്ടു പോകാൻ പ്രേരിപ്പിക്കൽ) ജനനം മുതൽ മരണം വരെയുള്ള യാത്രയിൽ പരമഗതിയെ പ്രാപിക്കാനുള്ള മാർഗ്ഗരേഖയാണ് ഹിന്ദുമതം.

## വേദങ്ങൾ 4

1. ഋക് -ഋചസ്തുതൗഋക് ( ഈശ്വരസ്തുതി - ഉൽപത്തി - ലോകാരംഭം -സൃഷ്ടി)
2. യജുർവേദം - കർമ്മമാണ് പ്രധാനം -കൃഷ്ണയജ്ജുർവേദവും, ശുക്ലയജ്ജുർവേദവും (യാഗം, അനുഷ്ഠാനം മുതലായവ )
3. സാമവേദം - ഗാനമാണ് ( ഭക്തിയിലൂടെയും ഗാനാത്മകതയിലൂടെയും സംഗീതത്തിന്റെ മുന്നോടി )
4. അഥർവണം - പരിഹാരക്രിയകൾ - പ്രായശ്ചിത്തങ്ങൾ.

ഉപനിഷത്ത് - വേദങ്ങളിലെ ജ്ഞാനകാണ്ഡമാണ് ഉപനിഷത്ത്
ഹിന്ദുധർമ്മം പ്രാവർത്തികമാക്കുന്ന മാർഗ്ഗരേഖകളാണ് ഇതിഹാസങ്ങൾ - രാമായണവും മഹാഭാരതവും .ധർമ്മം നിലനിർത്തുന്ന രണ്ട് ഗ്രന്ഥങ്ങൾ. ഇനി ശ്രുതി, സ്മൃതി, വേദാംഗങ്ങൾ ആറുശാസ്ത്രങ്ങൾ എന്നിവയുമുണ്ട്.

## ഹിന്ദുമതത്തിന്റെ അടിസ്ഥാനതത്വങ്ങൾ

1. **ഈശ്വരൻ** ഒന്നേയുള്ളൂ. സർവചരാചരങ്ങളുടെയും സൃഷ്ടി സ്ഥിതി സംഹാരങ്ങൾ**ക്ക് കാരണഭൂതനും** പ്രണവസ്വരൂപനും സർവവ്യാപിയും **അസ്പൃഷ്ഠനും എല്ലാജീവജാലങ്ങളിലും ചൈതന്യസ്വരൂപനുമായി നിലകൊണ്ട് ഓരോ പ്രവൃ**



ത്തിയേയും ചെയ്യിക്കുന്നവനുമായ പരബ്രഹ്മമാണ് ഈശ്വരൻ.

ചിദംശം വിഭും നിർമ്മലം നിർവികല്പം
നിരീഹം നിരാകാരമോങ്കാരഗമ്യ
ഗുണാതീതമവ്യക്തമേകം തുരീയം
പരം ബ്രഹ്മയം വേദതസ്മൈ നമസ്തേ.

2. ആ പരമാത്മാവിന്റെ ഒരംശമാണ് ജീവാത്മാവ്. ജീവാത്മാവ് എത്രയോ ജന്മത്തിലൂടെ കർമ്മ കാണ്ഡത്തിലൂടെ അവസാനമായി എത്തിച്ചേരേണ്ടതും പരമാത്മാവിലാണ്.

3. ശരീരത്തിനല്ല ആത്മാവിനാണ് പ്രാധാന്യം. ആത്മാവിന് യാത്ര ചെയ്യാനുള്ള രഥമാണ് ശരീരം.

4. ഒന്നായ പരമാത്മാവിനെ പലതായി ആരാധിക്കുന്നു. ( ഏകം സത് വിപ്രാ ബഹുതാ വദന്തി)
ഉദാ : എല്ലാത്തിന്റെയും ആധാരഭൂതമായി കാണുമ്പോൾ വിഷ്ണുവായും എല്ലാ ഊർജ്ജത്തിന്റെയും ഉറവിടമായി കാണുമ്പോൾ ശിവനായും )

ഈശ്വരനെ എതു രൂപത്തിൽ ആരാധിച്ചാലും എകമായ പരമാത്മാവിൽ എത്തിച്ചേരുന്നു.

(ആകാശാത്പതിതം തോയം യഥാഗച്ഛതി സാഗരം
സർവ ദേവ നമസ്കാരം കേശവം പ്രതിഗച്ഛതി)

ബ്രഹ്മം - ബ്രഹ്മ സത്യം ജഗൻമിഥ്യ
ജീവോബ്രഹ്മൈവനാപരഃ
അനേന വേദ്യം സച്ഛാസ്ത്രം
ഇതിവേദന്ത ഡിംഡിമം

യാതൊരു രൂപ ഭാവങ്ങളില്ലാത്ത നമ്മുടെ ചിന്തയ്ക്കതീതമായിട്ടുള്ളതും സത്തായും ചിത്തായും ആനന്ദമായും സ്ഥൂലമായും സൂക്ഷ്മമായും ശാന്തമായും ശിവമായും അചിന്ത്യമായും ജാഗ്രത, സ്വപ്ന സുഷുപ്തി എന്നീ അവസ്ഥകൾക്കതീതമായിട്ടുള്ള തുരീയമായും അദൃശ്യമായും അഖണ്ഡമായും ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചു നിറഞ്ഞു തുളുമ്പി നിൽക്കുന്ന ഒരത്ഭുത പ്രതിഭാസമാണ് ബ്രഹ്മം

അസംഖ്യം നക്ഷത്രങ്ങളും അനവധി സൗരയൂഥങ്ങളും അടങ്ങിയ ബ്രഹ്മാണ്ഡത്തെ ഈശ്വരന്റെ സ്ഥൂല ശരീരമായും ( വിരാട പുരുഷൻ) മനുഷ്യശരീരത്തെ പിണ്ഡാണ്ഡമായും കണക്കാക്കുന്നു.

അഹംബ്രഹ്മാസ്മി - ബൃഹദാരണ്യം
തത്വമസി - ഛാന്ദോഗ്യം
അയമാത്മാ ബ്രഹ്മം - മാണ്ഡൂകം
പ്രജ്ഞാനം ബ്രഹ്മ - ഐതരേയം

("ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോ ബ്രഹ്മൈവനാപരാ ")

ബ്രഹ്മം മാത്രമാണ് പരമാർത്ഥിക സത്യം. ജഗത് അതിന്റെ വ്യവഹാരിക രൂപമായ മിഥ്യയാണ്. ജീവൻ എന്നുപറയുന്നത് പരമസത്യമായ ബ്രഹ്മം തന്നെയാണ്. പരമാത്മാവും ജീവാത്മാവും ഒന്നുതന്നെ. ഈശ്വരന്റെ അംശം തന്നെയാണ് എല്ലാ ജീവികളും. നിർഗ്ഗുണ നിരാകാരമായ ബ്രഹ്മവും സഗുണസാകാരമായ ഈശ്വരനും ജീവികളിലെ ആത്മാവും ഒന്നുതന്നെയാണ്.പുരുഷാർത്ഥങ്ങളായ ധർമ്മ, അർത്ഥ കാമമോക്ഷം എന്താണെന്ന് അറിഞ്ഞ് പ്രവർത്തിക്കണം.

മനസ്സിൽനിന്ന് 'അഹം' ഒഴിവാക്കി ഈശ്വരനെ പ്രതിഷ്ഠിക്കണം. (ഞാനെന്ന ഭാവമിഹതോന്നായ്കവേണം) ശരീരം രഥവും പ്രാണൻ അർജ്ജുനനും, കുതിരകൾ പഞ്ചേന്ദ്രിയങ്ങളും ,ഭഗവാൻ കൃഷ്ണൻ ഈശ്വര സങ്കല്പവുമാണ്.
ഒരു തോതനുസരിച്ച് പഞ്ചഭൂതങ്ങളുടെ അംശങ്ങൾ ചേർന്നാണ് സ്ഥൂല ശരീരമുണ്ടാകുന്നത്. ബാല്യം, കൗമാരം ,യൗവനം, വാർദ്ധക്യം എന്നീ പരിണാമങ്ങളിൽക്കൂടി ക്ഷയോന്മുഖമാകുന്നതുകൊണ്ട് ശരീരമെന്ന പേരുവന്നു. ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദേവികം എന്നീ ദുഃഖാഗ്നികൾ കൊണ്ട് ദഹിക്കുന്നതിനാൽ ദേഹം എന്നും പറയാറുണ്ട്. ശരീരത്തെയും മനസ്സിനേയും ബാധിക്കുന്ന ദുഃഖം ആദ്ധ്യാത്മികം. മറ്റുള്ള ജന്തുക്കളിൽ നിന്നോ പ്രാകൃതികാവസ്ഥയിൽനിന്നോ ഉണ്ടാകുന്ന ദ്രോഹകളെ ആധിഭൗതികം. പിശാചുബാധ, ദൈവകോപം എന്നീകാരണങ്ങളാലുണ്ടാകുന്നത് ആധിദൈവികം. (അതിനാലാണ് പ്രാർത്ഥനകളുടെ അവസാനത്തിൽ ഓം ശാന്തി ശാന്തി ശാന്തി എന്നു കൊടുത്തിരിക്കുന്നത്.) പരിപൂർണ്ണമായ ജ്ഞാനമാണ് യഥാർത്ഥസുഖം. സത്, രജസ്, തമസ്സ് എന്നീ ത്രിഗുണങ്ങൾ വ്യാപിച്ചതാണ് ജ്ഞാനം. അജ്ഞാനത്തിൽ നിന്ന് അവിവേകവും അവിവേകത്തിൽ നിന്ന് അഭിമാനവും അഭിമാനത്തിൽ നിന്ന് രാഗാദിവികാരങ്ങളും രാഗാദികളിൽ നിന്ന് കർമ്മങ്ങളും കർമ്മങ്ങളിൽ നിന്ന് ശരീരഗ്രഹണവും സംഭവിക്കുന്നു. എപ്പോഴാണോ കർമ്മങ്ങളിൽ നിന്നുള്ള മോചനത്തിലൂടെ ആത്മാവ് ശരീരത്തെ ഉപേക്ഷിച്ച് പരമാത്മാവിൽ ലയിക്കുന്നുവോ അപ്പോൾ ഒരു ജീവിതചക്രം അവസാനിക്കുന്നു. ആത്മാവിന്റെ മോചനത്തിന് ശമാദിഷൽക്കസമ്പത്ത് ആവശ്യമാണ്. ഇന്ദ്രിയ സംയമനം ചെയ്ത് മനസ്സിനെ ഏകാഗ്രമായി നിർത്തുക. ഏകമായ പരമാത്മാവിനെക്കുറിച്ച് യുക്തിയുക്തം ചിന്തിക്കുക ( മനനം), മറ്റുള്ളവരുടെ അപരാധങ്ങൾ പൊറുക്കുക, മനസ്സിനെ ആത്മാഭിമുഖമാക്കിത്തീർക്കുക, ഈശ്വരൻ തന്നെയാണ് പരമമായ



ഗുരുവും പരമമായ ലക്ഷ്യസ്ഥാനവും എന്നു മനസ്സിലാക്കി പൂർണ്ണ വിശ്വാസത്തോടെ ഈശ്വരനോട് താദാത്മ്യം പ്രാപിക്കാൻ ശ്രമിക്കുക.

## ഹിന്ദുവിന്റെ ഒരു ദിവസം

1. ബ്രഹ്മമുഹൂർത്തത്തിൽ ഉണരണം.
2. ഉണരുമ്പോൾ കരദർശനം

    ( കരാഗ്രേ വസതേ ലക്ഷ്മീ
    കരമദ്ധ്യേ സരസ്വതീ
    കരമൂലേതു ഗോവിന്ദാ
    പ്രഭാതേകരദർശനം)

3. ഭൂമിദേവിയെ വന്ദിച്ചുകൊണ്ട് എഴുന്നേറ്റ് നടക്കുന്നു.

    " സമുദ്രവസനേ ദേവീ പർവതസ്തനമണ്ഡലേ
    വിഷ്ണു പത്നീ നമസ്തുഭ്യം പാദസ്പർശം ക്ഷമസ്വമേ"

4. ശരീരശുദ്ധി ( പല്ല് തേയ്ക്കൽ, ശൗചം, കുളി എന്നിവ) ജലം എടുത്ത് ഗംഗയായി സങ്കല്പിച്ച് കുളിക്കുന്നു.

    'ഗംഗേചയമുനേ ചൈവഗോദാവരി സരസ്വതീ
    നർമ്മദേ സിന്ധുകാവേരീ ജലേസ്മിൻ സന്നിധിംകുരു'

5. യോഗ, പ്രാണായമം എന്നിവ ചെയ്യുന്നു.

    (ശരീരമാദ്യഖലുധർമ്മസാധനം)

6. പ്രാണായാമത്തിലൂടെ എകാഗ്രത വരുത്തി ആത്മാരാധന ചെയ്തശേഷം അമ്മ, അച്ഛൻ, ഗുരു എന്നിവരെ സ്മരിക്കുന്നു.

### പ്രാർത്ഥന

വാക്മേ മനസി പ്രതിഷ്ഠിതം
മനോമേവാചി പ്രതിഷ്ഠിതം
ആവിരാവിർ മയേതി
വേദസ്യമ ആണീസ്ഥാശ്രുതം മേമാപ്രഹാസിഃ
അനേനാധിതേന അർഹോരാത്രാൻ സംഭധാമി
ഋതം വദിഷ്യാമി സത്യം വദിഷ്യാമി തൻ മാമവതു
തദ്യക്താരമവതു, അവതുമാം, അവതുവക്താര,
അവതുവക്താരം ഓം ശാന്തി ; ശാന്തി ; ശാന്തി

### വിഘ്നേശ്വരധ്യാനം, സരസ്വതീവന്ദനം

7. ഇഷ്ടദേവതാധ്യാനം അനുഷ്ഠാനം എന്നിവ ചെയ്യുന്നു. ഇവയെല്ലാം സൂര്യോദയത്തിനു മുമ്പാകണം.

8. മൂന്നു സന്ധ്യകളിലും ( ഉഷസന്ധ്യ, പ്രദോഷസന്ധ്യ, സായം സന്ധ്യ, മധ്യാഹ്ന സന്ധ്യ) ഈശ്വരാരാധന ഉത്തമമാണ്.

9. ഭക്ഷണം കഴിക്കുന്നതിനു മുമ്പ് ഭോജനമന്ത്രം പറയണം.

ഓം ബ്രഹ്മാർപ്പണം ബ്രഹ്മഹവീ
ബ്രഹ്മാഗ്നൗ ബ്രഹ്മണാഹുതം
ബ്രഹ്മൈവതേനഗന്തവ്യം
ബ്രഹ്മ കർമ്മ സമാധിനം

അന്ന ശുദ്ധി - സത്വാഹാരമേ കഴിക്കാവൂ- സസ്യാഹാരം

10. **വ്രതാചരണം** - ദക്ഷിണായനകാലത്താണ് വ്രതാചരണം കൂടുതലായി നടക്കുന്നത്. ചാതുർമാസ്യവ്രതം, മണ്ഡലവ്രതം എന്നിവയോടെ ദക്ഷിണായനം അവസാനിക്കുന്നു. കൂടാതെ ഏകാദശി, പ്രദോഷം, ഷഷ്ടി എന്നീവ്രതങ്ങളുമുണ്ട്. വന്ദനം - കൈകൂപ്പി തൊഴുന്നതിലൂടെ ഹൃദയസ്ഥിതനായ ജീവാത്മാവിനെ ആരാധ്യദേവന് സമർപ്പിച്ച് മുക്തി പദം അടയുകയാണ് ചെയ്യുന്നത്.

**വഴിപാട്** - വഴിപാട് എന്നതിന്റെ അർത്ഥം ആരാധന എന്നാണ്. ത്യാഗം കൊണ്ടുമാത്രമാണ് അമൃതത്വം ലഭിക്കുക (മോക്ഷ പ്രാപ്തി അടയുക). സർവവും ത്യജിക്കുന്നവന് സർവവും കൈവരുന്നു.

**വ്രതനിയമങ്ങൾ** - വ്രതനിയമങ്ങൾ അനുസരിക്കുമ്പോൾ സദ്ചിന്തകൾ ഉട ലെടുക്കുന്നു.

**മന്ത്രപുരശ്ചരണം ചെയ്യണം** - പ്രപഞ്ചം മുഴുവൻ നിറഞ്ഞു നിൽക്കുന്നതാണ് നാദം. ദശനാഡികളിൽ ( സുഷുമ്ന, ഇഡ, പിംഗള തുടങ്ങിയവയിൽ, ദശവായു ക്കൾ കടന്ന് ( പ്രാണൻ, അപാനൻ തുടങ്ങിയവ) പ്രത്യേകിച്ചും സുഷ്മനയിൽ പ്രാണവായു കടന്ന് അഗ്നിയെ ജ്വലിപ്പിച്ച് നവദ്വാരങ്ങളേയും സപ്തനാഡിക ളെയും ശുദ്ധീകരിച്ച് ഭ്രൂമധ്യത്തും സഹസ്രാരദളത്തിലും എത്തുമ്പോൾ മനസ്സു ശുദ്ധമാകുന്നു.
ഏകാഗ്രതയുണ്ടാവണം
ഭഗവത് ഭാവം നിലനിർത്തണം
പുരാണ പാരായണം, ശ്രവണം, മനനം എന്നിവയും സജ്ജന സമ്പർക്കവും സദാചാര ജീവിതവും അത്യാവശ്യമാണ്.

വ്രതാവസാനം ഉപായനദാനം നടത്തേണ്ടതാണ്. യമനിയമാദികൾ പാലി ക്കേണ്ടതാണ്. ( യമം, നിയമം, ആസനം , പ്രാണായാമം, പ്രത്യാഹാരം, ധാരണ,ധ്യാനം. സമാധി). യമം യോഗ ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ടവ. അസൂയ, വിശ്വാസവഞ്ചന, വിദ്വേഷം പ്രതികാരചിന്ത, അത്യാഗ്രഹം എന്നിവ മാനസിക സംഘർഷം ഉണ്ടാക്കുന്നതിനാൽ അവ വർജ്ജിക്കേണ്ടതാണ്.



**ധർമ്മം**

സത്യംബ്രൂയാത്, പ്രിയം ബ്രൂയാത്
നബ്രൂയാത്. സത്യമപ്രിയം
പ്രിയം ന അനൃതം ബ്രൂയാത്
ഏഷ : ധർമ്മ സനാതന :

സത്യമേ പറയാവൂ. പ്രിയമായിട്ടുള്ളതേ പറയാവൂ. പ്രിയമാണെങ്കിലും കള്ളം പറയരുത്. എക്കാലവും നിലകൊള്ളുന്നതാണ് ധർമ്മം. പൊതുവിൽ അംഗീകരിക്കപ്പെട്ട പൊതുവായ പ്രവൃത്തിയാണ് ധർമ്മം. ധർമ്മാനുഷ്ഠാനത്തിലൂടെ ധനം നേടി ആഗ്രഹം നിവർത്തിക്കുക. യതോധർമ്മ സ്തഥോ ജയ (ഗാന്ധാരി) അഹിംസാപരമോധർമ്മ; സത്യം വദ, ധർമ്മം ചര

**കർമ്മം**- കർത്തവ്യഭക്തിയാണ് (സ്വധർമ്മ പരിപാലനം) ഉത്തമമായ ഈശ്വരാരാധന. പ്രതിഫലേച്ഛ കൂടാതെയുള്ള കർമ്മമാണ് അനുഷ്ഠിക്കേണ്ടത്.'കർമ്മണ്യേവാധികാരസ്തേ മാഫലേ ഷുകദാചന'. നാം ചെയ്യുന്ന ഓരോ പ്രവർത്തിയുടെയും ഫലം ഈ ജന്മത്തിലോ ജന്മജന്മാന്തരങ്ങളിലോ അനുഭവിക്കേണ്ടിവരും. ഉദാ : ശ്രീരാമൻ ഒളിയമ്പെയ്ത് ബാലിയെകൊന്നു. കൃഷ്ണാവതാരത്തിൽ ബാലി ജരനായിവന്ന് കൃഷ്ണനെ അമ്പെയ്തുകൊന്നു. ശാസ്ത്രത്തെ ദുരുപയോഗപ്പെടുത്തുന്നവർ ചികിത്സിച്ചുമാറ്റാൻ പറ്റാത്ത രോഗങ്ങൾ വന്നുമരിക്കുകയും കീടങ്ങളായി പുനർജന്മമെടുക്കുകയും ചെയ്യുമെന്നുപറയും. ഇത്തരത്തിൽ എല്ലാ പ്രവൃത്തികൾക്കും അനുഭവങ്ങൾ ഉണ്ടാകും. (റഫ: കർമ്മവും രോഗവും)

## ഹിന്ദുധർമ്മം അനുഷ്ഠിക്കുന്നതിലൂടെ വ്യക്തിയിലുണ്ടാകുന്ന മാറ്റങ്ങൾ

ദൈനംദിന കാര്യങ്ങൾക്കു തന്നെ അദ്ധ്യാത്മികഭാവവും ( Spiritual aspect) ഭൗതികമായ ഭാവവും (Physical aspect) ഉണ്ട്. യോഗ ചെയ്യുന്നതിലൂടെ മാനസിക നിയന്ത്രണവും അച്ചടക്കവും ഉണ്ടാകുന്നു. ഇഷ്ടദേവതാധ്യാനത്തിൽ അംഗന്യാസം ചെയ്യുന്നത് ഭസ്മം കൊണ്ടാണ്. ഈശ്വരസങ്കല്പം നിലനിർത്തുന്നതിലൂടെ ഓരോ പ്രവൃത്തിയും സത്ചിന്തയോടുകൂടി ചെയ്യാൻ മാത്രമേ കഴിയൂ. മർദ്ദബിന്ദുക്കളിൽ സ്ഫുടം ചെയ്യുന്ന ഭസ്മമിടുന്നത് രക്തത്തിലെ കഫത്തെ വലിച്ചെടുക്കുന്നു. ചന്ദനത്തിൽ ഇഷ്ടദേവനെ ധ്യാനിച്ച് ഭ്രൂമദ്ധ്യത്തിൽ പൊട്ടിടുന്നു. ചന്ദനം രക്തത്തെ തണുപ്പിക്കുന്നു. കുങ്കുമം രക്തത്തിലെ മാലിന്യങ്ങളെ അകറ്റുന്നു. കാതിന്റെ മടക്കിൽ തുളസിയില വയ്ക്കുന്നത് രക്തചക്രമണത്തെ നിയന്ത്രിക്കാൻ സഹായിക്കുന്നു. തുളസിയില ഇട്ടവെള്ളം വായുകോപം കുറയ്ക്കുന്നു. തുളസിപ്പൂ തലയിൽചൂടി അടുക്കളയിൽ ജോലിചെയ്യുമ്പോൾ പൂവിനു ചുറ്റും വരുന്ന മലിനവായുവിനെ ശുദ്ധീകരിക്കുന്നു. വ്രതാചരണങ്ങളിലെ ഉപവാസം വയറിലെ ഗ്രന്ഥികളുടെ പ്രവർത്തനത്തിന് വിശ്രമം നൽകുകയും ആ ദിവസത്തെ പ്രവർത്തനത്തിനുവേണ്ട ഊർജ്ജം ശേഖരിച്ചു വച്ചി

ട്ടുള്ള കൊഴുപ്പിൽനിന്നും ലഭിക്കുന്നു. രക്തസമ്മർദ്ദം മുതലായ രോഗങ്ങൾ കുറയുന്നു. പാരായണം, ശ്രവണം മനനം എന്നിവ അന്തരീക്ഷത്തെ ശുദ്ധമാക്കുന്നതോടൊപ്പം വ്യക്തിയിൽ സദ്ചിന്ത ഉളവാക്കുന്നു. ആത്മാരാധന വ്യക്തിയെ ശാരീരികമായും മാനസികമായും ശുദ്ധമാക്കുന്നു. ഉപായനദാനം സേവനമനോഭാവം വളർത്തുന്നു. ധർമ്മത്തിലധിഷ്ഠിതമായ ജീവിതം വ്യക്തിയിൽ ആഗ്രഹങ്ങൾക്കു നിയന്ത്രണമുണ്ടാക്കുന്നു. സ്വധർമ്മ നിധനം ശ്രേയ : ധർമ്മോ ദയാവഹം (ഗീത). ജ്ഞാനസമ്പാദനം അസിതാരാവ്രതത്തിന് തുല്യമാണ്. (വിദ്യയാ വിന്ദതേ അമൃതം) ഇതിലൂടെ പ്രപഞ്ച രഹസ്യങ്ങളെപ്പറ്റിയുള്ള അറിവ്, വാക്ക്, പ്രവൃത്തി, ചിന്ത എന്നിവയിൽ അവനെ ശുദ്ധനാക്കുന്നു. അനുഷ്ഠാനം, സാധന, ഈശ്വരചിന്തയോടുകൂടിയുള്ള പ്രവൃത്തികൾ എന്നിവ വിധിയുടെ കാഠിന്യത്തെ കുറയ്ക്കുകയും വിഷമഘട്ടങ്ങളെ ധൈര്യത്തോടെ അഭിമുഖീകരിക്കുന്നതിനു വേണ്ട മാനസികബലം തരികയും ചെയ്യുന്നു.

## സമൂഹത്തിലുണ്ടാകുന്ന മാറ്റം

ചിട്ടയുള്ള സ്വഭാവമുള്ള ഒരു ജനതയെ ഉൾക്കൊള്ളുന്ന ഒരു സമൂഹമുണ്ടാകുന്നു. ശരിയായ രീതിയിലുള്ള മതപഠനം ( സീത, ഗാന്ധി എന്നിവരുടെ ജീവിതരീതി ) നല്ലകുടുംബ ജീവിതം നയിക്കുന്നതിനു മാർഗ്ഗദർശനം നൽകുന്നു. സ്വധർമ്മത്തെപ്പറ്റിയുള്ള ബോധം ദുർവാസനകളിൽനിന്നു വ്യക്തിയെ മോചിപ്പിക്കുന്നു. അന്നശുദ്ധിയിലൂടെ ശരീരശുദ്ധിയും ശരീരശുദ്ധിയിലൂടെ മനശുദ്ധിയും ഉണ്ടാകുന്നു. സസ്യാഹാരംമാത്രം ഉപയോഗിച്ചാൽ മൃഗീയ സ്വഭാവം കുറയും. ഇഷ്ടദേവതാധ്യാനം അനുഷ്ഠാനം ,സാധന എന്നിവയിലൂടെ ഈശ്വരനും താനും ഒന്നാണെന്നുള്ള ബോധത്തിലേയ്ക്കെത്തുന്നു. (അദ്വൈതം)ഭൗതികശരീരം ഒന്നുമല്ലെന്ന ബോധം വന്നാൽ മരണത്തെ ഒരുമോചനമായി മാത്രം കാണുന്നു. 'ജനനീ ജന്മഭൂമിച സ്വർഗ്ഗാദപീഗരായസീ' -രാജ്യത്തോടുള്ള സ്നേഹം വർദ്ധിപ്പിക്കുന്നു. കാണിക്ക, ഉപാചനദാനം എന്നിവ വ്യക്തിയുടെ മനസ്സിന്റെ സമർപ്പണമാണെങ്കിലും സമൂഹത്തിന്റെ കൂട്ടായ പ്രവർത്തനത്തിനു പ്രയോജനപ്പെടുന്നു.

'ലോകാ സമസ്താ സുഖിനോ ഭവന്തു
സർവേഷാം സ്വസ്തിർ ഭവതു'

തുടങ്ങിയ പ്രാർത്ഥനകളെല്ലാം വിശ്വസാഹോദര്യം നിലനിർത്താൻ സഹായിക്കുന്നു.

ഓം പൂർണ്ണമദ പൂർണ്ണമിദം
പൂർണ്ണാൽ പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേ വാവ ശിഷ്യതേ





# ക്രിസ്തുമതത്തിലെ അടിസ്ഥാന തത്വങ്ങൾ

സിസ്റ്റർ മേരി ദേവസ്യ

1. ഏകദൈവ വിശ്വാസം
2. സമ്പൂർണ്ണ സമർപ്പണം അനുദിന ബലിയർപ്പണത്തിലൂടെ
3. നോമ്പും ഉപവാസവും- 50 നോമ്പ്, 25 നോമ്പ്, 15നോമ്പ്, 8നോമ്പ്, 3നോമ്പ്
4. പ്രമാണാനുസൃതമായ ക്രിസ്തീയ ജീവിതം

ദൈവം:- സൃഷ്ടാവ്- രക്ഷകൻ- പരിപാലകൻ - ആദിയും അന്ത്യവുമില്ലാത്ത വൻ- പാപവിമോചകൻ- സർവ്വശക്തൻ

## വ്യക്തിയിൽ ഉണ്ടാകുന്ന മാറ്റങ്ങൾ

- ക്രിസ്തുവിനെ അനുഗമിക്കുന്നവൻ അന്ധകാരത്തിൽ നടക്കുന്നില്ല
- തിന്മയിൽ നിന്നകന്ന് - നന്മയിൽ വളരുന്നു.
- ശാന്തിയും സ്വസ്ഥതയും അനുഭവിക്കുന്നു.
- പ്രത്യാശയോടെ ജീവിക്കാൻ കഴിയുന്നു.
- ദൈവ ഐക്യത്തിൽ കഴിയാൻ സാധിക്കുന്നു.
- നിത്യ ജീവിതത്തിൽ വിശ്വസിക്കുന്നു.

## സമൂഹത്തിൽ വരുന്ന മാറ്റങ്ങൾ

- ദൈവ മക്കൾക്കുള്ള സ്വാതന്ത്ര്യത്തോടെ ജീവിക്കുന്നു.
- ക്രിസ്തു സാക്ഷികളായി ജീവിച്ച് സൃഷ്ടാവിനെ മഹത്വപ്പെടുത്തുന്നു. പ്രപഞ്ചത്തിലെ നന്മ അനുഭവിച്ചുകൊണ്ട് നന്ദിയോടെ ജീവിക്കുന്നു.

**സ്കൗട്ട് / ഗൈഡ് നിയമവുമായുള്ള ബന്ധം**

Trust worthy - "താലന്തുകളുടെ ഉപമയിലൂടെ അല്പകാര്യങ്ങളിൽ വിശ്വസ്തൻ വലിയ കാര്യങ്ങളിലും വിശ്വസ്തനായിരിക്കും".

Loyal- സുഖമാക്കപ്പെട്ട കുഷ്ഠ രോഗികളിൽ ഒരാൾ മാത്രം തിരികെ വന്നു നന്ദി പ്രകാശിപ്പിക്കുന്നു.

Friend to all- നല്ല ശമരിയക്കാരന്റെ ഉപമ

Pure in thought- എന്റെ പിതാവു പരിപൂർണ്ണനായിരിക്കുന്നതു പോലെ നിങ്ങളും പരിശുദ്ധനായിരിക്കുവിൻ

## ക്രിസ്തു സൂക്തങ്ങൾ

**1.നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണമനസ്സോടും കൂടി സ്നേഹിക്കുക.നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക.**

2. നിങ്ങൾ ആരേയും വിധിക്കരുത്, നിങ്ങൾ അളക്കുന്ന അളവുകൊണ്ടുതന്നെ നിങ്ങളും അളക്കപ്പെടും
3. ശത്രുക്കളെ സ്നേഹിക്കുവിൻ നിങ്ങളെ ദ്രോഹിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിക്കുവിൻ
4. നിന്റെ ഇടതുകരണത്ത് അടിക്കുന്നവന് വലതുകരണം കൂടെ കാണിച്ചുകൊടുക്കുവിൻ
5. ഭയപ്പെടേണ്ട ഞാൻ നിന്നോടു കൂടെയുണ്ട്
6. പ്രവൃത്തികൂടാതെയുള്ള വിശ്വാസം ചത്തതാകുന്നു.
7. കാണപ്പെടുന്ന നിന്റെ സഹോദരനെ സ്നേഹിക്കാതെ കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കുന്നതെങ്ങനെ
8. മറ്റുള്ളവർ നിങ്ങളോട് എങ്ങനെ പെരുമാറണമെന്ന് നിങ്ങൾ ആഗ്രഹിക്കുന്നുവോ അതുപോലെ അവരോടും പെരുമാറുവിൻ
9. എന്റെ പിതാവിനാൽ അനുഗ്രഹീതരേ വരുവിൻ, നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന സ്വർഗ്ഗ രാജ്യം കൈവശമാക്കുവിൻ
10. ചോദിക്കുവിൻ നിങ്ങൾക്കു നൽകപ്പെടും. അന്വേഷിക്കുവിൻ കണ്ടെത്തും. മുട്ടുവിൻ നിങ്ങൾക്കു തുറക്കപ്പെടും
11. സത്യം നിങ്ങളെ സ്വതന്ത്രരാക്കും

## Pillars of Islam ( ഇസ്ലാം മതത്വങ്ങൾ)

### പി. പി. കുഞ്ഞഹമ്മദ് ALT (S)

1. ഏകദൈവവിശ്വാസം ( അല്ലാഹുവിലുള്ള വിശ്വാസം)
2. നമസ്കാരം ( ദിവസവും 5 നേരങ്ങളിൽ)
3. വ്രതം ( വർഷത്തിൽ ഒരു മാസം പകൽ)
4. ദാനധർമ്മം ( സക്കാത്ത് കൊടുക്കൽ, സ്വത്തിന്റെ 2% വർഷംതോറും)
5. തീർത്ഥയാത്ര (ഹജ്ജ് - വർഷം തോറും സാമ്പത്തികമായും ആരോഗ്യപരമായും കഴിവുള്ളവർ മക്കയിലേക്ക് യാത്ര നടത്തണം- ജീവിതത്തിൽ ഒന്ന് )

**1. ഏകദൈവ വിശ്വാസം:-**

**Duty to God**
**Reverence to God**
**God- Generator** (സൃഷ്ടാവ്)
**Operator** (സംരക്ഷകൻ)
**Destroyer** (സംഹാരകൻ)



എല്ലാം കാണുന്നവനും കേൾക്കുന്നവനും
- ദൈവത്തിന്റെ പ്രവാചകൻമാർ
- ദൈവത്തിന്റെ മാലാഖമാർ
- അന്ത്യദിനത്തെക്കുറിച്ച് ഓർമ്മ
- പരലോക വിശ്വാസം
- തിന്മകൾ അവലോകനം ചെയ്യും
- ദൈവിക ഗ്രന്ഥത്തിൽ വിശ്വാസം
- എല്ലാ ജീവികളും ദൈവത്തിന്റെ സൃഷ്ടികൾ
- പ്രവർത്തിക്കുക, ഫലം ദൈവത്തിൽ നിക്ഷിപ്തം

**വ്യക്തിയിലുണ്ടാകുന്ന മാറ്റങ്ങൾ:**

-നന്മകളെക്കുറിച്ച് ബോധം
-ചീത്തകാര്യങ്ങളിൽ നിന്ന് അകന്നു നിൽക്കും
-മാനസികമായ പിരിമുറുക്കം ഒഴിവാക്കും
-നിരാശാബോധമുണ്ടാകില്ല.
-മനഃധൈര്യമുണ്ടാകും (വിഷമ ഘട്ടങ്ങളിലും മറ്റും)

**സമൂഹത്തിൽ വരുത്തുന്ന മാറ്റങ്ങൾ :**

-നല്ല പൗരന്മാരുൾക്കൊള്ളുന്ന സമൂഹം
-പരസ്പരസ്പർദ്ധ ഒഴിവാകും
-നന്മകൾ ചെയ്യാനുളള മാനസികാവസ്ഥ

**സ്കൗട്ട് നിയമവുമായ ബന്ധങ്ങൾ:**

Trust worthy
Loyal
Friend to all and brother
Courteous
Friend to animals,loves nature
Disciplined
Courageous
Thrifty
Pure in thought,word and deed

**2. നമസ്കാരം:**

-സൃഷ്ടാവിന്റെ മുമ്പിലുളള പ്രമാണം
-മാനസികമായ സമർപ്പണം

**വ്യക്തിയുലുണ്ടാകുന്ന മാറ്റങ്ങൾ:**

Concentration power വർദ്ധിപ്പിക്കുന്നു.

-ശാരീരികമായ വ്യായാമമുറകൾ

-അംഗശുദ്ധി വരുത്തുന്നതിലൂടെ pressure point കളെ ഉത്തേജിപ്പിക്കുന്നു.

-ശുദ്ധിവരുത്തുന്നു. (5 പ്രാവശ്യം കഴുകുന്നു)

-self discipline വർദ്ധിപ്പിക്കുന്നു.

-കാലത്തെ ഉണരുന്നതിനുള്ള ശീലം

**സമൂഹത്തിലുണ്ടാകുന്ന മാറ്റങ്ങൾ:**

അച്ചടക്കമുള്ള സമൂഹം

ഐക്യബോധം

**നിയമവുമായുള്ള ബന്ധം:**

Loyal, friend, courteous, disciplined,pure

**3. വ്രതം:**

-പ്രഭാതം മുതൽ പ്രദോഷം വരെ

-ഭക്ഷണം മാത്രമല്ല, ചീത്ത വിചാരങ്ങളും വർജ്ജിക്കണം

വ്യക്തിയിൽ :

-സഹനം, ത്യാഗം

-പാവങ്ങളോട് സഹാനുഭൂതി

-പട്ടിണിയെക്കുറിച്ച് ബോധം

-ആരോഗ്യപരമായ ഒരു രീതി

**മഹദ് വചനങ്ങൾ :**

മ്ലേച്ഛ കാര്യങ്ങളിൽ നിന്ന് വിട്ടു നിൽക്കാത്തവന്റെ നമസ്കാരം ദൈവം സ്വീകരിക്കുന്നില്ല.

നിങ്ങൾ പടിഞ്ഞാറോട്ടോ കിഴക്കോട്ടോ തിരിഞ്ഞു നിൽക്കുന്നത് എന്നല്ല ദൈവം നോക്കുന്നത് നിങ്ങളുടെ മനസ്സ് എങ്ങോട്ട് തിരിക്കുന്നു എന്നാണ് .

ഭയ ഭക്തിയില്ലാതെയുള്ള നമസ്കാരം നിഷ്ഫലമാണ്

1. അയൽ വാസി പട്ടിണികിടക്കുമ്പോൾ, വയർ നിറച്ച് ഉണ്ണുന്നവൻ സത്യ വിശ്വാസിയല്ല. അവൻ ഏത് വിഭാഗത്തിൽപ്പെട്ടവനാണെങ്കിലും

2. നിങ്ങൾ പ്രവർത്തിക്കാത്ത കാര്യങ്ങൾ, നിങ്ങൾ പറയരുത്

3. നിങ്ങൾ ഒരു അധർമ്മം കണ്ടാ അത് കൈകൊണ്ട് തടയുക; അതിന് സാധ്യമല്ലെങ്കിൽ നാവ് കൊണ്ട് തടയുക; അതിനും സാധ്യമല്ലെങ്കിൽ മനസ്സ് കൊണ്ടെ



ങ്കിലും വെറുക്കുക.

4. മനുഷ്യരെല്ലാം ഒരേ മാതാപിതാക്കളുടെ മക്കളാണ്. അവരെ വിവിധ വിഭാഗക്കാരും ഗോത്രക്കാരുമാക്കി വേർതിരിച്ചത്, അവരെ തിരിച്ചറിയാൻ വേണ്ടി മാത്രമാണ്. ദൈവത്തിന്റെയടുക്കൽ ഏറ്റവും മഹാൻ ആത്മാർത്ഥതയും ഭയഭക്തിയുമുള്ള ദൈവ വിശ്വാസിമാത്രമാണ്.

5. മനുഷ്യരെല്ലാം ഏദമിൽ നിന്ന് സൃഷ്ടിക്കപ്പെട്ടതാണ്; ഏദം മണ്ണിൽ നിന്നും സൃഷ്ടിക്കപ്പെട്ടു.

6. മറ്റുള്ളവർ ദൈവമെന്ന് കരുതി ആരാധിക്കുന്നവയെ നിങ്ങൾ ചീത്ത പറയരുത്; കാരണം നിങ്ങളുടെ ദൈവത്തെ അവരും ചീത്ത പറയും. നിങ്ങളുടെ ദൈവത്തെ ചീത്തപറയാൻ നിങ്ങളിഷ്ടപ്പെടുകയില്ലല്ലോ.

7. എല്ലാ പാപങ്ങളുടെയും മാതാവ് കളവാണ്. അതിനാൽ സത്യവിശ്വാസി, കളവ് പറയുകയില്ല.

8. രാജ്യത്തോട് കൂറ് പുലർത്തുന്നത് സത്യവിശ്വാസത്തിന്റെ ഒരു ഭാഗമാണ്.

9. ലോകത്തിലെ മുഴുവൻ സൃഷ്ടികളും ദൈവത്തിന്റേതാണ്.

10. യുഫ്രട്ടീസ് നദിയുടെ തീരത്ത് ഒരു പട്ടി പട്ടിണി കിടന്ന് ചത്താൽ അതിന് പോലും മറുപടി പറയേണ്ടവനാണ് ഭരണാധികാരി

**4. ദാനധർമ്മം (സക്കാത്ത്)**

-വരുമാനത്തിന്റെ നിശ്ചിത ശതമാനം വർഷംതോറും കൊടുക്കുന്നു.
-പാവപ്പെട്ടവന്റെ അവകാശം
-പണക്കാരന്റെ ഔദാര്യമല്ല
-ദൈവം സൂക്ഷിക്കാനേൽപിച്ചത് അതിന്റെ അവകാശികൾക്ക് കൊടുക്കുന്നു.

## വ്യക്തിയിൽ വരുത്തുന്ന മാറ്റങ്ങൾ:

-ഇഷ്ടപ്പെട്ടതടക്കം ത്യജിക്കാനുള്ള മനസ്ഥിതി
-ദീനാനുകമ്പ
-സാഹോദര്യബോധം
-സമസൃഷ്ടി സ്നേഹം
-പണം മാത്രമല്ല വലുതെന്ന ബോധം
-ചൂഷണ മനസ്ഥിതി ഒഴിവാകും

## സമൂഹത്തിൽ വരുന്ന മാറ്റങ്ങൾ:

-പട്ടിണി ഇല്ലാതാകും
-പരസ്പര സഹകരണ മനോഗതി
-കൂട്ടായ്മ സ്വഭാവം

## Scout Law യുമായുള്ള ബന്ധങ്ങൾ:

Loyal, friend to all, courageous, thrifty,pure

മഹദ് വചനങ്ങൾ :

ദാനധർമ്മം, നിങ്ങളുടെ സമ്പത്തിനെ ശുദ്ധീകരിക്കാം
സമ്പത്ത് നിങ്ങളെ ഏൽപിച്ച ഒരു പരീക്ഷണ വസ്തുവാണ്; അത് വഴി നിങ്ങൾ എങ്ങിനെ ചെലവഴിക്കുന്നു എന്നു പരീക്ഷിക്കാൻ

5.ഹജ്ജ്:

മക്കയിലേക്കുള്ള തീർത്ഥയാത്ര
സാമ്പത്തികമായും ശാരീരികമായും കഴിവുള്ളവന് മാത്രം നിർബന്ധം
സ്വീകരിക്കപ്പെട്ട ഹജ്ജ് നിർവ്വഹിച്ചവൻ നിഷ്കളങ്കനായ ഒരു മനുഷ്യനാണ്.

## വ്യക്തിയിലെ മാറ്റങ്ങൾ :

ഷ്ടാവിനെക്കുറിച്ച് ബോധം
ഷ്ടി മാഹാത്മ്യത്തെക്കുറിച്ച് കണ്ടറിവ്
സഹനശക്തി വർദ്ധിപ്പിക്കും
മാനസികമായ കരുത്ത് വർദ്ധിപ്പിക്കും
ദീർഘയാത്രയിലെ അനുഭവങ്ങൾ വരുത്തുന്ന ക്രിയാത്മക പരിവർത്തനം

## നിയമവുമായുള്ള ബന്ധം :

Loyal (to God), disciplined, courageous, pure

**മഹദ് വചനങ്ങൾ :**

നീ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ സഞ്ചരിക്കുക, ദൈവത്തിന്റെ സൃഷ്ടി മാഹാത്മ്യം അവിടെയൊക്കെ ദർശിക്കാം
ഒരുവന്റെ ഹജ്ജ് സ്വീകരിക്കപ്പെട്ടാൽ, അവൻ ഇന്നലെ ജനിച്ച ഒരു കുഞ്ഞിനെപ്പോലെയാണ്.





## 13

# ഒരു മാതൃകാ ദിനചര്യ

**കെ. ബി. സി.**

കുട്ടികൾക്ക് ഇഷ്ടപ്പെട്ട കളിതമാശകളിൽ തുടങ്ങി, മഹത്തായ ആദർശങ്ങളിലധിഷ്ഠിതമായ ഒരു ജീവിതരീതി (Way of life) എന്ന നിലയിലേക്കുള്ള സ്കൗട്ടിംഗിന്റെ ക്രമാനുഗതമായ വിവിധ ഘടകങ്ങളിൽ, ഇതുമായി ബന്ധപ്പെട്ട ഓരോ വ്യക്തിയും തന്റെ നിത്യജീവിതത്തിൽ പ്രാവർത്തികമാക്കേണ്ടവയാണ് നിയമവും പ്രതിജ്ഞയും എന്നു നാം മനസ്സിലാക്കികഴിഞ്ഞു. അതുകൊണ്ടു തന്നെ ജീവിതമെന്ന അത്ഭുതകരമായ പ്രതിഭാസത്തിന്റെ പ്രതീകാത്മക ഭാവങ്ങൾ എല്ലാം ഉൾക്കൊള്ളുന്ന ഒരു യൂണിറ്റെന്ന നിലയിൽ ഒരു ദിവസത്തെ കണക്കാക്കി തന്റെ പ്രവർത്തനങ്ങളെ ഓരോ വ്യക്തിയും ചിട്ടപ്പെടുത്തേണ്ടതുണ്ട്. ഇത്തരത്തിൽ ചിട്ടപ്പെടുത്തിയ ദിനചര്യയാണ് ഒരു ജീവിത രീതിയായി മാറുന്നത് എന്നതിനാൽ ഓരോ സ്കൗട്ടും ഗൈഡും പ്രാവർത്തികമാക്കേണ്ട ഒരു മാതൃകാദിനചര്യ താഴെ കൊടുക്കുന്നു.

* പ്രഭാതത്തിൽ 5 മണിക്കും 6 മണിക്കുമിടയിൽ ദൈവവിചാരത്തോടുകൂടി ഉണരുക. മാതാപിതാക്കളെ വണങ്ങുക - ബ്രഹ്മമുഹൂർത്തത്തിൽ (പ്രഭാതത്തിൽ 3 മണിമുതൽ 6 മണിവരെ) ഉണർന്ന് പ്രവർത്തനമാരംഭിക്കുന്നതാണ് അത്യുത്തമം.
* കക്കൂസിൽ പോവുക. ശൗചം ചെയ്തശേഷം കൈ സോപ്പുപയോഗിച്ച് കഴുകുക. പല്ലുതേച്ച് മുഖം, കൈകാൽ എന്നിവ കഴുകി ഒരു ഗ്ലാസ്സ് ശുദ്ധജലം കുടിക്കുക.
* ഒരു മണിക്കൂറെങ്കിലും സ്കൂളിലെ പാഠ്യവിഷയങ്ങൾ മനസ്സിരുത്തി പഠിക്കുക.
* പത്തോ പതിനഞ്ചോ മിനിട്ട് വ്യായാമം ചെയ്യുക.
* ആവശ്യമുണ്ടെങ്കിൽ വീട്ടിലെ പൊതു ആവശ്യങ്ങൾക്ക് സഹായിക്കുക- തോട്ടത്തിലെ ചെടികൾക്ക് വെള്ളമൊഴിക്കുക, വളർത്തുമൃഗങ്ങളുടെ കാര്യങ്ങൾ ശ്രദ്ധിക്കുക, മുറ്റം വൃത്തിയാക്കുക മുതലായവ.
* വ്യായാമം ചെയ്തശേഷം ശരീരത്തിന്റെ താപനില സാധാരണ നിലയിലാവുമ്പോൾ കുളിക്കുക.
* മതാചാരപ്രകാരമുള്ള പ്രാർത്ഥന നടത്തുക. അതിനുശേഷം ഒരു മിനിട്ടെങ്കിലും മതതത്വങ്ങൾ മനനം ചെയ്യുക.
* സ്വന്തം വീട്ടിലെ നടപ്പനുസരിച്ച് കാപ്പിയോ ചായയോ കഴിക്കുന്നുണ്ടെങ്കിൽ ആകാം.

* വർത്തമാന പത്രം വായിക്കുക. അതോടൊപ്പം കുറിപ്പുകൾ ശേഖരിക്കുക. (ഉദാ. കണ്ടുപിടിത്തങ്ങൾ, ദേശീയ നേതാക്കൾ, പ്രധാനസംഭവങ്ങൾ എന്നിവ)
* പ്രഭാതഭക്ഷണം കഴിക്കുക.
* മാതാപിതാക്കളെ വന്ദിച്ചശേഷം സന്തോഷത്തോടെ സ്കൂളിലേക്ക് പോവുക.
* വഴിയിലോ സ്കൂളിലോ അധ്യാപകരെ കാണുമ്പോൾ ബഹുമാനപൂർവ്വം അഭിവാദ്യം ചെയ്യുക.
* ക്ലാസ്സിൽ പഠിപ്പിക്കുന്ന കാര്യങ്ങൾ ശ്രദ്ധയോടെ കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യുക. സംശയങ്ങൾ ഉണ്ടെങ്കിൽ യഥാസമയം ചോദിച്ച് സംശയനിവൃത്തി വരുത്തുക. നോട്ട് വൃത്തിയായും പൂർണ്ണമായും എഴുതുക.
* ഉച്ച ഭക്ഷണം കൃത്യസമയത്ത് കഴിക്കുക.
* വൈകുന്നേരം -സ്കൂൾ സമയത്തിനു ശേഷം രക്ഷകർത്താക്കളുടെ അനുവാദത്തിന് വിധേയമായി ഒന്ന്- ഒന്നര മണിക്കൂർ കളികളിലോ, സ്കൗട്ട് / ഗൈഡ് പ്രവർത്തനങ്ങളിലോ ഏർപ്പെടാം.
* അതിനുശേഷം വീട്ടിൽ നടപ്പനുസരിച്ചുളള ചായ, കാപ്പി, പലഹാരം കഴിക്കുക.
* ശരീരശുദ്ധി വരുത്തിയശേഷം സ്വന്തം മതാചാരം അനുസരിച്ചുളള പ്രാർത്ഥന നടത്തുക. ഇത് വീട്ടിലെ എല്ലാ അംഗങ്ങളും ഒന്നിച്ചിരുന്ന് ചെയ്യുന്നത് വീട്ടിൽ ഒരു നല്ല അന്തരീക്ഷം സൃഷ്ടിക്കും.
* പഠനപ്രവർത്തനങ്ങളിൽ ഏർപ്പെടുക.
* സന്ധ്യയ്ക്ക് ശേഷമുളള ടി. വി. / റേഡിയോ വാർത്ത ശ്രദ്ധിക്കുക ( വിദ്യാഭ്യാസ മൂല്യമുളള ടി. വി. പരിപാടികൾ രക്ഷിതാക്കളുടെ അനുവാദത്തിന് വിധേയമായി ഒരു നിശ്ചിതസമയം വീക്ഷിക്കാം.)
* അത്താഴം കഴിക്കുക.
* വീണ്ടും പഠന പ്രവർത്തനങ്ങളിൽ ഏർപ്പെടുക.
* ഒരു ദിവസം ചെയ്ത സൽ പ്രവൃത്തികൾ ഡയറിയിൽ കുറിച്ചു വയ്ക്കുക.
* പഠനത്തിന് ടൈംടേബിൾ തയ്യാറാക്കുക.
* രാത്രി 11 മണിക്ക് മുൻപായി നിർബന്ധമായും ഉറങ്ങുക- ഉറങ്ങുന്നതിനു മുൻപായി ആ ദിവസം ചെയ്ത കാര്യങ്ങൾ മനസ്സിൽ പുനരവലോകനം ചെയ്യുക. ഈശ്വരനെ ധ്യാനിച്ച് നന്ദിപറഞ്ഞ് സ്വസ്ഥമായി ഉറങ്ങുക.

**ശീലമാക്കേണ്ട ശീലങ്ങൾ**

* ആഹാരം കഴിക്കുന്നതിനു മുൾപ് എല്ലായ്പ്പോഴും കൈകൾ വൃത്തിയായി കഴുകുക.
* ആഹാരത്തിനുശേഷം കയ്യും വായും വൃത്തിയാക്കുക.
* രാത്രി ഉറങ്ങുന്നതിനു മുൻപായി പല്ല് ബ്രഷ് ചെയ്യുകയും കൈകാലുകൾ



കഴുകി വൃത്തിയാക്കുകയും ചെയ്യുക.

* വീട്ടിൽ അമ്മയ്ക്കോ, അച്ഛനോ, പ്രായമായ മറ്റുള്ളവർക്കോ സഹായം ചെയ്യാൻ കിട്ടുന്ന അവസരങ്ങൾ എല്ലാം പ്രയോജനപ്പെടുത്തുക.

* മറ്റുള്ളവർക്ക് വേദനയോ ബുദ്ധിമുട്ടോ ഉണ്ടാക്കാത്ത രീതിയിൽ മാത്രം ചിന്തിക്കുകയും, പറയുകയും, പ്രവർത്തിക്കുകയും ചെയ്യുക.

* ഒഴിവുദിവസങ്ങളിൽ പാഠ്യേതര ഗ്രന്ഥങ്ങൾ വായിക്കുന്നതിനും ഇഷ്ടപ്പെട്ട ഹോബികളിൽ ഏർപ്പെടുന്നതിനും സമയം കണ്ടെത്തുക.

* മതവിശ്വാസ പ്രകാരമുള്ള വ്രതാനുഷ്ഠാനങ്ങൾ ചെയ്യുക.

* 'സ്കൗട്ടിംഗ് കുട്ടികൾക്ക്' എന്ന ഗ്രന്ഥം ആവർത്തിച്ച് വായിക്കുകയും അതിൽ പറഞ്ഞിരിക്കുന്ന ആരോഗ്യശീലങ്ങൾ സ്വായത്തമാക്കുകയും ചെയ്യുക.

* നിങ്ങളെ നോക്കേണ്ട ( പുരോഗതിയിലേക്ക് കൊണ്ടുവരേണ്ട) ചുമതല നിങ്ങൾ സ്വയം ഏറ്റെടുക്കുക. കഠിന പ്രയത്നം വഴിയുണ്ടാകുന്ന നേട്ടങ്ങളിൽ മാത്രം സന്തോഷവും സംതൃപ്തിയും കണ്ടെത്തുക.

* സ്കൗട്ട് പ്രതിജ്ഞയും നിയമവും നിങ്ങളുടെ എല്ലാ പ്രവർത്തനങ്ങളിലും നിഴലിക്കുന്നുണ്ടെന്ന് സ്വയം ബോദ്ധ്യപ്പെടുക.

* സഹപാഠികളോടും മുതിർന്നവരോടും വിനയത്തോടുകൂടിയും മര്യാദയോടുകൂടിയും പെരുമാറുക.

* ധർമ്മ സംബന്ധിയായ - സാരോപദേശസംബന്ധിയായ അഥവാ മത ഗ്രന്ഥത്തിൽ നിന്നുള്ള ഒരു ചെറിയ ഭാഗമെങ്കിലും ദിവസേന വായിക്കുവാൻ ശ്രമിക്കുക.

* റേഡിയോയിലുള്ള രാവിലത്തെ സുഭാഷിതം ശ്രദ്ധിക്കുന്നത് മാനസിക വളർച്ചക്ക് സഹായിക്കും.

✲ ✲ ✲ ✲